# രസരാജചിന്താമണി







വ്യാഖ്യാതാ

വടയാററുകോട്ട

**കെ. പരമേശ്വരൻപിള്ള**


---


റെഡ്യാർ പ്രസ്സ്,

തിരുവനന്തപുരം.

# രസരാജചിന്താമണി.

(ഒരു അനുഭവ വൈദ്യഗ്രന്ഥം.)

---

പ്രസാധകൻ

റ്റി. എൻ. നാണൂപിള്ള ആശാൻ.



---

പ്രകാശകൻ

റ്റി. സുബ്ബയ്യാ റെഡ്യാർ

റെഡ്യാർ പ്രസ്സ് & ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

വില 2 ക.

# മുഖവുര.



ഔദ്ഭിദം, ജാംഗമം, പാൎത്ഥിവം എന്നീ മൂന്നുവിധത്തിലുള്ള ദ്രവ്യങ്ങളിൽനിന്നും ഉണ്ടാക്കിവരുന്ന ഔഷധങ്ങൾകൊണ്ടാണു് ആൎയ്യവൈദ്യന്മാർ ചികിത്സിക്കാറുള്ളതു്. ഇവയിൽ ഔദ്ഭിദദ്രവ്യങ്ങളും, ജാംഗമദ്രവ്യങ്ങളും (മുത്തു് ജംഗമമാണെന്നുള്ളതു് വിസ്മരിച്ചിട്ടില്ല. ജാംഗമദ്രവ്യം എന്നു പറഞ്ഞതിനു് അതൊഴിച്ചുള്ളവകൾ എന്നൎത്ഥമാക്കിയാൽ മതി.) കൊണ്ടുണ്ടാക്കുന്ന ഔഷധങ്ങൾക്കു് ഒരു കൊല്ലത്തിൽ കൂടുതൽ കാലത്തേക്കു്, വീൎയ്യം നിലനില്ക്കുകയില്ലെന്നാണു് പ്രമാണങ്ങളും അനുഭവവും. അവ ദീൎഘകാലം കേടുകൂടാതെ സൂക്ഷിച്ചുവച്ചിരുന്നു പ്രയോഗിക്കുവാൻ പ്രയാസവുമാണു്. അനവധി ദ്രവ്യങ്ങളുടെ സാരസംയോഗംകൊണ്ടേ, അവയിൽ ഒട്ടുമുക്കാലും ഔഷധങ്ങൾ പൂൎത്തിയാവുകയുംഉള്ളു. നേരെമറിച്ചു്, പാൎത്ഥിവദ്രവ്യങ്ങൾക്കു്, കാലപ്പഴക്കംതോറും വീൎയ്യം ഏറും. സംഗ്രഹിച്ചുവയ്ക്കാൻ സൌകൎയ്യവുംഉണ്ടു്. സ്വല്പമാത്രകൊണ്ടുള്ള നിവൃത്തിയും രോഗശമനശക്തിക്കു ശീഘ്രതയും ഒരിക്കലും പാൎത്ഥിവദ്രവ്യങ്ങൾക്കുള്ളതുപോലെ ഔദ്ഭിദദ്രവ്യങ്ങൾക്കും ജാംഗമദ്രവ്യങ്ങൾക്കുംഉണ്ടാകുന്നതുംഅല്ല. പാൎത്ഥിവദ്രവ്യങ്ങൾകൊണ്ടുണ്ടാക്കിയ ഔഷധങ്ങൾ പ്രയോഗിക്കുന്ന വൈദ്യന്മാൎക്കു രോഗികളെത്തൃപ്തിപ്പെടുത്തുന്നതിനു യാതൊരു പ്രയാസവുംഇല്ല. ഭയലേശംകൂടാതെ അവർ ഭയങ്കരരോഗങ്ങളുടെ ചികിത്സയിൽപോലും ഏൎപ്പെടുകയും കഴിയുന്നത്ര വിജയം സമ്പാദിക്കുകയും ചെയ്യും. ഔദ്ഭിദജാംഗമദ്രവ്യൗഷധപ്രയോഗങ്ങൾകൊണ്ടു ശമിക്കാത്ത പല കഠിനരോഗങ്ങളും, പാൎത്ഥിവദ്രവ്യൗഷധപ്രയോഗംകൊണ്ടു ശമിച്ചിട്ടുണ്ടു്. എന്നാൽ പാൎത്ഥിവദ്രവ്യൗഷധപ്രയോഗം കൊണ്ടു

ശമിക്കാത്ത യാതൊരു രോഗവും മററുള്ള ഔഷധപ്രയോഗം കൊണ്ടു ശമനമുണ്ടാകുന്നതല്ല. ഭയങ്കരരോഗങ്ങളുടെഅത്യാപൽ ഘട്ടങ്ങളിൽ എന്തൊന്നു ചെയ്യണമെന്നറിയാതെ മററുവൈദ്യന്മാർകുഴങ്ങുമ്പോൾ; പാത്ഥിവദ്രവ്യൌഷധപ്രയോഗക്കാരൻ നീററുകാരൻ—രസരാജചിന്താമണി നല്ലവണ്ണം ഗുരുമുഖേന അഭ്യസിച്ചു. സ്വാനുഭവസിദ്ധമാക്കീട്ടുള്ളവൻ സധൈര്യം നീററുമരുന്നുകൾ എടുത്തു അനുപാനം മാററിമാററികൊടുത്തു് അപകടാവസ്ഥയിൽ നിന്നും ആതുരന്മാരെ രക്ഷിക്കുന്നു. അതു കൊണ്ടു എല്ലാ വൈദ്യന്മാരും ഒന്നുപോലെ പാത്ഥിവദ്രവ്യങ്ങൾ ഉപയോഗിച്ചു ഔഷധങ്ങൾ ഉണ്ടാക്കാൻ ശീലിച്ചിരിക്കേണ്ടതും ആവിധ ഔഷധങ്ങൾ എല്ലാവൈദ്യന്മാരുടേയും കൈവശമുണ്ടായിരിക്കേണ്ടതുമാണു്.

മലയാളഭാഷയിൽ വൈദ്യഗ്രന്ഥങ്ങൾ വളരെ അധികമൊന്നും ഇപ്പോഴില്ലെങ്കിലും മഹാനും സ്വതന്ത്രസ്വതന്ത്രനും യശശ്ശരീരിയുമായ കയ്ക്കുളങ്ങര രാമവാര്യരവർകൾ അഷ്ടാംഗഹൃദയം വ്യാഖ്യാനിച്ചും, ആരോഗ്യകല്പദ്രുമം മുതലായ പുസ്തകങ്ങൾസങ്കലനംചെയ്തുപ്രസിദ്ധപ്പെടുത്തിയതിൽപിന്നെപലരും പല വൈദ്യഗ്രന്ഥങ്ങളും വ്യാഖ്യാനിച്ചും, സങ്കലനംചെയ്തും, സംഗ്രഹിച്ചും പ്രചരിപ്പിച്ചിട്ടുള്ളതുകൊണ്ടു മുമ്പിൽ സഹസ്രയോഗം, വൈദ്യന്ത്രൽ ,രോഗനിദാനം, ഗുണപാഠം, വൈദ്യജീവനംമുതലായവകൾമാത്രം ആധാരമായിരുന്നവരും വലിയ സംസ്കൃതപണ്ഡിതന്മാരല്ലാത്തവരുമായവൈദ്യന്മാക്കു ഔദ്ഭിജ്ജാംഗമദ്രവ്യങ്ങൾ ഉപയോഗിച്ചു് ഔഷധങ്ങൾ ഉണ്ടാക്കുന്നതിനു വേണ്ടപ്പെട്ട പ്രമാണങ്ങൾ ചുരുക്കമായിട്ടെങ്കിലുംഉണ്ടു്. എന്നാൽ പാത്ഥിവദ്രവ്യങ്ങൾ ശാസ്ത്രീയമായരീതിയിൽ സംസ്കരിച്ചുഔഷധങ്ങൾ ഉണ്ടാക്കുന്നതിനുള്ള ഉത്തമമായവഴികൾ വിവരിക്കുന്നതായി പറയത്തക്ക നിലയിൽ യാതൊരുഗ്രന്ഥങ്ങളും ഇപ്പോൾ മലയാളഭാഷയിൽ പ്രചാരത്തിൽ വന്നിട്ടില്ല. ഇതിനു ഒരു പരിഹാരം ഉണ്ടാക്കണമെന്നു ദീർഘകാലമായി വിചാരിച്ചുവന്ന ഞങ്ങളോടു പരമ്പരയാ വൈദ്യവിദ്യ തൊഴിലായിട്ടു

ള്ള കേരളത്തിലെ ചില പ്രസിദ്ധവൈദ്യന്മാരുടെ കുടുംബങ്ങളിൽ പാൎത്ഥിവദ്രവ്യങ്ങൾ ശുദ്ധിചെയ്യുകയും നീറുകയും ചെയ്യുന്നതിനുള്ള എല്ലാപ്പവഴികളും അവകൾ ഉപയോഗിച്ചു പലഔഷധങ്ങളുമുണ്ടാക്കുന്നതിനുള്ള മുറകളും അടങ്ങിയ അനുഭവഗ്രന്ഥങ്ങൾ ഉണ്ടെന്നു പല പരിചിതന്മാരും പറഞ്ഞതനുസരിച്ചു രഹസ്യത്തിൽ ഇരുന്നിരുന്ന പലഗ്രന്ഥങ്ങളും ഞങ്ങൾ അമിതമായ ദ്രവ്യം ചെലവുചെയ്തുവരുത്തി അവയിൽനിന്നും ചെയ്തു അനുഭവമുള്ള പല ഭാഗങ്ങളും, രസവേദികളായ പലപല വിദ്വന്മണികളിൽനിന്നും ഞങ്ങൾക്കു കിട്ടിയ പല രഹസ്യോപദേശങ്ങളും ഭാവപ്രകാശം രസരത്നസമുച്ചയം രസമഞ്ജരി,രസരത്നാകരം,രസരാജമഹോദധി, രസരാജമഹോദയം, രസരാജസുന്ദരം രസേന്ദ്രസാരസംഗ്രഹം, രസേന്ദ്രചിന്താമണി, ശാൎങ്ഗധരസംഹിത, ചരകം, സുശ്രുതം, ധന്വന്തരി, യോഗരത്നാകരം, ഭൈഷജ്യരത്നാവലി, യോഗതരംഗിണി, യോഗചിന്താമണി മുതലായ സംസ്കൃതഗ്രന്ഥങ്ങൾ പരിശോധിച്ചു അവയിൽനിന്നും അത്യന്തം ഉപകാരപ്രദങ്ങളായ പലകൈകണ്ട പ്രയോഗങ്ങളും തിരഞ്ഞെടുത്തു സങ്കലനംചെയ്താണു് രസരാജചിന്താമണിയെന്ന ഈ ഗ്രന്ഥം ഉണ്ടാക്കി മഹാജനസമക്ഷം അവതരിപ്പിച്ചു മലയാളഭാഷയിൽ ഈ വിഷയത്തിൽ നല്ല ഒരു ഗ്രന്ഥം ഇല്ലെന്നുള്ള ന്യൂനതയെ ഞങ്ങൾ പരിഹരിച്ചുകൊള്ളുന്നതു്. ഇതിൽ, എല്ലാ ധാതുക്കളുടേയും, ഉപധാതുക്കളുടേയും, രത്നങ്ങളുടേയും, ഉപരത്നങ്ങളുടേയും, രസങ്ങളുടേയും, ഉപരസങ്ങളുടേയും വിഷങ്ങളുടെയും ഉപവിഷങ്ങളുടെയും, ശുദ്ധികളും മാരണങ്ങളും, അവകൊണ്ടുള്ള വിശേഷാൽ പ്രയോഗങ്ങളും വിശദമായി വിവരിച്ചിട്ടുണ്ടു്. കൂടാതെ ജ്വരരോഗം തുടങ്ങി വിഷപീഡവരെയുള്ള സകലരോഗങ്ങൾക്കുംഉടനടി ഫലസിദ്ധിയെ ഉണ്ടാക്കുന്ന അനവധി യോഗങ്ങളും അടങ്ങിയിട്ടുണ്ടു്. ഇവയിലെ യോഗങ്ങളിൽ പാൎത്ഥിവദ്രവ്യങ്ങൾ ചേൎക്കുന്നതു ഇതിലെ ഏതെങ്കിലും ഒരു വിധിപ്രകാരം ശുദ്ധിചെയ്തു വേണ്ടതാണു്. രോഗം എത്ര മൂൎദ്ധന്യത്തെ പ്രാപിച്ചിരിക്കുമ്പോഴും ഇതിലെ ഒരു യോഗവും വി

ഫലമായിപ്പോകുന്നതല്ല. ഇതിലെ സിദ്ധയോഗങ്ങൾ എല്ലാം രഹസ്യത്തിൽ ഇരുന്നിരുന്ന പലപല ഗ്രന്ഥങ്ങളിൽനിന്നും പ്രത്യേകം തിരഞ്ഞെടുത്തു ചേർത്തിട്ടുള്ളവയാണ്. രഹസ്യത്തിൽ ഇരിക്കുന്ന ഈ മാതിരി പ്രയോഗങ്ങൾ വെളിപ്പെടുത്താൻ എത്രമാത്രം ശ്രമമുണ്ടെന്നുള്ള വിവരം പ്രത്യേകിച്ചും പറയേണ്ടതില്ലല്ലോ. ഞങ്ങളുടെ ഈ ഗ്രന്ഥം പൊതുജനങ്ങൾക്കു ഉപകാരപ്പെടുമെങ്കിൽ ഈ കാര്യത്തിൽ ഞങ്ങൾ ശ്രമപ്പെട്ടതു ഫലമായി. ഞങ്ങൾ സാധാരണ പ്രകാശിപ്പിക്കുന്ന മറ്റു പുസ്തകങ്ങൾ എന്നപോലെ ഈ പുസ്തകവും മഹാജനങ്ങൾ സ്വീകരിച്ചു ഞങ്ങളുടെ പരിശ്രമത്തിനു വേണ്ട പ്രോത്സാഹനങ്ങൾ ചെയ്തു ഞങ്ങളെ മേൽക്കുമേൽ സഹായിക്കുമെന്നുള്ള വിശ്വാസത്തോടുകൂടെ ഈ മുഖവുരയെ ഉപസംഹരിച്ചുകൊള്ളുന്നു.

എസ്. റി. സുബ്ബയ്യാറെഡ്യാർ.



# വിഷയാനുക്രമണിക.

സമാപ്തം



# രസരാജചിന്താമണി.

---

## രസോൽപത്തി.

ഇന്ദ്രാദിദേവതകൾ താരകാസുരനിഗ്രഹത്തിനായി കുമാരസ്വാമിയെ ജനിപ്പിക്കുന്നതിനു പരമശിവനോടു് അപേക്ഷിച്ചതനുസരിച്ചു് അദ്ദേഹം പാൎവ്വതിയുമായി കാമകേളിചെയ്തുകൊണ്ടിരുന്നപ്പോൾ സ്രവിച്ച ഇന്ദ്രിയം വഹിച്ചുകൊള്ളുന്നതിനായി അഗ്നിയോടു ദേവേന്ദ്രാദികൾ പറഞ്ഞു. അദ്ദേഹത്തിനു അതിനെ ഭരിക്കുന്നതിനു ത്രാണിയില്ലാഞ്ഞതിനാൽ തറയിലു ഉപേക്ഷിച്ചുകളഞ്ഞു ഭൂമിയിൽ അന്നു വ്യാപിച്ച പരമശിവന്റെ ഇന്ദ്രിയമാണു് രസം എന്നുപറയുന്നതു്. പാൎവ്വതീദേവിയുടെ ശാപംകൊണ്ടു് അതിൽ പടിഞ്ഞാറെദിക്കൊഴിച്ചുള്ള മററുമൂന്നു ദിക്കുകളിലും വ്യാപിച്ച രസം നല്ലതല്ല. പടിഞ്ഞാറെദിക്കിൽ വീണരസം ആണു് സകലകാൎയ്യങ്ങൾക്കും ഉപയോഗിക്കേണ്ടതു്.

ക്ഷേത്രഭേദേന വിജ്ഞേയം ശിവവീൎയ്യം ചതുൎവ്വിധം
ശ്വേതം രക്തം തഥാ പീതം കൃഷ്ണം തത്തു ഭവേൽ ക്രമാൽ
ബ്രാഹ്മണഃ ക്ഷത്രിയോ വൈശ്യഃ ശൂദ്രസ്തു ഖലു ജാതിതഃ
ശ്വേതം ശസ്തം രുജാം നാശേ രക്തം കില രസായനേ.
ധാതുവേധേ തു തൽ പീതം ഖേ ഗതൌ കൃഷ്ണമേവ ച.

വിളയുന്ന സ്ഥലത്തിന്റെ ഭേദംകൊണ്ടു് രസം, വെളുത്തും, ചുവന്നും, മഞ്ഞളിച്ചും, കറുത്തും ഇങ്ങനെ നാലുപ്രകാരത്തിൽ ഉണ്ടു്. ഇവയിൽ വെളുത്തതു ബ്രാഹ്മണജാതിയും, ചുവന്നതു ക്ഷത്രിയജാതിയും, മഞ്ഞളിച്ചതു വൈശ്യജാതിയും, കറുത്തതു ശൂദ്രജാതിയും ആണു്. വെളുത്തതു രോഗശമനത്തിനും ചുവന്നതു രസായനങ്ങൾക്കും, മഞ്ഞനിറത്തിൽഉള്ളതു് ലോഹങ്ങളെ മുറിക്കുന്നതിനും, കറുത്തതു ആകാശഗമനത്തിനും നല്ലതാണു്.

അസാദ്ധ്യോ യോ ഭവേദ്രോഗോ യസ്യ നാസ്തി ചികിത്സിതം
രസേന്ദ്രോ ഹന്തി തം രോഗം നരകുഞ്ജരവാജിനാം.

അസാദ്ധ്യങ്ങളും ചികിത്സയില്ലാത്തതുമായി മനുഷ്യർക്കും ആനകൾക്കും കുതിരകൾക്കും ഏതെല്ലാം രോഗങ്ങൾ ഉണ്ടോ അവയെല്ലാം രസം ഇല്ലാതെയാക്കും. അതുകൊണ്ടു തന്നെ രസത്തിനെ രസദർശനക്കാരൻ "രസോവൈസഃ" എന്ന പരബ്രഹ്മസ്വരൂപമായി നിരൂപിച്ചിരിക്കുന്നതു്.

രസദോഷങ്ങൾ.

മലം വിഷം വഹ്നിഗിരിത്വചാപലം
നൈസർഗ്ഗികം ദോഷമുശന്തി പാരദേ
ഉപാധിജൌ ദ്വൌ ത്രപുനാഗയോഗജൌ
ദോഷൌ രസേന്ദ്രേ കഥിതൌ മുനീശ്വരൈഃ.
മലേന മൂർച്ഛാ മരണം വിഷേണ
ദാഹോഽഗ്നിനാ കഷ്ടതരശ്ശരീരേ
ദേഹസ്യ ജാഡ്യം ഗിരിണാ സദാ സ്യാ-
ച്ചാഞ്ചല്യതോ വീര്യഹതിശ്ച പുംസാം.
വംഗേന കുഷ്ഠം ഭുജഗേന ഷണ്ഡോ
ഭവേദതോഽസൌ പരിശോധനീയഃ.

ഇതിനു് മലം, വിഷം, വഹ്നി, ഗിരിത്വം, ചാപലം, ഇങ്ങനെ അഞ്ചു നൈസർഗ്ഗികദോഷങ്ങളും, ഈയ്യത്തിൻേറയും നാഗത്തിൻേറയും യോഗംകൊണ്ടു വംഗം ഭുജഗം എന്ന രണ്ടു സംസർഗ്ഗദോഷങ്ങളും ഉണ്ടു്. അതിൽ മലദോഷംകൊണ്ടു് മൂർച്ഛയും, വിഷദോഷം കൊണ്ടു മരണവും, അഗ്നിദോഷംകൊണ്ടു് ശരീരത്തിൽ കഷ്ടതരമായ ചുട്ടുനീറക്കവും, ഗിരിത്വദോഷംകൊണ്ടു ജാഡ്യതയും, ചാഞ്ചല്യദോഷംകൊണ്ടു വീര്യക്കുറവും, വംഗദോഷംകൊണ്ടു് കുഷ്ഠവും, ഭുജഗദോഷംകൊണ്ടു ഷണ്ഡതയും, ഉണ്ടാകുന്നതാണു്. അതുകൊണ്ടു് ഈവക എല്ലാ ദോഷങ്ങളേയും നശിപ്പിച്ചു രസം ശുദ്ധിയാക്കിവേണം ഉപയോഗിക്കേണ്ടതു്.

വഹ്നി വിഷം മലംചേതി മുഖ്യദോഷാസ്ത്രയോ രസേ
ഏതേ കുർവന്തി സന്താപം മൃതിം മൂർഛാം നൃണാം ക്രമാൽ
അന്യേഽപികഥിതാ ദോഷാ ഭിഷഗ്ഭിഃ പാരദേ യദി
തഥാപ്യേതേ ത്രയോ ദോഷാ ഹരണീയാ വിശേഷതഃ.

രസത്തിനു്, വഹ്നി, വിഷം, മലം, ഇങ്ങനെ മൂന്നുദോഷങ്ങളെ ഉള്ളുവെന്നും അതിൽ വഹ്നിദോഷം സന്താപത്തെയും,

വിഷം മരണത്തേയും, മലം മൂർഛയേയും ഉണ്ടാക്കുന്നതാണെന്നും അഭിപ്രായക്കാരായ വൈദ്യന്മാരും ഉണ്ട്. അതുകൊണ്ട് മുൻപറയപ്പെട്ട ഏഴു ദോഷങ്ങളിൽ ഈ മൂന്നു ദോഷങ്ങളുമെങ്കിലും നശിപ്പിക്കാതെ രസം യാതൊന്നിനും ഒരിക്കലും ഉപയോഗിക്കാൻ പാടില്ലാത്തതാകുന്നു.

### രസാഷ്ടദോഷങ്ങൾ.

രസത്തിനു് നാഗം, വംഗം, വഹ്നി, മലം, ചാഞ്ചല്യം, വിഷം, ഗിരി, അസഹ്യാഗ്നി ഇങ്ങനെ എട്ടു ദോഷങ്ങൾ ഉണ്ടെന്നും അഭിപ്രായക്കാരുണ്ട്.

### രസാഷ്ടദോഷജനിതരോഗങ്ങൾ.

നാഗദോഷംകൊണ്ടു ജാഡ്യവും, കണ്ഠമാലയും, താമസഗുണവും ഉണ്ടാകും. വംഗദോഷം കൊണ്ടു കുഷ്ഠവും, മലദോഷം കൊണ്ടു രജോഗുണവും, അഗ്നി ദോഷംകൊണ്ടു് ശരീരദാഹവും, ചാഞ്ചല്യദോഷം കൊണ്ടു് ശുക്ലനാശവും, വിഷദോഷം കൊണ്ടു് മരണവും, ഗിരിദോഷം കൊണ്ടു് ഗ്രന്ഥിരോഗവും, അസഹ്യാഗ്നിദോഷംകൊണ്ടു് മോഹവും ഉണ്ടാകും.

സംസ്കാരഹീനം ഖലു സൂതരാജം
യസ്സേവതേ തസ്യ കരോതി ബാധാം
ദേഹസ്യ നാശം വിദധാതി നൂനം
കഷ്ടാംശ്ച രോഗാൻ ജനയേന്നരാണാം.

ശുദ്ധിചെയ്യാത്ത രസം സേവിച്ചാൽ വലിയ ഉപദ്രവങ്ങളും, ശരീരനാശവും, കഷ്ടതരങ്ങളായ മഹാരോഗങ്ങളും ഉണ്ടാകുന്നതാണു്.

### ഉപയോഗിക്കാൻ കൊള്ളാവുന്നതും കൊള്ളരുതാത്തതുമായ രസങ്ങൾ.

അന്തസ്സുനീലോ ബഹിരുജ്ജ്വലോ യോ
മദ്ധ്യാഹ്നസൂര്യപ്രതിമപ്രകാശഃ
ശസ്തോഽഥ ധൂമ്രഃ പരിപാണ്ഡുരശ്ച
ചിത്രോ ന യോജ്യോ രസകർമ്മസിദ്ധ്യൈ.

അകത്തു് നീലനിറമുള്ളതും, പുറമേ മദ്ധ്യാഹ്നസൂര്യതേജസ്സുപോലെ ഉജ്ജ്വലമായ തേജസ്സോടുകൂടിയതും ആയ രസം നല്ലതും, ധൂമ്രവർണ്ണത്തിലും ഏററവും വെളുത്തനിറത്തിലും നാനാ

വണ്ണത്തിലും ഉള്ള രസം ഔഷധങ്ങൾക്കു് ഉപയോഗിക്കാൻ പാടില്ലാത്തതും ആകുന്നു.

### രസശുദ്ധിക്രമം.

രസം ശുദ്ധിചെയ്യാൻ തുടങ്ങുന്നതു് ശുഭനക്ഷത്രത്തിൽ വേണം. ഒരു പലത്തിൽ കുറച്ചു് രസം ശുദ്ധിചെയ്യാൻ തുടങ്ങരുതു്. നൂറൊ അമ്പതൊ ഇരുപത്തഞ്ചോ പന്ത്രണ്ടൊ അഞ്ചോ ഒന്നോപലം രസം ശുദ്ധി ചെയ്യാൻ തുടങ്ങണം. ശുദ്ധിചെയ്യാൻ തുടങ്ങുന്നതിന്നു് മുമ്പായി 'അഘോരി' മന്ത്രംകൊണ്ടു് രസത്തെ പൂജിക്കണം.

### രസദോഷനിവർത്തകോപായം.

### നാഗദോഷശാന്തിക്കു്.

രസവും അതിൽ പതിനാറുഭാഗം ചെങ്കൽപ്പൊടിയും മഞ്ഞളും കൂട്ടി അമ്മിയിൽഇട്ടു് ചെറുനാരങ്ങാനീരിൽ ഒരുദിവസം അരച്ചു് പുളി നീരിൽ കഴകിയാൽ രസത്തിന്റെ നാഗദോഷം നിവൃത്തിയാകും.

### വംഗദോഷശാന്തിക്കു്.

രസവും രസത്തിൽ പതിനാറുഭാഗം കാട്ടുവെള്ളരിയുടേയും അങ്കോലവേരിന്റെയും പൊടിയും കൂട്ടി നാരങ്ങാനീരിൽ നല്ലതുപോലെ അരച്ചു് കാടിയിൽകഴകിയാൽ രസത്തിന്റെ വംഗദോഷം നിവൃത്തിയാകും.

### മലദോഷശാന്തിക്കു്.

കൊന്നവേരിലെത്തൊലിയും രസവുംകൂട്ടി നാരങ്ങാനീരിൽ അരച്ചു് പുളിച്ചകാടിയിൽ കഴകിയാൽ മലദോഷംതീരും.

### അഗ്നിദോഷശാന്തിക്കു്.

കറുത്ത ഉമ്മത്തിൻ വേരിലെത്തൊലിയും രസവുംകൂടി ചെറുനാരങ്ങാനീരിൽ അരച്ചു് പുളിച്ചകാടിയിൽ കഴകിയാൽ അഗ്നിദോഷവും, ചാഞ്ചല്യദോഷവും തീരും.

### വിഷദോഷശാന്തിക്കു്.

ത്രിഫലപ്പൊടിയും രസവുംകൂടി ചെറുനാരങ്ങാനീരിൽ അരച്ചു് പുളിച്ചകാടിയിൽ കഴകിയാൽ വിഷദോഷം ശാന്തിയാകും.

ഗിരിദോഷം.

ത്രികടുചൂർണ്ണവും രസവുംകൂടെ ചെറുനാരങ്ങാനീരിൽ അരിച്ച് കാടിയിൽ കഴകിയാൽ ഗിരിദോഷം നീങ്ങും.

അസഹ്യാഗ്നിദോഷം.

ഞെരിഞ്ഞിൽവേരും രസവും കൂടി ചെറുനാരങ്ങാനീരിൽ അരച്ച് കാടിയിൽ കഴകിയാൽ അസഹ്യാഗ്നിദോഷംതീരും.

രസസപ്തകഞ്ചുകദോഷങ്ങൾ.

പർപ്പടീ പാടിനീ ഭേദീ ദ്രാവീ മലകരീ തഥാ
അന്ധകാരീ തഥാ ധ്വാങ്ക്ഷീ വിജ്ഞേയാസ്സപ്തകഞ്ചുകാഃ.

പർപ്പടി, പാടിനി, ഭേദി, ദ്രാവി, മലകരി, അന്ധകാരി, ധ്വാങ്ക്ഷി ഇവകൾ ഏഴും രസത്തിന്റെ സപ്തകഞ്ചുകദോഷങ്ങൾ ആകുന്നു

സപ്തകഞ്ചുക ദോഷനിവർത്തകോപായം.

രസത്തിന്റെസപ്തകഞ്ചുക ദോഷശാന്തിക്ക് നാഗദോഷം മുതൽ അസഹ്യാഗ്നിദോഷംവരെയുള്ള ഓരോ ദോഷശാന്തിക്ക ചേർക്കണമെന്നു പറഞ്ഞ ഓരോ മരുന്നുകളും രസത്തിൽ പതിനാറുഭാഗംവീതം പൊടിച്ച് രസവും കൂട്ടി കററാവാഴനീർ ഒഴിച്ച് ഓരോ ദിവസം വീതം ഏഴുതവണ ഏഴുദിവസം അരച്ച്, ഒടുവിൽ ചെറുനാരങ്ങാനീരൊഴിച്ചരച്ച് മൺപാത്രത്തിൽ വച്ച് പുളിച്ച കാടികൊണ്ടു കഴകിഅരച്ച് ശുദ്ധവസ്ത്രത്തിലിട്ട് ഏഴുതവണകാടിഒഴിച്ച് വടികെട്ടണം. ഇങ്ങനെ ചെയ്താൽ രസത്തിനുള്ള സപ്തകഞ്ചുകാദി സകലദോഷങ്ങളും തീർന്നു ശുദ്ധമാകും; എല്ലാവക ഔഷധങ്ങൾക്കും ഉപയോഗിക്കാം.

രസാഷ്ടദശസംസ്കാരം.

രസത്തിനെ പതിനെട്ടുവിധത്തിൽ സംസ്കരിക്കാം. അതായതു്:—സ്വേദനം, മർദ്ദനം, മൂർഛനം, ഉത്ഥാപനം, അധഃപാതനം, ദീർഘപാതനം, ഊർദ്ധ്വപാതനം, ബോധനം, നിയമനം, ദീപനം, അന്ന[illegible]സനം, [illegible]ാരണം, ജാരണം, ഗ്രാവണം, വേദനം, ജാരണം, [illegible]ജാരണം, ശരീരയോഗം ഇങ്ങനെ പതിനെട്ടു വിധത്ത[illegible] സംസ്കാരം ഉണ്ടു്.

സ്വേദനവിധി.

നാനാധാന്യൈ[illegible]ാമ്ലൈഃ പ്രൈസ്തൂഷവജ്ജൈജ്ജലാന്വിതൈഃ
മൃദ്ഭാണ്ഡം പൂ[illegible]ം രക്ഷേത്ര്യാവദമ്ലത്വമാപ്നുയാൽ

തന്മദ്ധ്യേ ഭൃംഗരാമുണ്ഡിവിഷ്ണുക്രാന്താപുനൎന്നവാഃ
മീനാക്ഷീ ചൈവ സപ്പാക്ഷീ സഹദേവീ ശതാവരീ
ത്രിഫലാ ഗിരികൎണ്ണീ ച ഹംസപാദീ ച ചിത്രകം
സമൂലം കട്ടയിത്വാ തു യഥാലാഭം വിനിക്ഷിപേൽ
പൂൎവ്വാമ്ലഭാണ്ഡമദ്ധ്യേ തു ധാന്യാമ്ലകമിദം സ്മൃതം
സേചനാദിഷു സൎവ്വത്ര രസരാജസ്യ യോജയേൽ
അത്യമ്ലമാരനാളം വാ തദഭാവേ പ്രയോജയേൽ
ത്ര്യൂഷണം ലവണം രാജീ രജനീ ത്രിഫലാൎദ്രകം
മഹാബലാ നാഗബലാ മേഘനാദഃ പുനൎന്നവാ
മേഷശൃംഗീ ചിത്രകം ച നവസാരം സമം സമം
ഏതൽ സമസ്തം വ്യസ്തം വാ പൂൎവ്വാമ്ലേനൈവ പേഷയേൽ
പ്രലിമ്പേത്തേന കല്ക്കേന വസ്ത്രമംഗുലമാത്രകം
തന്മദ്ധ്യേ നിക്ഷിപേൽ സൂതം ബദ്ധ്വാതത്ത്രിദിനം പചേൽ
ദോലായന്ത്രേ/മ്ലസംയുക്തേ ജായതേ സേചിതോ രസഃ.

ഉമിയും തൊലിയും കളഞ്ഞ പല ധാന്യങ്ങൾ ഒന്നിച്ച് ഒരു മൺപാത്രത്തിലിട്ട വെള്ളം ഒഴിച്ചു പുളിപ്പിച്ചതിന്റെ ശേഷം അതിൽ കട്ടുന്നിടത്തോളവും കയ്യോന്നി, ശ്രാവണി, വിഷ്ണുക്രാന്തി, തമിഴാമ, മീനാങ്ങാണി, പേരരത്ത, സഹദേവി (മഞ്ഞപ്പൂവുള്ള കുറുന്തോട്ടി), ശതാവരി, ത്രിഫലത്തോട്, വെളുത്തപൂവുള്ള മലയമുക്കി, ചുവന്ന ചെറുപ്പുള്ളടി, ചുവന്ന കൊടുവേലി ഇവ സമം ഇടിച്ചിട്ടുണ്ടാക്കിയ ധാന്യാമ്ലകമോ അതു കിട്ടാത്തപ്പോൾ നല്ലതുപോലെ പുളിച്ച അരിക്കാടിയോകൊണ്ടു ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, ചുവന്ന കടുക്, മഞ്ഞൾ, ത്രിഫലത്തോട്, ഇഞ്ചി, വലിയ കുറുന്തോട്ടി, ആനക്കുറുന്തോട്ടി, ചെറുചീര, തഴുതാമ, ആട്ടുകൊട്ടപ്പാല, കൊടുവേലി, നവസാരം ഇവകൾ എല്ലാംകൂടി സമമായോ ഇവയിൽ ഒന്നു തനിച്ചോ അരച്ചെടുത്തു ധാന്യാമ്ലത്തിൽ കുഴച്ച് ഒരംഗുലം മാത്രം വ്യാസമുള്ള വസ്ത്രഖണ്ഡത്തിൽ തേച്ച് അതിന്റെ നടുവിൽ രസംവെച്ചു പൊതിഞ്ഞുകെട്ടി ഡോളായന്ത്രത്തിലാക്കി ധാന്യാമ്ലവും ഒഴിച്ചു മൂന്നുദിവസം പചിക്കണം.

മറെറാരുപ്രകാരത്തിൽ സേചനം.

ത്ര്യൂഷണം ലവണാസുൎയ്യൌ ചിത്രകാൎദ്രകമൂലകം
ക്ഷിപ്ത്വാ സൂതോ മുഹുഃ സേച്യഃ കാഞ്ജികേന ദിനത്രയം.

ചുക്ക്, മുളക്, തിപ്പലി, ഇന്തുപ്പ്, കരിങ്കടുക, കൊടുവേലി, ഇഞ്ചി ഇവ സമം എടുത്തു രസവുംകൂട്ടി അരച്ചു ഡോളായന്ത്രത്തിൽവച്ചു അരിക്കാടിയിൽ മൂന്നുദിവസം പചിക്കണം.

സ്വേദനകർമ്മത്തിനുള്ള ഉപദേശം.

വെള്ളുള്ളി, കരിങ്കടുക ഇവ രണ്ടും സമയിടയായി എടുത്തു അരച്ച് രണ്ടു മൂശകൾ ഉണ്ടാക്കി ഒന്നിൽ രസംവച്ചു മറെറാന്നു കൊണ്ടു് അതുമൂടി ഡോളായന്ത്രത്തിൽവച്ചു ധാന്യാമ്ലമോ നല്ല പുളിച്ച കാടിയോ പാത്രത്തിൽ ഒഴിച്ചു പചിക്കണം.

മർദ്ദനവിധി.

ഇഷ്ടികാചൂർണ്ണചൂർണ്ണാഭ്യാമാദൌ മർദ്ദ്യോരസസ്തതഃ
ദധ്നാ ഗുഡേന സിന്ധൂത്ഥരാജികാധൂമകൈഃ.

ആദ്യം ചെങ്കല്ലിന്റെ പൊടി പൊടിച്ചതിട്ടു മർദ്ദിച്ചതിന്റെ ശേഷം തയിർ, ശക്കര, ഇന്തുപ്പ്, കരിങ്കടുക, പുകയറ ഇവ ചേർത്തു മർദ്ദിച്ചാൽ രസം ശുദ്ധിയാകും.

മറെറാരുപ്രകാരത്തിൽ മർദ്ദനവിധി.

കുമാരികാചിത്രകരക്തസർഷപൈഃ
കൃതൈഃ കഷായൈർബൃഹതീവിമിശ്രിതൈഃ
ഫലത്രികേണാപി വിമർദ്ദിതോ രസോ
ദിനത്രയം സർവ്വമലൈർവിമുച്യതേ.

കററാർവാഴച്ചാറും, കൊടുവേലി, ചുവന്നകടുക്, ചെറുവഴുതിന ത്രിഫലത്തോട് ഇവകൊണ്ടുണ്ടാക്കിയ കഷായവും ചേർത്തു രസം മൂന്നുദിവസം അരച്ചാൽ സർവ്വമലങ്ങളും തീരും.

മറെറാരുപ്രകാരത്തിൽ മർദ്ദനവിധി.

ദിനൈകം മർദ്ദയേൽ സൂതം കുമാരീസംഭവൈർദ്രവൈഃ
തഥാ ചിത്രകജൈഃ കാഥൈർമ്മർദ്ദയേദേകവാസരം
കാകമാച്ിരസൈസ്തദ്വദ്ദിനമേകം ച മർദ്ദയേൽ
ത്രിഫലായാസ്തഥാ കാഥൈഃ രസോ മർദ്ദ്യഃ പ്രയത്നതഃ.

കററാർവാഴനീരു്, കൊടുവേലിക്കിഴങ്ങിൻ നീരു് (കഷായം), മണത്തക്കാളിനീരു്, ത്രിഫലക്കഷായം ഇവയിൽ പ്രത്യേകം പ്രത്യേകം ഓരോദിവസം മുഴുവൻ അരച്ചാൽ രസത്തിന്റെ മർദ്ദനവിധി ശരിയാകും.

### മൂർച്ഛനവിധി.

ത്ര്യൂഷണം ത്രിഫലാവന്ധ്യാകന്ദൈഃ ക്ഷുദ്രദ്വയാന്വിതൈഃ
ചിത്രകോൺനിശാക്ഷാരകന്യാർക്കകനകദ്രവൈഃ
സൂതം കൃതേന യൂഷേണ വാരാൻ സപ്താഭിമർദ്ദയേൽ
ഇത്ഥം സമ്മൂർച്ഛിതസ്സൂതസ്ത്യജേൽ സപ്താപി കഞ്ചുകാൻ.

ചുക്ക്, മുളക്, തിപ്പലി, ത്രിഫലത്തോട്, കാട്ടുപാവൽക്കിഴങ്ങ്, ചെറുവഴുതിന, കണ്ടകാരി, കൊടുവേലി, മഞ്ഞൾ, പൊൻകാരം, കററാർവാഴ, എരുക്ക്, ഉമ്മത്ത് ഇവകൊണ്ടു യൂഷമുണ്ടാക്കി ഏഴു ദിവസം അരച്ചാൽ രസത്തിന്റെ സപ്തകഞ്ചുകദോഷങ്ങൾ നീങ്ങി മൂർച്ഛനവിധി ശരിയാകും.

### മറെറാരുവിധത്തിൽ മൂർച്ഛനവിധി.

ഗൃഹകന്യാ മലം ഹന്യാത്ത്രിഫലാ വഹ്നിനാശിനീ
ചിത്രമൂലം വിഷം ഹന്തി തസ്മാദേഭിഃ പ്രയത്നതഃ
മിശ്രിതം സൂതകം ദ്രവ്യൈഃ സപ്തവാരാണി മൂർച്ഛയേൽ
ഇത്ഥം സമ്മൂർച്ഛിതസ്സൂതോ ദോഷശൂന്യഃ പ്രജായതേ.

കററാർവാഴരസം മലദോഷത്തെ ഇല്ലാതാക്കും, ത്രിഫലക്കഷായം വഹ്നിദോഷത്തെ നശിപ്പിക്കും. കൊടുവേലിക്കഷായം വിഷദോഷത്തെ തീക്കും. അതുകൊണ്ടു് ഇതു മൂന്നും കൂട്ടി ഏഴുദിവസം അരച്ചാൽ രസം മൂർച്ഛിക്കും. അങ്ങനെ മൂർച്ഛിപ്പിക്കുന്ന രസം യാതൊരു ദോഷവും ഇല്ലാത്തതായിത്തീരുകയും ചെയ്യും.

### മറെറാരുവിധത്തിൽ മൂർച്ഛനവിധി.

മർദ്ദനംചെയ്ത രസം എടുത്തു കാടിയിലൊ ധാന്യാമ്ലത്തിലോ കഴുകി കുഴിയമ്മിയിൽ ഇട്ടു രസത്തിന്റെ പാതിഭാഗം ഇന്തുപ്പു ചേത്തു വട്ടകപ്പുളിനാരകത്തിന്റെ നീരൊഴിച്ചു് ഒരു ദിവസം മുഴുവൻ അരച്ചാൽ മൂർച്ഛിക്കും.

### ഉത്ഥാപനവിധി.

രസം ചൂടുവെള്ളത്തിലോ ചൂടാക്കിയ ധാന്യാമ്ലത്തിലോ കഴുകിയാൽ ഉത്ഥാപനസംസ്കാരമാകും.

### ഊൎദ്ധ്വപാതനവിധി.

മയൂരഗ്രീവതാപ്യാഭ്യാം നഷ്ടപിഷ്ടീകൃതസ്യ ച
യന്ത്രേ വിദ്യാധരേ കുര്യാദ്രസേന്ദ്രസ്യോൎദ്ധ്വപാതനം.

ഉത്ഥാപനവിധികൊണ്ടു ശുദ്ധമായ രസം കററാർവാഴനീരൊഴിച്ചു് അരച്ച രസം കാണാത ആയതിന്റെ ശേഷം വിദ്യാധരയന്ത്രത്തിൽവച്ചു തീയെരിച്ചാൽ രസം വിദ്യാധരയന്ത്രത്തിന്റെ മേൽച്ചട്ടിയിൽ പററും. അങ്ങനെ പററുന്ന രസം എടുക്കണം. ഇതാണു് ഊർദ്ധ്വപാതനവിധി.

മറെറാരുവിധത്തിൽ ഊർദ്ധ്വപാതനവിധി.

തതോ രാജീരസോനശ്ചമുഖ്യശ്ചനവസാരകഃ
ഏതൈരസസമൈസ്തുല്യ സൂതോമർദ്ദ്യസ്തുഷാംബുനാ
തതസ്സംശോദ്ധ്യ ചക്രാഭം കൃത്വാ ലിപ്ത്വാ ച ഘിംഗുനാ
ഭാണ്ഡസ്ഥാലീസംപുടേ ധൃത്വാ പൂരയേല്ലവണേന ച
അഥ സ്ഥാല്യാ തതോ മുദ്രാം ദദ്യാന്മൃദന്തരാം ബുധഃ
വിശോഷ്യാഗ്നിം വിധായാധോ നിഷിഞ്ചേദംബുനോപരി
തതസ്തു കുര്യാത്തീവ്രാഗ്നിം തദധഃ പ്രഹരത്രയം
ഏവം നിപാതയേദൂർദ്ധ്വം രസോ ദോഷവിവർജ്ജിതം.

അതിന്റെശേഷം മൂർച്ഛനസംസ്കാരം കൊണ്ടു ശുദ്ധമായ രസത്തെ അതിനു സമം നവസാരവും കരിങ്കടുകും വെള്ളുള്ളിയുംചേർത്തു് കാടിയിലോ ധാന്യാമ്ലജലത്തിലോ അരച്ചു്, വില്ലപോലെ പരത്തി തോത്തിയെടുത്തു പെരുങ്കായം അരച്ചു് ആ വില്ലായിൽ പുരട്ടി വെയിലത്തുവച്ചുണക്കി ഊർദ്ധ്വപാതനയന്ത്രത്തിന്റെ കിഴ്പ്പാത്രത്തിൽവച്ചു മേൽ ഇന്തുപ്പിട്ടു നിറച്ചു അതിനുമേൽ മറെറാരു പാത്രം കൊണ്ടടച്ചു്, ചൊവ്വെ കെട്ടി ശീലമൺചെയ്തു വെയിലിൽ ഉണക്കി അടുപ്പേററി മൂന്നുയാമം തീക്ഷ്ണാഗ്നിയിടണം തിയിടുമ്പോഠം മേൽ അടച്ചിരിക്കുന്ന പാത്രത്തിൽ തണുത്തവെള്ളം കൂടക്കൂടെ പകന്നുകൊണ്ടിരിക്കണം.

അതു് ആറിത്തണുത്തതിന്റെ ശേഷം അതിൽ ഒട്ടിയിരിക്കുന്ന രസം എടുത്തു ഉപയോഗിച്ചുകൊള്ളാവുന്നതാകുന്നു. ഈ രസം വളരെ ഉത്തമമാണു്. ഇതിനു വിശേഷഫലം സിദ്ധിക്കുന്നതിനു് ഇന്തുപ്പു പൊടിച്ചു് അതിന്റെ മദ്ധ്യത്തിൽ ശുദ്ധിചെയ്ത രസംവച്ചു ഡോളായന്ത്രത്തിൽ ഒന്നുകൂടി പചിച്ചു സേചനകർമ്മം ചെയ്താൽ മതിയാകും.

മറെറാരുവിധത്തിൽ ഊർദ്ധ്വപാതനവിധി.

രസം മൂന്നുഭാഗം എരിക്കിൻപട്ട പൊടിച്ചതു് ഒരുഭാഗം

ഇവ രണ്ടുംകൂടി ചെറുനാരങ്ങാനീരൊഴിച്ച് കട്ടിയാക്കി അതിനെ ഡമരുകായന്ത്രത്തിന്റെ അടിയിലത്തെ പാത്രത്തിൽവച്ച് മേൽപാത്രംകൊണ്ടടച്ച് ശീലമൺചെയ്ത് മേൽപാത്രത്തിനകത്തു വെള്ളം ഒഴിച്ച്, അടുപ്പേൽവച്ച് നാലുയാമം തീയിടണം. തീയിടുമ്പോൾ മുഴവൻ മേല്പാത്രത്തിൽ വെള്ളംവററാതെ കൂടെക്കൂടെ പകൎന്നുകൊണ്ടിരിക്കണം. നാലുയാമം കഴിഞ്ഞു് ആറിത്തണുത്ത ഉടൻ ഡമരുകായന്ത്രത്തിന്റെ മേൽച്ചട്ടിയിൽ പററിയിരിക്കുന്ന രസം എടുത്തുകൊള്ളണം. ആ രസം സൎവ്വ ഔഷധികൾക്കു കൊള്ളിക്കാം.

അധഃപാതനവിധി

ത്രിഫലാശിഗ്രുശിഖിഭില്ലവണാസുരിസംയുതൈഃ
നഷ്ടപിഷ്ടം രസം കൃത്വാ ലേപയേദൂൎദ്ധ്വഭാജനം
തതോ ദീപൈരധഃപാതമുപലൈസ്തസ്യ കാരയേൽ
യന്ത്രേ ഭൂധരസംജ്ഞേ തു തതഃ സൂതോ വിശുദ്ധ്യതി
സ്വേദനാദിക്രിയാഭിസ്തു ശോധിതോഽസൌ യദാ ഭവേൽ
തദാ കാൎയ്യാണി കുരുതേ പ്രയോജ്യഃ സൎവ്വകൎമ്മസു.

ത്രിഫലത്തോടു, മുരിങ്ങയരി, കൊടുവേലിക്കിഴങ്ങ്, ഇന്തുപ്പ്, ചുവന്ന കടുക് ഇവയോടു ഊൎദ്ധ്വപാതനവിധിപ്രകാരം സംസ്കരിച്ചരസം ചേൎത്തരച്ച് രസം കാണാതെയാക്കി ഭൂധരയന്ത്രത്തിന്റെ മുകളിലെ പാത്രത്തിൽ തേച്ച് കീഴ്പാത്രത്തിൽ വെള്ളം ഒഴിച്ച് ഭൂമിയിൽ കുഴിച്ചിട്ടു മേൽപ്പാത്രത്തിൽ ചാണകവറളികൊണ്ടു തീയെരിച്ചാൽ രസംശുദ്ധമായി ജലം ഒഴിച്ചാൽ കീഴ്പാത്രത്തിൽ വീഴും. ആ രസം എടുത്തുപയോഗിക്കാം.

തിൎയ്യക്പാതനവിധി.

യന്ത്രത്തിനൊക്കത്തക്കവിധത്തിൽ നീളംകൂടിയ രണ്ടുമൺപാത്രങ്ങൾ ഉണ്ടാക്കി ഒന്നിൽ രസവും മറെറാന്നിൽ വെള്ളവും ഒഴിച്ച് രണ്ടിന്റേയും മുഖംചേൎത്തു ശീലമൺചെയ്തു വെള്ളം ഒഴിച്ച പാത്രം അടുപ്പിൽ കുറുക്കെ യുക്തിയുക്തമായിവെച്ച് തീയിട്ടാൽ രസം ആ വെള്ളമിരിക്കുന്ന പാത്രത്തിൽ പ്രവേശിക്കും. ഇതിനു തിൎയ്യക്പാതനം എന്നു പേരു്. ഇങ്ങനെ യുക്തിയോടുകൂടെ രസത്തെതിൎയ്യക്പാതനം ചെയ്യിച്ചാൽ രസത്തിൽ ഉള്ള നാഗം വംഗം മുതലായ സകലദോഷങ്ങളും തീരും.

### ബോധനക്രിയ.

മേൽപ്രകാരം എല്ലാം ചെയ്താൽപിന്നെ രസത്തിനുള്ള ദോഷം ഷണ്ഡത്വമാണു്. അതു തീരണമെങ്കിൽ ബോധനക്രിയ ചെയ്യണം. ഒരു പാത്രത്തിൽ ജലവും രസവും ഒഴിച്ചു് ഇന്തുപ്പും ഭൂർജ്ജപത്ര (മരവിരിയുണ്ടാകുന്ന മരത്തിന്റെ ഇല)വും കൂടി ഇട്ടുവേകിച്ചാൽ ബോധനക്രിയ ശരിയാകും.

### നിയമനവിധി.

രസം, എലിച്ചെവി, പുളി, മച്ചിപ്പാവൽ, പൊന്നാങ്കാണി മുത്തങ്ങാക്കിഴങ്ങു്, ഉമ്മത്തു് ഇവയുടെ കഷായം ഒഴിച്ചോ നീരൊഴിച്ചോ ഒരു ദിവസം സേവിക്കണം.

### സന്ദീപനം.

ഒരു വസ്ത്രത്തിൽ അന്നഭേദി, പഞ്ചലവണം, ഇവകളെ ശേഖരിച്ചു അവയിൽ പല തവണയും ചെറുനാരങ്ങാച്ചാറൊഴിച്ചു ഇന്തുപ്പുകട്ടിയെ ഉടച്ചു അതും രസവുംകൂടി കലന്നു അതിനമുകളിൽവച്ചു് വീണ്ടും ഇന്തുപ്പിട്ടു ചെറുനാരങ്ങാനീരു പിഴിഞ്ഞൊഴിച്ചു പിന്നെയും പിന്നെയും ഇങ്ങനെ എട്ടംഗുലം ഉയരം ആകുന്നതുവരെചെയ്തു കിഴികെട്ടി, നല്ലമുരുങ്ങയരിയും കയ്പൻമുരുങ്ങയരിയും വെൺകാരവും അരച്ചു പൂശിയപാത്രത്തിൽ കാടിയോ ധാന്യാമ്ലമോ ഒഴിച്ചു് അതിന്റെ മദ്ധ്യത്തിൽ ഡോളായന്ത്രത്തിൽ കിഴികെട്ടിത്തൂക്കി മൂന്നുദിവസം ജാരണാസംസ്കാരം ചെയ്താൽ രസം ദീപനമാകും.

ഏതെങ്കിലും ഔഷധങ്ങൾക്കു രസം ഉപയോഗിക്കേണ്ടതായി വന്നാൽ ഇതിനു മുകളിൽ പറഞ്ഞ ഏതെങ്കിലും വിധി പ്രകാരം സ്വേദനസംസ്കാരവും, മർദ്ദനാസംസ്കാരവും മൂർച്ഛനാസംസ്കാരവും ഉൽപാതനസംസ്കാരവും, അധഃപാതനസംസ്കാരവും, ചെയ്തു ശുദ്ധമാക്കിയ രസം വേണം ഉപയോഗിക്കേണ്ടതു്.

പാരദസ്സർവ്വരോഗാണാം ജേതാ പുഷ്ടികരഃ സ്മൃതഃ.

മേൽപ്രകാരം ശുദ്ധംചെയ്ത രസം എല്ലാ രോഗങ്ങളേയും ജയിക്കുകയും ദേഹപുഷ്ടിയെ ഉണ്ടാക്കുകയും ചെയ്യും.

## രസശുദ്ധി.

### രസത്തിന്റെ സവ്വദോഷങ്ങളും ഒന്നോടെ തീത്തു ശുദ്ധിയാക്കുന്നതിനുള്ള എളുപ്പവഴി.

കൊട്ടവേലിക്കഷായം, ത്രിഫലക്കഷായം, കററാർവാഴനീരു് ഇവ സമം ഇവയിൽ ഏഴുദിവസം ഇടവിടാതെ അരച്ചാൽ രസം ശുദ്ധിയാകും.

കററാർവാഴ, കൊട്ടവേലി, ചുവന്നകടുക, ചെറുവഴുതന, ത്രിഫല ഇവയുടെ കഷായത്തിൽ മൂന്നുദിവസം അരച്ചാലും രസം സവ്വദോഷങ്ങളും തീൎന്നു ശുദ്ധിയാകും.

### മറെറാരുപ്രകാരത്തിൽ രസശുദ്ധി.

രസം ചെങ്കൽപ്പൊടിയോ, അതിവിടയപ്പൊടിയോ, കൊട്ടവേലിക്കിഴങ്ങിന്റെ പൊടിയോ, കൊന്നത്തൊലിയുടെ പൊടിയൊ, തിപ്പലിപ്പൊടിയോ ചേത്തു കററാർവാഴ നീരൊഴിച്ചുരച്ചു—വെള്ളത്തിൽ കഴുകിയാൽ ശുദ്ധമാകും.

### മറെറാരുപ്രകാരത്തിൽ രസശുദ്ധി.

ത്രിഫല, തേററാംപരൽ, ഞെരിഞ്ഞിൽവേരു്, ഇവകൾ വെവ്വെറെ പൊടിച്ചു്, അവയും രസവുംകൂടി ചെറുനാരങ്ങാനീരും കററർവാഴനീരും ചേത്തു് അരച്ചു ജലത്തിൽ കഴുകിയാൽ രസം ശുദ്ധിയാകും.

### മറെറാരുപ്രകാരത്തിൽ ശുദ്ധി.

കടുകും വെളുത്തുള്ളിയുംകൂടി അരച്ചുമൂശയുണ്ടാക്കി അതിൽ രസംവച്ചു് വസ്ത്രംകൊണ്ടു ചുററി ഡോളായന്ത്രംവച്ചു പുളിച്ചകാടിയൊഴിച്ചു മൂന്നുദിവസം മുഴുവൻ പചിച്ചു് ആ രസം എടുത്തു കുഴിയമ്മിയിൽ ഇട്ടു കററാർവാഴനീരു്, കൊട്ടവേലിക്കഷായം മണിത്തക്കാളി (കുട്ടിത്തക്കാളി) രസം ത്രിഫലക്കഷായം ഇവകളിൽ ഓരോന്നുകൊണ്ടും ഓരോദിവസം അരച്ചു പുളിച്ചകാടിയിൽ കഴുകിഅമ്മിയിൽ ഇട്ടു അതിൽ പകുതിഭാഗം ഇന്തുപ്പും ചേത്തു ചെറുനാരങ്ങാനീരുകൊണ്ടു ഒരുദിവസം അരച്ചു്, അതിന്റെശേഷം കടുകു്, വെളുത്തുള്ളി നവസാരം ഇതു മൂന്നും രസത്തിനു സമംചേത്തു വെള്ളം ഒഴിച്ചു ഉരുളയാകുന്നതുവരെ അരച്ചു് വില്ലയാക്കി ഉണക്കി അതിന്റെ മീതെ പെരുങ്കായം അരച്ചുപൊതിഞ്ഞു്, പാനയിൽവച്ചു അതിന്റെ മീതെ ഇന്തുപ്പിട്ടു് മറെറാരു പാനകൊണ്ടുമൂടി ശീലമൺചെയ്തു്, ഉണക്കി

അടുപ്പേൽവച്ചു തീയെരിക്കണം. മേലടയ്ക്കുന്ന പാത്രം ചൂടുകൊണ്ടു പൊട്ടിപ്പോകാതെ ഇരിക്കാൻ അതിൽ വററാതെ എപ്പോഴും വെള്ളംഒഴിച്ചുകൊണ്ടിരിക്കണം ഇങ്ങനെ കടുത്ത തീയായി മൂന്നുയാമം എരിച്ച് ആററി സൂക്ഷിച്ചു ശീലമൺ ഇളക്കി മേൽപാനയിൽ പററിയിരിക്കുന്ന രസം എടുത്തു സകലകാൎയ്യങ്ങൾക്കും ഉപയോഗിച്ചുകൊള്ളാം. ഈ രസം വളരെ വളരെ ശുദ്ധമായതാണു്.

കുമാൎയ്യാ ച നിശാചൂൎണ്ണൈൎദ്ദിനം സൂതം വിമൎദ്ദയേൽ
ഏവം കൎത്ഥിതഃ സൂതോ ഷണ്ഡോ ഭവതി നിശ്ചിതം
ബഹ്വൌഷധീകഷായേണ സേചിതസ്സബലീഭവേൽ
സപ്താക്ഷീചിഞ്ചികാവന്ധ്യാഭൃംഗാദ്യൈഃ സേചിതോ ബലീ
തതസ്സപാവകദ്രാവൈഃ സചിന്നഃ സ്യാദതിദീപ്തിമാൻ

കററാർവാഴനീരും മഞ്ഞപ്പൊടിയും ചേൎത്തു ഒരു ദിവസം അരച്ചാൽ രസം ശുദ്ധമായിത്തീരുമെന്നുള്ളതു നിശ്ചയംതന്നെ; എന്നാൽ, വളരെ ഔഷധങ്ങൾകൊണ്ടുണ്ടാക്കിയ കഷായങ്ങൾകൊണ്ടു സേചിപ്പിച്ചു ശുദ്ധിയാക്കുന്ന രസത്തിനു ഗുണംകൂടും. വിശേഷിച്ചും ചെരരത്ത, ചുവന്നകുന്നി, കാട്ടുപാവൽ, കയ്യോന്നി, മുത്തങ്ങാ ഇവയുടെ നീരോ കഷായമോ ചേൎത്തു് സേചിപ്പിക്കുന്ന രസത്തിനു ഗുണം ഏറുന്നതാണ്. അതിൽ പിന്നെ കൊടുവേലിക്കഷായത്തിലോ കൊടുവേലി നീരിലോ സേചിപ്പിച്ചാൽ ആ രസം വലിയ ദീപ്തിയോടു കൂടിയതായിത്തീരും.

മറെറാരുവിധത്തിൽ ശുദ്ധി.

രസത്തെ വടുകപ്പുളിച്ചിനാരങ്ങയുടെ ചാററിൽഒരുദിവസം അരച്ച്, ഊൎദ്ധ്വപാതനയന്ത്രത്തിൽ തേച്ചു മൂന്നുയാമം തീയെരിച്ചു ആറിത്തണുത്തതിനുശേഷം മേൽപാത്രത്തിൽ ഒട്ടിയിരിക്കുന്ന രസം എടുത്തു വീണ്ടും, നാരങ്ങാച്ചാററിലോ കോവൽപഴച്ചാററിലോ ഒരുയാമം അരച്ചാൽ രസം, നാഗവങ്കാദി ദോഷങ്ങൾ തീൎന്നു ശുദ്ധമാകും.

രസഭസ്മം.

അപാമാൎഗ്ഗസ്യ ബീജാനാം മൂഷായുഗ്മം പ്രകല്പയേൽ
തത്സംപുടേ ക്ഷിപേൽ സൂതം മലയൂദ്ഗദ്ധമിശ്രിതം
ദ്രോണപുഷ്പീപ്രസൂനാനി വിഡംഗമരിമേദകഃ
ഏതച്ചൂൎണ്ണമധശ്ചോൎദ്ധ്വം ദത്വാ മുദ്രാം പ്രദീയത

തള്ഗോലംസ്ഥാപയേത്സമ്യങ്മൂൺമൂഷാസംപുടേ പചേൽ
ഏവമേകപുടേനൈവ സൂതകം ഭസ്മ ജായതേ.

കടലാടിയുടെ അരിയരച്ച് മൂശയുണ്ടാക്കി ശുദ്ധിചെയ്ത രസത്തെ തേരകത്തിന്റെ പാലിൽ കുഴച്ച് അതിനകത്താക്കി രസത്തിന്റെ അടിയിലും മുകളിലും തുമ്പപ്പൂവിന്റെയും വിഴാലരിയുടേയും കരിവേലപ്പട്ടയുടേയും, പൊടിയിട്ട മൂശനിറച്ച്, ശീലമൺചെയ്ത അതിനെ മണ്ണുകൊണ്ടുള്ള മറെറാരു മൂശയ്ക്കകത്താക്കി പുടമിട്ടെടുത്താൽ രസം ഭസ്മമാകും.

ധൂമസാരം രസം തോരി ഗന്ധകം നവസാരകം
യാമൈകം മർദ്ദയേദാമ്ലൈർഭാഗം കൃത്വാ സമംസമം
കാചകുപ്യാം വിനിക്ഷിപ്യ താം ച മൃദ്വസ്ത്രമുദ്രയാ
വലിപ്യ പരിതോ വക്ത്രേ മുദ്രാം ദത്വാ വിശോഷയേ
അധസ്സൂക്ഷ്മച്ഛിദ്രപിഠരീമധ്യേ കൂപീം നിവേശയേൽ [ൽ.
പിഠരീം വാലുകാപൂരൈർഭൃത്വാ ചാക്രപികാഗളം
നിവേശ്യ ചുല്ല്യാം തദധോ വഹ്നിം കുര്യാച്ഛനൈശ്ശനൈഃ
തസ്മാദപ്യധികം കിഞ്ചിൽ പാവകം ജ്വാലയേൽ ക്രമാൽ
ഏവം ദ്വാദശഭിർയാമൈർമ്രിയതേ രസ ഉത്തമഃ
സ്ഫോടയേൽ സ്വാംഗശീതം തമൂർദ്ധ്വകം ഗന്ധകം ത്യജേൽ
അധസ്ഥം ച മൃതം സൂതം ഗൃഹ്ണീയാത്തന്തുമാത്രയാ
യഥോചിതാനുപാനേന സർവ്വകർമ്മസു യോജയേൽ.

പുകയറ (ഇല്ലട്ടകരി) രസം, തുവരമണ്ണ്, ഗന്ധകം, നവസാരം ഇവ സമം എടുത്ത് പൊടിച്ച് പുളിംപഴച്ചാററിൽ ഒരു യാമം അരച്ച് കാശിക്കുപ്പിയിൽവച്ച്, ശീലമൺചെയ്ത് വെയിലത്തു വച്ചുണക്കി കീഴ്ഭാഗത്തിൽ ദ്വാരത്തോടുകൂടിയതും, വിസ്താരമായ വാവട്ടത്തോടുകൂടിയതും ആയ മൺപാത്രത്തിൽ ആ കുപ്പിവച്ച് ആ പാത്രത്തിന്റെ കഴുത്തുവരേയും മണൽ നിറച്ച് അടുപ്പേലേററി ആദ്യം മന്ദാഗ്നിയായി തീയെരിച്ച് ക്രമേണ ക്രമേണ തീ വർദ്ധിപ്പിച്ച് പന്ത്രണ്ടുയാമംവരെ എരിക്കുക. ഇങ്ങനെ എരിച്ചാൽ രസം ഭസ്മമാകും. കാശിക്കുപ്പി ആറിത്തണുത്തതിന്റെശേഷം എടുത്ത് ഉടച്ച് മേൽഭാഗത്തിൽ ഒട്ടിയിരിക്കുന്ന ഗന്ധകം എടുത്തുകളഞ്ഞു കീഴ്ഭാഗത്തിൽ ഇരിക്കുന്ന രസഭസ്മം എടുത്തുകൊള്ളണം. ഇതു് എല്ലാകർമ്മങ്ങൾക്കും ഉപയോഗിക്കാമെന്നു മാത്രമല്ല യഥോചിതമായ അനുപാനംകൊണ്ടു സർവ്വരോഗങ്ങളെയും ശമിപ്പിക്കുന്നതുമാണ്.

### മറെറാരുപ്രകാരത്തിൽ രസഭസ്മം.

കാകോദുംബരികാദുഗ്ദ്ധെ രസം കിഞ്ചിദ്വിമർദ്ദയേൽ
തദ്ദുഗ്ദ്ധഘൃഷ്ടം ഹിംഗോശ്ചമൂഷായുഗ്മം പ്രകല്പയേൽ
ക്ഷിപ്ത്വാ തത്സംപുടേ സൂതം തത്ര മുദ്രാം പ്രദാപയേൽ
കൃത്വാ തദ്ഗോളകം പ്രാജ്ഞോ മൃൺമൂഷാസംപുടേ/ധികേ
പചേദ് ഗജപുടേനൈവ സൂതകം യാതി ഭസ്മതാം.

ശുദ്ധിചെയ്ത രസം കാട്ടത്തിയുടെ (തേരകത്തിന്റെ) പാലിൽ അരച്ച് അതിനെ തേരകത്തിന്റെ പാൽചേർത്തു കായം അരച്ചുണ്ടാക്കിയ മൂശയ്ക്കകത്താക്കി അടച്ചു ശീലമൺചെയ്ത്, ആ മൂശയെ മണ്ണുകൊണ്ടുണ്ടാക്കിയ മറെറാരു മൂശയ്ക്കകത്താക്കി ഗജപുടംചെയ്തു എടുത്താൽ രസം ഭസ്മമാകും.

### മൂന്നാമതൊരു പ്രകാരം.

നാഗവല്ലീരസൈർഘൃഷ്ടഃ കർക്കോടീകന്ദഗർഭിതഃ
മൃൺമൂഷാസംപുടേ പക്വഃ സൂതോ യാത്യേവ ഭസ്മതാം.

ശുദ്ധിചെയ്ത രസം വെററിലച്ചാറുചേർത്തു കരുട്ടപ്പാവലിന്റെ കിഴങ്ങിനുള്ളിലോ, അല്ലെങ്കിൽ കരുട്ടപ്പാവലിന്റെ കിഴങ്ങരച്ചുണ്ടാക്കി അതിനുള്ളിലോ ആക്കി മണ്ണുകൊണ്ടുള്ള മൂശയിൽ വച്ചടച്ച് ശീലമൺചെയ്തു പുടമിട്ടെടുത്താൽ രസം ഭസ്മമാകും.

### ഗന്ധകത്തിൽനിന്നും രസമെടുക്കുന്ന ക്രമം.

നാലുപലം ഗന്ധകം ഒരുയാമം വേപ്പിൻവേരിലെ തൊലി കൊണ്ടു വച്ച കഷായത്തിലോ, ചെറുനാരങ്ങാനീരിലോ, അരച്ച് പാതനായന്ത്രത്തിൽവച്ച് എരിച്ചാൽ സപ്തകഞ്ചുകദോഷരഹിതമായരസം കിട്ടും; അതു് ഔഷധങ്ങൾക്കു ഉപയോഗിക്കുകയും ചെയ്യാം.

### ഷഡ്ഗുണബലിജാരണം.

ചെറിയ മൺപാത്രത്തിൽ രസം ഒഴിച്ചു വാലുകായന്ത്രത്തിൽവച്ച് അടുപ്പേലേററി ആ രസത്തിന്റെ മുകളിൽ ശുദ്ധിചെയ്ത ഗന്ധകച്ചൂർണ്ണം കുറേശ്ശകുറേശ്ശയായി ഇട്ടുകൊണ്ടിരിക്കണം. ഇങ്ങനെ ഇടുന്ന ഗന്ധകം ഒരിക്കലും രസത്തിന്റെ ആറുഭാഗത്തിൽ കൂടുതലായിപ്പോകരുതു്. അങ്ങനെ ഇട്ടുകൊടുക്കുന്ന ഗന്ധകം അലിഞ്ഞതിനുശേഷം അടുപ്പേൽനിന്നും ഇറക്കി ആറി നല്ലതുപോലെ തണുത്തതിൽപിന്നെ ഗന്ധകം ഉടച്ചു

കളഞ്ഞിട്ടു് രസം എടുത്തു സകലരോഗങ്ങൾക്കും ഉപയോഗിക്കാം.

ഷഡ്ഗുണഗന്ധകജാരണഫലം.

എത്ര രസം ഉണ്ടോ അത്രയും ശുദ്ധിചെയ്ത ഗന്ധകം അതിൽ ഉരുക്കിലയിപ്പിച്ചാൽ ആ രസം ശുദ്ധിചെയ്ത രസത്തേക്കാൾ, നൂറുമടങ്ങധികം ഗുണമേറിയതായിരിക്കും.

മൂന്നുപംക്ക ശുദ്ധിചെയ്ത ഗന്ധകം ഒരു പംക്കരസത്തിൽ ഉരുക്കിച്ചേർത്താൽ ആ രസം വളരെ വളരെ ശ്രേഷ്ഠമായതും എല്ലാ രോഗങ്ങളേയും ശമിപ്പിക്കുന്നതുമായിരിക്കും.

നാലുപംക്ക ശുദ്ധിചെയ്ത ഗന്ധകം ഒരുപംക്ക രസത്തിൽ ചേർത്താൽ ആ രസം പലപല രോഗങ്ങൾക്കും ഒരു ദിവ്യൌഷധമായിരിക്കും. അഞ്ചു പങ്കധികമായാൽ എല്ലാ ക്ഷയരോഗങ്ങളേയും, ആറുപങ്കധികമായാൽ സർവരോഗങ്ങളേയും ഒന്നുപോലെ നശിപ്പിക്കും.

രസസംസ്കാരോപയോഗൌഷധങ്ങൾ

സർപ്പാക്ഷീ ക്ഷീരിണീ വന്ധ്യാ മത്സ്യാക്ഷീ ശംഖപുഷ്പികാ
കാകജംഘാ ശിഖിശിഖാ ബ്രഹ്മദണ്ഡ്യാഖുകർണ്ണികാ
വർഷാഭൂകംബുകീട്ടവ്യാഘ്രകോലപ്പസ്യശിംബികാ
ശതാവരീ വഞ്ചുലതാ വജ്രകന്ദാഗ്നികർണ്ണികാ
ശ്വേതാർക്കശിഗ്രുധത്തൂരമൃഗദൂർവാരസാങ്കുശാഃ
രംഭാരക്താലുനിർഗ്ഗുണ്ഡീലജ്ജാലുസുരദാലികാഃ
മണ്ഡൂകപർണ്ണീ പാതാളീ ചിത്രകം ഗ്രീഷ്മസുന്ദരാ
കാകമാചീ മഹാരാഷ്ട്രീ ഹരിദ്രാ തിലപർണ്ണികാ
ജാതീ ജയന്തീ ശ്രീദേവീ ഭൃംഗദംബരം കസുംബകം
കോശാതകീ നീരകണാ ലാംഗലീ കട്ടുതുംബികാ
ചക്രമർദ്ദാമൃതാ കന്ദഃ സൂര്യാവർത്തേഷുപുംഖികാ
വാരാഹീ ഹസ്തിശുണ്ഡീ ച പ്രായേണ രസമൂലികാ
രസസ്യ ഭാവനേ സേചനേ മൂഷാലേപേ ച പൂജിതാ.

പേരരത്ത, കിണികിണിപ്പാല (നിലംപാല) വന്ധ്യ, മീനാങ്ങാണി (മിൻകണ്ണിക്കറുക) ബ്രഹ്മി, വെളുത്തനൂനിണ്ടി, ശംഖുപുഷ്പം, കാകജംഘാ, കൊടുവേലി, മേത്തോന്നി (മയിലോശികാ)ബ്രഹ്മദണ്ഡി, എലിച്ചെവി,വെളുത്തതമിഴാമ, അമുക്കുരം, കറുക, കറുത്തപൂവുള്ള മുൾക്കുറഞ്ഞി, കൊട്ടം(നിലത്താ

മര) ചെറുചെണ്ടിപയറ് (ഏരംപുല്ല്) ശതാവരി, ചങ്ങലം പറണ്ട, ചേന, അഗ്നികണ്ണികാ, വെള്ളെരുക്ക്, മുരങ്ങ, ഉമ്മത്തു്,മാൻകറുക, അംകുശം, വാഴമാണം,വാകച്ചേമ്പു,നൊച്ചി, (താമരക്കിഴങ്ങ്)തൊട്ടാവാടി, വേതാളി കൊഴപ്പ,(തൊഴകണ്ണി) പാതാളഗരുഡക്കൊടി, മുചുകന്ദം, (നാഗദന്തി) വേനപ്പച്ച, മണത്തക്കാളി, നീർതിപ്പലി, മഞ്ഞൾ, രക്തചന്ദനം (പത്തങ്ങം), കമ്പിപ്പാല, ഇത്തിക്കണ്ണി, പൂവൻകുറുന്തൽ, ശ്രീദേവി, മഹാശ്രാവണി, കയ്യുന്യ്, കാട്ടുപീച്ചിൽ, നീരകണാ, മറിക്കന്നി, പേച്ചുര, തകര, ഐവിരലിക്കോവ്, കൊഴിഞ്ഞ, തൊഴക്കണ്ണി, ഹസ്തിചുണ്ടി, പന്നിക്കിഴങ്ങ ഇവകൾ രസത്തെ ഭാവനചെയ്യുന്നതിനും സേചിപ്പിക്കുന്നതിനും രസസംസ്കാരത്തിനും മൂശകൾ ഉണ്ടാക്കുന്നതിനും നല്ലതാണ്.

രസം ഭസ്മമാക്കുന്നതിനുള്ള എളുപ്പവഴികൾ.

പലാശബീജകം രക്തജംബീരാമ്ലേന സൂതകം
സജീവം മർദ്ദിതം യന്ത്രേ പാചിതം മ്രിയതേ ധ്രുവം.

പ്ലാശിന്റെ അരി നാരങ്ങാനീരിൽ അരച്ച രണ്ടു മൂശയുണ്ടാക്കി ഒന്നിൽ ശുദ്ധിചെയ്തരസംവെച്ച മറെറാന്നുകൊണ്ടുമൂടി ശീലമൺചെയ്ത അതിനെ മറെറാരു മൺമൂശക്കകത്താക്കി പുടം ചെയ്തെടുത്താൽ ഭസ്മമാകും.

മറെറാരുവഴി.

ഖരമഞ്ജരിബീജാനപിത-
പുഷ്കരബീജൈഃ സുചൂർണ്ണിതൈഃ കല്ക്കൈഃ
സുകൃതം സൂതം പുടയേദ്
ദൃഢമൂഷായാം ഭവേദ് ഭസ്മ.

വലിയ കടലാടിയുടെഅരിയും താമരക്കുരുവുംകൂടി അരച്ച മൂശയുണ്ടാക്കി അതിൽ രസംവച്ച പുടപാകം ചെയ്തെടുത്താൽ ഭസ്മമാകും.

മറെറാരുവിധം.

ശ്വേതാളീം ഹരിക്രാന്താമാരനാളേന പേഷയേൽ
തദ്ദ്രവൈഃ സപ്തധാ സൂതം കുര്യാന്മർദ്ദിതമൂർഛിതം
തൽ·സൂതം ഖർപ്പരേ ദദ്യാദ്രതപാ ദതപാ ത്തു തദ്രസം
ചുല്ല്യോപരി പചേച്ചാഗ്നിം ഭസ്മ സ്യാല്ലവണോപമം.

വേതാളിയും വിഷ്ണുക്രാന്തിയും കോതമ്പുകാടിയിൽ ഇടിച്ചുപിഴിഞ്ഞരസത്തിൽ ഏഴുദിവസം രസംഅരച്ചു കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽ വച്ചെട്ടുത്താൽ രസംഭസ്മമാകും.

അപാമാർഗ്ഗസ്യ ബീജാനി തൈരെരണ്ഡസ്യ ചൂർണ്ണയേൽ
തച്ചൂർണ്ണം പാരദേ ദേയം മൂഷായാമധരോത്തരം
രുദ്ധ്വാ ലഘുപുടൈഃ പച്യാച്ചതുർഭിർഭസ്മതാം നയേൽ.

കടലാടിയുടേയും ചെറിയ നാഗദന്തിയുടേയും അരി അരച്ചു രണ്ടു മൂശകൾ ഉണ്ടാക്കി ഒന്നിൽ രസംവച്ചു മറ്റൊന്നുകൊണ്ടടച്ചു വേറൊരുമൺമൂശക്കകത്താക്കി ശീലമൺചെയ്തു പുടമിട്ടെടുത്താൽ രസം ഭസ്മമാകും.

കട്ടുതുംബീദ്രവേ കന്ദേ ഗർഭേ നാരീപയഃപ്ലുതേ
സപ്തധാ സോഷിതഃ സൂതോ മ്രിയതേ ഗോമയാഗ്നിനാ.

പേച്ചുരയുടെ രസത്തിലും മുലപ്പാലിലും ഏഴുദിവസം അരച്ചു രസം പേച്ചുരയുടെ കിഴങ്ങിന്റെ ഉള്ളിലാക്കി ശീലമൺചെയ്തു മറ്റൊരു മൺമൂശയ്ക്കകത്താക്കി ചാണകവറളികൊണ്ടു ചുട്ടെടുത്താൽ രസം ഭസ്മമാകും.

അങ്കോലസ്യ ശിഫാവാരിപിഷ്ടം ഖല്വേ വിമർദ്ദയേൽ
സൂതം ഗന്ധകസംയുക്തം ദിനാന്തേ തം നിരോധയേൽ
പുടയേദ് ഭൂധരേ യന്ത്രേ രാത്ര്യൈകേന മൃതോ ഭവേൽ.

ശുദ്ധിചെയ്ത രസവും ഗന്ധകവും കൂടി സമമെടുത്തു കുഴിയമ്മിയിൽ ഇട്ടു അങ്കോലക്കഷായത്തിലും, മഞ്ഞൾക്കഷായത്തിലും ഒരുദിവസം പകൽ മുഴുവൻ അരച്ചു ഭൂധരയന്ത്രത്തിൽ വച്ചെട്ടുത്താൽ ഒരു രാത്രികൊണ്ടു ഭസ്മമാകും.

വടക്ഷീരേണ സൂതാഭ്രോ മർദ്ദയേൽ പ്രഹരത്രയം
പാചയേത്തേന കാഷ്ഠേന ഭസ്മീഭവതി തദ്രസഃ.

രസവും അഭ്രവും കൂടെ മൂന്നുദിവസം അരയാലിന്റെ പാലിൽ അരച്ചു അരയാൽ വിറകുകൊണ്ടു തീയെരിച്ചു പുടമിട്ടെടുത്താൽ രസം ഭസ്മമാകും.

## രസത്തെബന്ധിക്കുന്ന ദിവ്യൌഷധങ്ങൾ.

അക്ലാരി, അങ്കോലം, അയിവിരലിക്കോവാ, കിണികിണിപ്പാല, (നിലമ്പാല) ചുവന്ന കൊടുവേലി, ചെറിയ കില്ലുകില്ലപ്പ, തുവരിമണ്ണ് തൈലകന്ദം, നിലംപാതിരി, പെരു

ന്തുമ്പ, പൂനാഗം, ·തൊട്ടാവാടി, (മുക്കുറ്റി) മൂന്നു വരിപ്പുള്ള കള്ളി, നവസാരം, വലിയ അടപൊതിയൻ, വലിയകിലുകിലുപ്പാ, വെളുത്തകണ്ടകാരിച്ചുണ്ട ഇവകൾ രസബന്ധനത്തിൽ കൈകണ്ട ഔഷധങ്ങളാകുന്നു.

വിഷം കൊണ്ടോ ഉപവിഷംകൊണ്ടോ രസം അരച്ചാൽ അതു അനങ്ങാതെയിരിക്കും.

### വിഷങ്ങൾ.

വത്സനാഭസ്സഹാരിദ്രസ്സക്തുകശ്ച പ്രദീപനഃ
സൌരാഷ്ട്രികഃ ശൃംഗികശ്ച കാളകൂടസ്തഥൈവ ച
ഹാലാഹലോ ബ്രഹ്മപുത്രോ വിഷഭേദാ അമീ നവ.

വത്സനാഭി, ഹാരിദ്രം, സക്തുകം, പ്രദീപനം, സൌരാഷ്ട്രം, ശൃംഗികം, കാളകൂടം, ഹാലാഹലം, ബ്രഹ്മപുത്രം, ഇങ്ങനെ വിഷങ്ങൾ ഒൻപതു്.

### ഉപവിഷങ്ങൾ.

അർക്കക്ഷീരം സ്നുഹീക്ഷീരം ലാംഗലീ കരവീരകഃ
ഗുഞ്ജാഹിഫേനോ ധത്തൂരസ്സപ്തോപവിഷജാതയഃ.

എരിക്കിൻപാലു്, കള്ളിപ്പാലു്, മേത്തോന്നി, (നീർതിപ്പലി), കണവീരം (അരുളി; അലരി) കുന്നി, കറുപ്പു്, ഉമ്മത്തിൻകുരു ഇവ ഏഴും ഉപവിഷങ്ങൾ ആകുന്നു.

### രസവീര്യം.

പടികാരം, ചവൽക്കാരം, ത്രികടുകു്, കരുത്തകടുകു്, നവസാരം, കൊടുവേലി, മുരിങ്ങ, വെള്ളുള്ളി, അഞ്ചുവക ഉപ്പു് ഇവ രസത്തിനു സമമെടുത്തു വേപ്പിൻപട്ടക്കഷായത്തിലോ നാരങ്ങാനീരിലോ പുളിച്ച കാടിയിലോ വളരെ പ്രയാസപ്പെട്ടരച്ചു് ഉമിത്തീയിൽ വച്ചു് അതിനെ വീണ്ടും എടുത്തു കുഴിയമ്മിയിൽ ഇട്ടു മൂന്നുദിവസം രായും പകലുമൊന്നുപോലെ അരച്ചാൽ ആ രസം സകല ധാതുക്കളേയും തിന്നും.

### രസഗുണങ്ങൾ.

രസം, ആറു രസങ്ങളോടും കൂടിയതാകുന്നു. ശുദ്ധിചെയ്ത രസം കൊണ്ടുണ്ടാക്കിയ ഭസ്മം മൂന്നു ദോഷങ്ങളേയും നശിപ്പിക്കും. കാമത്തെ വർദ്ധിപ്പിക്കും. സകല രോഗങ്ങളേയും സുഖപ്പെടുത്തും. സുരതകാലത്തിൽ വീര്യവൃദ്ധിയെ ചെയ്യും. കണ്ണിനു വളരെ നല്ലതാണു്. അറിവും സൌന്ദര്യവും വർദ്ധിക്കും. കൃമി

രോഗം, കുഷ്ഠരോഗം, അപമൃത്യു, അജ്ഞത, ജാഡ്യം ഇവയെ നശിപ്പിക്കും. ധാതുഗതരോഗങ്ങൾക്കു ഇതുപോലെ ഫലിക്കുന്ന മറെറാരു മരുന്നും ഇല്ല. അനുപാനവിശേഷംകൊണ്ടു രസഭസ്മത്താൽ ജയിക്കാൻ പാടില്ലാത്തതായി ലോകത്തിൽ യാതൊരു രോഗവും ഇല്ല.

### രസാനുപാനം.

രസഭസ്മം ഒരു കുന്നിയിടമുതൽ നാലു കുന്നിയിടവരേയും രോഗസ്ഥിതിയുടേയും ദേഹബലത്തിന്റേയും അവസ്ഥപോലെ കൊടുക്കാം.

### സർവ്വരോഗത്തിനും അനുപാനം.

മുളകുപൊടിയിലോ നെയ്യിലോ തേനിലോ തിപ്പലിപ്പൊടിയിലോ തേൻ പശുവിൻനെയ്യ് ഇവ രണ്ടുംകൂടി ചേർത്തതിലോ അനുപാനമായി രസം സർവ്വരോഗങ്ങൾക്കും കൊടുക്കാം.

### പിത്തത്തിന്ന്.

പശുവിൻ പാലിലും പഞ്ചസാരയിലും രസഭസ്മം സേവിച്ചാൽ പിത്തരോഗം ശമിക്കും.

### കഫരോഗത്തിന്ന്.

കഫരോഗങ്ങൾക്കു രസഭസ്മം ഇഞ്ചിച്ചാററിൽ കൊടുക്കണം.

### വാതകോപത്തിന്ന്.

രസഭസ്മം തിപ്പലിപ്പൊടിയിൽ കൊടുത്താൽ വാതകോപം ശമിക്കും.

### ജ്വരത്തിന്ന്.

രസഭസ്മം നാരങ്ങാനീരിൽ കൊടുത്താൽ എല്ലാവിധ ജ്വരങ്ങളും ശമിക്കും.

### രക്തവികാരത്തിന്ന്.

രസഭസ്മം തേനിൽ കൊടുത്താൽ എല്ലാവിധ രക്തവികാരങ്ങളും ഉടനടി ശാന്തമാകും.

### അതിസാരത്തിന്ന്.

രസഭസ്മം തൈരിൽ കൊടുത്താൽ ഏതു വിധത്തിലുള്ള അതിസാരം ആയാലും ഉടൻ നില്ക്കും. സമം പശുവിൻപാലും പച്ചവെള്ളവും ചേർത്ത് അതിൽ രസഭസ്മം കലക്കി കല്ക്കണ്ടും

ചേർത്തുകൊടുത്താൽ എത്ര വലിയ അതിസാരവും ആ മാത്ര യിൽ ശമിക്കും.

രക്താതിസാരത്തിന്ന്.

ചെറുചീരച്ചാററിൽ രസഭസ്മം സേവിച്ചാൽ രക്താതി സാരം നില്ക്കും.

പീനസത്തിന്ന്.

ശക്കരയിലോ നെയ്യിലോ മുളകുചൂണ്ണത്തിലോ രസഭസ്മം സേവിച്ചാൽ പീനസം നില്ക്കും. പീനസത്തിനോ കഫകോ പത്തിനോ വേണ്ടി രസഭസ്മം സേവിക്കുമ്പോൾ തയിരൊഴിച്ചു ചെറിയ ചൂടോടുക്രൂടിയ ചോർ ഉണ്ണണം.

വീര്യ (ശുക്ല) വൃദ്ധി വീര്യ സ്തംഭനം ഇവയ്ക്ക്.

ഉഴുന്ന്, കുമ്പളങ്ങാ അതിമധുരം ഇവയുടെ പൊടി ചേർത്തു രസഭസ്മം സേവിച്ചു പഞ്ചസാര ചേർത്തു പാലുകുടിച്ചാൽ വീര്യ വൃദ്ധിയും വീര്യസ്തംഭനവും ഉണ്ടാകും. തേനും നെയ്യും ക്രൂട്ടി രസഭസ്മം തിന്നാലും വീര്യവൃദ്ധിയും വീര്യസ്തംഭനവും ഉണ്ടാകും.

മൂന്നാംമുറപ്പനി, പിത്തം, ഭ്രമം, ചൂട്, സന്താപം ഇവകൾക്ക്.

തേനും പഞ്ചസാരയും സമമെടുത്തു അതിൽ രസഭസ്മം കുഴ ച്ചുകൊടുത്തു മുത്തങ്ങാക്കഷായമോ, അമൃതിൻകഷായമോ, രക്ത ചന്ദനക്കഷായമോ, കൊത്തമല്ലിക്കഷായമോ ഇരിവേലിക്ക ഷായമോ കുടിപ്പിക്കണം.

മേദോരോഗത്തിന്ന്.

ചമ്പാവരിയുടെ കാടിയിലോ, ശുദ്ധജലത്തിൽ തേനൊഴി ച്ചതിൽ കലക്കിയോ രസഭസ്മം കൊടുത്താൽ സകലവിധ മേ ദോരോഗങ്ങളും കാററുതട്ടിയ പഞ്ഞപോലെ പറന്നുപോകും. ഗണപതിയുടെ കുടവയററിനേക്കാൾ വലിയ കുടവയറും ശു ഷ്കിക്കും.

സ്ത്രീകൾക്കുണ്ടാകുന്ന രജോദോഷം രക്തഗുന്മൻ ശൂലരോഗം ഇവകൾക്ക്.

പാറങ്കി, ത്രികടുകം ഇവയുടെ പൊടിയും, പെരുങ്കായവും ശക്കരയുംക്രൂട്ടി രസഭസ്മം സേവിപ്പിച്ചു കാരെള്ളുകൊണ്ടുള്ള കഷായം കൊടുത്താൽ എത്ര വലിയ ഗുന്മനും ശൂലയും രജോ

ദോഷങ്ങളും സൂര്യോദയത്തിൽ മഞ്ഞുതുള്ളികൾ എന്നപോലെ നശിച്ചുപോകുന്നതാണു്.

രസഭസ്മസേവയിൽ ആചരിക്കേണ്ട പത്ഥ്യങ്ങൾ.

ഹിതം മുദ്ഗാന്നഗോക്ഷീരാജശാല്യന്നാനി സദാ തതഃ
ശാകേ പുനൎന്നവാ മേഘനാദം സവാസ്തുകം
സൈന്ധവം നാഗരം മുസ്താമൂലകാനി ച ഭക്ഷയേൽ.

ചെറുപയററിന്റെ യൂഷംകൂട്ടി ചോറുണ്ണുകയും, ശാല്യന്നം ഭക്ഷിക്കുകയും ആട്ടിൻപാൽ കുടിക്കുകയും ചെയ്യുന്നതും ശാകങ്ങളിൽ തമിഴാമ, ചെറിയ കാട്ടുവെള്ളരി, ചെറുചീര, ചീര ഇവകൾ ഭക്ഷിക്കുന്നതും നന്നാണു്. ഇന്തുപ്പു്, ചുക്കു, മുത്തങ്ങായും ഉപയോഗിക്കാം.

കൂടാതെ പശുവിൻപാൽ, നെയ്യു്, താമരക്കിഴങ്ങു് ഇവകളുപയോഗിക്കുകയും ചൂടുവെള്ളത്തിൽ കുളിക്കുകയുംചെയ്യാം.

രസദോഷശാന്തി.

ശോധനമാരണങ്ങൾ ശരിയാകാതെയുള്ള രസം ഉപയോഗിച്ചാൽ ഉണ്ടാകുന്ന വികാരത്തിനു, ശുദ്ധിചെയ്ത ഗന്ധകം സേവിക്കുകയോ അല്ലെങ്കിൽ രണ്ടു ഉഴന്നിട ഗന്ധകം വെററിലയിൽ പൊതിഞ്ഞു വെച്ചിറക്കുകയോ മുന്തിരിങ്ങാ, കുമ്പളങ്ങാ, തുളസിയില, ശംഖുപുഷ്പം, കരയാമ്പൂവു്, നാഗപ്പൂവു് ഇവ ഓരോന്നോ എല്ലാംകൂടിയോ ഗന്ധകത്തിനു സമം എടുത്തു് അരച്ചു പാലിൽ കലക്കി സൂൎയ്യരശ്മികൊള്ളിച്ചു സേവിക്കുകയോ ചെയ്യണം.

വെററിലച്ചാറു, കയ്യോന്നിച്ചാറു്, തുളസിച്ചാറു്, ആട്ടിൻപാലു് ഇവ സമം ചേൎത്തു ശരീരം ആസകലം ഒന്നുപോലെ മൂന്നു ദിവസം പൂശണം. നാലാം ദിവസം കാച്ചിത്തണുത്ത വെള്ളത്തിൽ കുളിക്കണം. ഇങ്ങനെ ചെയ്താൽ രസദോഷശാന്തിയുണ്ടാകും.

ശുദ്ധി ശരിയാകാത്ത രസം സേവിച്ചതിൽ വച്ചുണ്ടാകുന്ന സൎവ്വരോഗങ്ങൾക്കും ശാന്തി.

ശുദ്ധിചെയ്ത ഗന്ധകം ഏഴു ദിവസം പശുവിൻപാലിൽ സേവിച്ചാൽ രസസേവപിഴച്ചുണ്ടായ സകലരോഗങ്ങളുംതീരും.

രസസേവയിലുണ്ടായ ദോഷത്താൽ വാതം കോപിച്ചാൽ നാരായണതൈലംകൊണ്ടു് അഭ്യംഗം ചെയ്യുകയും, അരതിയു

ണ്ടായാൽ തണുത്ത വെള്ളംകൊണ്ടു ധാരചെയ്യുകയും ദാഹം വൎദ്ധിച്ചാൽ പയററിൻരസമോ, കരിക്കിൻവെള്ളമോ പഞ്ചസാര ചേൎത്തു കൊടുക്കുകയും ചെയ്യണം.

മുന്തിരിങ്ങാപ്പഴം, മാതളനാരകത്തിൻപഴം, ഈത്തപ്പഴം, കദളിപ്പഴം ഇവകൾ രസവികാരശാന്തിയെ ഉണ്ടാക്കും. ശീതോപചാരം വളരെ നല്ലതാണു്.

വഴുതനവേരും കൂവളവേരും കൊണ്ടുവച്ചു കഷായം കുടിക്കുന്നതും വളരെ നന്നാണു്.

## രസകർപ്പൂരവിധി.

ശുദ്ധസൂതസമം തുത്ഥം ഘനകഷായേന സപ്തധാ
ഭാവയിത്വാ ന്യസേൽ കൂപ്യാം മുഖേ മുദ്രാം ച കാരയേൽ
വാലുകായന്ത്രമദ്ധ്യേ തു യാമാക്കം ജ്വാലയേദധഃ
രസകർപ്പൂരവിഖ്യാതഃ ഖോടബന്ധോ ഭവേദ്രസഃ.

ശുദ്ധിചെയ്ത രസം സമഭാഗം, ശുദ്ധിചെയ്ത തുരിശു സമഭാഗം ഇവ രണ്ടുംകൂടി ഒന്നിച്ചുചേൎത്തു മുത്തങ്ങാ കഷായത്തിൽ ഏഴ് ദിവസം അരച്ചു കാശിക്കുപ്പിയിൽ ആക്കി ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു പന്ത്രണ്ടു യാമം തീയെരിച്ചു്, ആറിത്തണുത്തതിന്റശേഷം കുപ്പിയിൽ പററിയിരിക്കുന്ന രസം എടുത്തു് എല്ലാരോഗങ്ങൾക്കും ഉപയോഗിച്ചുകൊള്ളാം. ഇതിന്റെ പേരു രസകർപ്പൂരം എന്നാകുന്നു.

ശുദ്ധിചെയ്ത രസം അതിനു തുല്യം ശുദ്ധിചെയ്ത കാവിമണ്ണു്, എഴുത്തുകല്ലു്, ചെങ്കൽപ്പൊടി, തുവരിമണ്ണു്, (സൌരാഷ്ട്രം എന്നുപറയുന്ന ഗോപിചന്ദനം) ഇന്തുപ്പു്, കാരം, ക്ഷാരലവണം, നല്ലമണ്ണു് ഇവകൾ പൊടിച്ചു് അവയും രസവും കൂടെ കലൎത്തി ഒരുയാമം അരച്ചു് ഊൎദ്ധ്വപാതനയന്ത്രത്തിൽ വച്ചു നാലു അഹോരാത്രം മന്ദാഗ്നിയിൽ എരിച്ചു് ആറിത്തണുത്തതിൽ പിന്നെ മേൽഭാഗത്തു പററിയിരിക്കുന്ന രസത്തെ എടുത്തു് എല്ലാരോഗങ്ങൾക്കും കൊടുക്കാം. ഈ രസകർപ്പൂരം സേവിച്ചാൽ ബലവും ബുദ്ധിയും വൎദ്ധിക്കും,

ഈ രസകർപ്പൂരം കത്തിരിക്കായിൽ ശുദ്ധിചെയ്തുപയോഗിച്ചാൽ വളരെ വളരെ ഫലം കിട്ടും.

**രസകർപ്പൂരം കത്തിരിക്കായിൽ ശുദ്ധിചെയ്യുന്ന ക്രമം.**

കത്തിരിക്കായുടെ മദ്ധ്യത്തിൽ രസകർപ്പൂരംവച്ച് അതിനെ ചാണകവറളിയിൽ ഇട്ട ചുടണം. കത്തിരിക്കവേകുമ്പോൾ വാങ്ങി അതിൽനിന്നും രസകർപ്പൂരം എടുത്തു മറ്റൊന്നിൽ വച്ചു മേൽപ്രകാരം ചെയ്യണം. ഇങ്ങനെ നൂറു കത്തിരിക്കാ വേവിച്ചു ശുദ്ധിചെയ്തെടുത്താൽ അതിന്റെ ഗുണത്തിനു യാതൊരു അവസാനവും ഇല്ല.

**രസകർപ്പൂരം സേവിച്ചാലുള്ള ഗുണം.**

എത്ര വലിയ ഭയങ്കരമായ ഫിരംഗിരോഗവും ശമിക്കും. ഫിരംഗിരോഗശാന്തിയ്ക്കു രസകർപ്പൂരവും സമം കസ്തൂരി, ചന്ദനം, ഇലവങ്ഗം, കുങ്കുമപ്പൂ ഇവ ചേർത്തും ഉപയോഗിക്കണം.

ജഠരാഗ്നി വർദ്ധന, വീര്യവൃദ്ധി, ബലം, പുഷ്ടി, അനേകം സ്ത്രീകളുമായി ക്രീഡിക്കുന്നതിനുള്ള ശക്തി ഇവ ഉണ്ടാകും.

**അശുദ്ധമായ രസകർപ്പൂരം സേവിച്ചാലുള്ള ഫലം.**

നല്ലതുപോലെ ശുദ്ധിചെയ്യാത്ത രസകർപ്പൂരം സേവിച്ചാൽ കുഷ്ഠം, സന്നിപാതജ്വരം, കഫപീഡ മുതലായതുകളുണ്ടാകും.

**ശാന്തി.**

എരുമച്ചാണകനീരോ, കൊത്തമല്ലിക്കഷായമോ, കല്ലുണ്ണോ ഉപയോഗിച്ചാൽ രസകർപ്പൂരസേവപ്പിഴകൊണ്ടുണ്ടായ വികാരം ശമിക്കും.

**രസസിന്ദൂരം.**

സൂതഃ പഞ്ചപലഃ സ്വദോഷരഹിതസ്തത്തുല്യഭാഗോ ബലീ
ഭേ ടങ്കൈവ നവസാരതശ്ച തുവരീകർഷം ച സമ്മർദ്ദിതഃ
കൃപ്യാം കാചകൃതേ സ്ഥിതശ്ച സികതായന്ത്രേ ത്രിഭിർവ്വാസരൈഃ
പകോ വഹ്നിഭിരുഗ്ഭവത്യരുണഭാഃ സിന്ദൂരനാമാ രസഃ.

വാതേ സക്ഷൌദ്രപിപ്പല്യപി ച കഫരുജി
ത്ര്യൂഷണശ്ചാഗ്നിചൂർണ്ണം
പിത്തേ സൈലാസിതാ സ്യാദ് വ്രണവതി
ബൃഹതീ നാഗരാർദ്രാമൃതാംബു
പുഷ്ട്യൈ സാജ്യാ ത്രിയാമാ ഹരനയനഫലാ
ശാല്മലീപുഷ്പവൃന്ദം

കിം വാ കാന്താലലാടാഭരണരസപതേഃ
സ്യാദന്തപാനമേതൽ.
അപനയതി രോഗവൃന്ദം
ദ്രവയതി കാമം മഹദ് ബലം കുരുതേ
പുത്രശതാനി ച സൂതേ
സിന്ദൂരാഖ്യോ രസഃ പുംസാം.
സ്മരസ്യായുർനാനാഗദഘനദാവാനലശിഖാ
സഖാ വഹ്നേഃ സ്ത്രീജാബലരുചിരതാവല്ലിമുദിരഃ
അവിപ്രൌഢസ്ത്രീണാമതുലബലഹാരീ നിധുവനേ
രസസ്സിന്ദൂരാഖ്യഃ സകലരസരാജോ വിജയതേ.

ശുദ്ധിചെയ്ത രസം പലം അഞ്ച്, അതിനുസമം ഗന്ധകം, ഒരു ശുപാത്തുക്കം നവസാരം, രണ്ടു ശുപാത്തുക്കം തുവരിമണ്ണ് (ഗോപീചന്ദനം സൌരാഷ്ട്രദേശത്തിൽ ഉണ്ടാകുന്ന ഒരുതരം മണ്ണ്), ഇവയെല്ലാംകൂടി നല്ലദിവസം പാകത്തിനു തീയെരിച്ചെടുത്താൽ അരുണവർണ്ണമായ സിന്ദൂരം കിട്ടും. ഈ സിന്ദൂരം തേനിലോ തിപ്പലിയിലോ കൊടുത്താൽ എല്ലാവിധ രോഗങ്ങളും, ത്രികടുക പൊടിച്ചതിൽ ചേർത്തുകൊടുത്താൽ എല്ലാവിധ കഫരോഗങ്ങളും, ഏലത്തരികഷായത്തിലോ പഞ്ചസാരയിലോ കൊടുത്താൽ പിത്തകോപംകൊണ്ടുണ്ടാകുന്ന രോഗങ്ങളും, വഴുതനവേർകൊണ്ടോ ചുക്കുകൊണ്ടോ അമൃതുകൊണ്ടോ ഉണ്ടാക്കിയ കഷായത്തിൽ കൊടുത്താൽ എല്ലാവിധ വ്രണങ്ങളും ശമിക്കും.

### മറെറാരു രസസിന്ദൂരവിധി.

ശുദ്ധിചെയ്ത രസം ഒരുഭാഗം, അതിൽ പകുതിഭാഗം ശുദ്ധിചെയ്ത ഗന്ധകം, ഇവരണ്ടും ഒന്നിച്ചു ചേർത്തരച്ചു ഉരുളയാക്കി കാചിക്കുപ്പിയിൽ ഇട്ടു ശീലമൺചെയ്ത് ഉണക്കി വാലുകായന്ത്രത്തിൽവച്ച് മന്ദാഗ്നികൊണ്ടു നാലുദിവസം തീയെരിച്ച് ആറിത്തണുത്തതിനുശേഷം കുപ്പിയെടുത്ത് അതിന്റെ മേൽഭാഗത്തിൽ ഇരിക്കുന്ന രസം എടുക്കണം. അതത്രേ രസസിന്ദൂരം.

### ഉത്തമരസസിന്ദൂരവിധി.

ശുദ്ധിചെയ്ത രസം ഒരുഭാഗം, ശുദ്ധിചെയ്ത ഗന്ധകം ഒരുഭാഗം, ഗന്ധകത്തിൽ പകുതിനവസാരം, ഇവയെല്ലാം ഒന്നാക്കി കുഴിയമ്മിയിൽ ഇട്ടരച്ചുരുട്ടി ആ ഉരുളയെ കൊടുവേലികഷായ

ത്തിൽ ഒരു ദിവസവും, ഉമ്മത്തിലച്ചാററിൽ ഒരു ദിവസവും, കററാർവാഴനീരിൽ ഒരുദിവസവും അരച്ചുരുളയാക്കി കാശിക്കുപ്പിയിലിട്ടു് എഴുത്തുകല്ലു്, ചാക്ക്, ഇരിമ്പിൻകിട്ടം ഇവ ധൂളിയാക്കി ശീലപ്പൊടി തട്ടിയെടുത്തു് അതിൽ നാലിരട്ടി ഗോതമ്പുമാവും ചേൎത്തു ഒരുദിവസം മുഴുവൻ അരച്ചു് അതിനെ ഒരുതുണ്ടു വസ്ത്രത്തിൽ തടവി കാശിക്കുപ്പിയുടെ മുകളിൽ ചുററി അതിന്മേൽ അതുകൊണ്ടുതന്നെ പൊതിഞ്ഞു വെയിലത്തുവച്ചുണക്കി ഇങ്ങനെ ഏഴുതവണ ചെയ്തു് ഒടുവിൽ കാശിക്കുപ്പിയെ വാലുകായന്ത്രത്തിൽവച്ചു നാലുയാമം തീയെരിച്ചു ആററി കാശിക്കുപ്പിയുടെ മേൽഭാഗത്തിൽ ഇരിക്കുന്നരസം എടുത്തുകൊള്ളണം. ഇതു ചുവന്ന നിറത്തിൽ ഇരിക്കും. ഇതിന്നു കൂപ്പിസിന്ദൂരമെന്നുകൂടി പേരുണ്ടു്. ഇതു് അനുപാനാദിവിശേഷം കൊണ്ടു സകലരോഗങ്ങളേയും ജയിക്കും.

## മറെറാരുരസസിന്ദൂരം.

ശുദ്ധിചെയ്ത രസവും, രസത്തിന്നുസമം നെല്ലിക്കാഗന്ധകവുംകൂട്ടി മർദ്ദിച്ചു ചെറുനാരങ്ങാനീരിലും, കററാർവാഴനീരിലും, കൊട്ടുവേലിക്കഷായത്തിലും, തുളസിനീരിലും, ത്രിഫലക്കഷായത്തിലും, തേനിലും, ചെറുപ്പുള്ളടിനീരിലും, പൂവൻകുറുന്തൽനീരിലും, മുരിക്കിലനീരിലും, കരിനൊച്ചിലനീരിലും, ഓരോദിവസം, അരച്ചുണക്കി, മേൽപറഞ്ഞ മരുന്നുകളുടെ നീരിലും കഷായത്തിലും തന്നെ ഉരുളവച്ചെടുത്തു കാശിക്കുപ്പിയിലാക്കി ഓടുകൊണ്ടടച്ചു ശീലമൺചെയ്തു് വാലുകായന്ത്രത്തിൽവച്ചു തിരിപോലെ നാലു യാമവും, ഉമ്മത്തുംപൂപോലെ പന്ത്രണ്ടുയാമവും, താമരപ്പൂപോലെ ഇരുപത്തുയാമവും തീയെരിച്ചു് ആററിയെടുത്താൽ ആ രസസിന്ദൂരം ഇന്ദ്രഗോപപുഷ്പംപോലെ ഇരിക്കും. ഈ രസസിന്ദൂരം അനുപാനഭേദംകൊണ്ടു് എല്ലാരോഗങ്ങൾക്കും ദിവ്യമായ ശമനൌഷധമാണു്.

### അനുപാനമാററംകൊണ്ടു തീരുന്ന രോഗങ്ങൾ.

## പനിക്കു്.

തിപ്പലിയും ജീരകവും കൂട്ടിച്ചേൎത്തു വച്ചുണ്ടാക്കിയ കഷായത്തിൽ ഈ രസസിന്ദൂരം ചേൎത്തുകൊടുത്താൽ എല്ലാ പനികളും ശമിക്കും.

സന്നിപാതജ്വരത്തിന്ന്.

കരിനൊച്ചിയിലച്ചാററിൽ ഈ രസസിന്ദൂരം ചേൎത്തുകൊടുത്താൽ എത്രവലിയ സന്നിപാതജ്വരവും ഉടൻ ശമിക്കും.

രക്തപിത്തത്തിന്ന്.

മുന്തിരിങ്ങാക്കഷായത്തിൽ സമം പഞ്ചസാരയും രസസിന്ദൂരവും ചേൎത്തുകൊടുത്താൽ രക്തപിത്തം നില്ക്കും.

രാജയക്ഷ്മാവിന്ന്.

ഉരുക്കനെയ്യിൽ ഈ രസസിന്ദൂരം കുഴച്ചുസേവിപ്പിച്ചാൽ അതിഭയങ്കരമായ രാജയക്ഷ്മാവും തീരും.

അരുചിക്ക്.

മാതളനാരങ്ങാത്തോട്ട കൊണ്ടുണ്ടാക്കിയ കഷായത്തിൽ ഈ രസസിന്ദൂരം പഞ്ചസാരയും ചേൎത്തു കൊടുത്താൽ എത്ര അസഹ്യമായ അരുചിയും ഉടൻ ശാന്തമാകും.

ഛർദ്ദിക്ക്.

മലർപ്പൊടിയിൽ ഈ രസസിന്ദൂരം ചേൎത്ത് ഉപയോഗിച്ചാൽ ഛർദ്ദി തീരും.

തൃഷ്ണയ്ക്ക്.

പഞ്ചസാരവെള്ളത്തിൽ ഈ രസസിന്ദൂരംചേൎത്തു കലക്കി കുടിച്ചാൽ എത്ര വലിയ ദാഹവും അപ്പോൾ തീരും.

മദാത്യയത്തിന്ന്.

വേപ്പിലച്ചാററിൽ ഈ രസസിന്ദൂരം കലക്കി പഞ്ചസാരയും കൂട്ടി കുടിച്ചാൽ ഭയങ്കരമായ മദാത്യയരോഗവും നില്ക്കും.

പ്രമേഹത്തിന്ന്.

തേങ്ങാവെള്ളത്തിൽ ഈ രസസിന്ദൂരം കലക്കിക്കുടിച്ചാൽ പ്രമേഹരോഗം വാശിയാകും.

ശ്വാസകാസാപസ്മാരരോഗങ്ങൾക്കും.

ഈ രസസിന്ദൂരം കയ്യോന്നിച്ചാററിൽ കലക്കികൊടുക്കണം.

ചാതുൎത്ഥികജ്വരത്തിന്ന്.

ശക്കരയിൽ രസസിന്ദൂരം വച്ചു സേവിച്ചാൽ ചാതുർത്ഥികജ്വരം ഉടനെ മാറും.

### വിഷൂചികയ്ക്കു്.

ജാതിക്കായും ജീരകവും പൊടിച്ച് ആ പൊടിയുംകൂട്ടി ഈ രസസിന്ദൂരം സേവിച്ചാൽ വിഷൂചിക മാറും.

### അജീർണ്ണത്തിനു്.

കൊത്തമ്പാലരിക്കഷായത്തിൽ ഈ രസസിന്ദൂരം ഉപയോഗിക്കണം.

### ഗ്രഹണിക്കു്.

ചുക്കുകഷായത്തിൽ ഈ രസസിന്ദൂരം സേവിച്ചാൽ ഗ്രഹണി ശമിക്കും.

### അതിസാരത്തിനു്.

പുളിയാരിലനീരിൽ സേവിച്ചാൽ അതിസാരം നില്ക്കും.

### ഗുന്മം, ശൂല, അഗ്നിമാന്ദ്യം, വീക്കം, പ്ലീഹ ഇവയ്ക്കു്.

ഇഞ്ചിനീരിലും ചവക്കാരം, കായംഇവ കൊണ്ടുവച്ച കഷായത്തിലും ഈ രസസിന്ദൂരം കൊടുത്താൽ ഗുന്മവും, ശൂലയും, അഗ്നിമാന്ദ്യവും, വീക്കവും, പ്ലീഹയും ശമിക്കും.

### പ്രമേഹത്തിനു്.

നെല്ലിക്കാകഷായത്തിൽ കൊടുത്താൽ പ്രമേഹം നില്ക്കും.

### മൂത്രകൃച്ഛ്രത്തിനു്.

ഞെരിഞ്ഞിൽ കഷായത്തിൽ രസസിന്ദൂരം ചേർത്തു സേവിച്ചാൽ മൂത്രകൃച്ഛ്രം ശമിക്കും.

### പാണ്ഡുരോഗത്തിനു്.

കിഴുകാനെല്ലി ഇടിച്ചു പിഴിഞ്ഞു് ആ രസത്തിൽ ഈ രസസിന്ദൂരം കലക്കിക്കൊടുത്താൽ എത്ര വലിയ പാണ്ഡുരോഗവും ശാന്തമാകും.

### പീനസത്തിനു്.

ചവക്കാരം, വേപ്പിൻതൊലി, പുളിയല ഇവ ഒന്നിച്ചു ചേർത്തുവച്ചുണ്ടാക്കിയ കഷായത്തിൽ രസസിന്ദൂരം ചേർത്തുകൊടുത്താൽ എല്ലാവിധ പീനസരോഗങ്ങളും തീരും.

### കഷ്ഠരോഗത്തിനു്.

കാർപോകിൽഅരിയും കടകപ്പാലയരിയും കൂട്ടിവച്ചുണ്ടാക്കിയ കഷായത്തിൽ ഈ രസസിന്ദൂരം ചേർത്തു കൊടുത്താൽ അസാദ്ധ്യകഷ്ഠങ്ങളും ശമിക്കും. കരിങ്ങാലിക്കഷായത്തിൽ കൊടുത്താലും കഷ്ഠം ശമിക്കും.

### വാതത്തിന്നു്.

കരിനൊച്ചിയിലയുടെ നീരിൽ രസസിന്ദൂരം സേവിച്ചാൽ എൺപതുവിധ വാതരോഗങ്ങളും ശാന്തമാകും.

### മഹാസന്നിപാതജ്വരങ്ങൾക്കു്.

വെളുത്തുള്ളിത്തൈലം എടുത്തു് അതിൽ ഈ രസസിന്ദൂരം ചേൎത്തുകൊടുത്താൽ തീരാത്തതായ സന്നിപാതജ്വരങ്ങൾ യാതൊന്നുംതന്നെ കാണുകയില്ല.

### വയർപെരുക്കം ഛർദ്ദി, വായിൽ വെള്ളം ഇരച്ചുക്കൂടുക ഇവകൾക്കു്.

മുതിരക്കഷായത്തിൽ ഈ രസസിന്ദൂരം സേവിച്ചാൽ മേൽപ്പറഞ്ഞ രോഗങ്ങൾ മാറും.

### ആയുർവൃദ്ധിക്കും മററും.

കദളിപ്പഴത്തിലോ കരിമ്പിൻനീരിലോ സേവിച്ചാൽ ബുദ്ധിയും മേധസ്സും വൎദ്ധിക്കും. ശരീരം നല്ലവണ്ണം തടിക്കുകയും ആയുസ്സു വർദ്ധിക്കുകയും ചെയ്യും.

### മറെറാരു രസസിന്ദൂരം (രസസിന്ദൂരഭൂപതി).

ശുദ്ധിചെയ്ത രസം, നെല്ലിക്കാഗന്ധകം, പൊൻകാരം, വത്സനാഭി, ഇവ സമം ഇവയെല്ലാംകൂടി ഒന്നായിചേൎത്തു എരിക്കിലയുടെനീരിൽ നല്ലതുപോലെയരച്ചു വജ്രമൂശയുടെ ഉള്ളിൽ വച്ചു ശീലപൊതിഞ്ഞു മണ്ണുതേച്ചുണക്കി വാലുകായന്ത്രത്തിൽ വച്ചു പുടമിട്ടാറിയെടുക്കുന്ന രസസിന്ദൂരമാണു് രസസിന്ദൂരഭൂപതി.

### മഹാരസസിന്ദൂരം.

ശുദ്ധിചെയ്ത രസം ഒരു ഭാഗം, ശുദ്ധിചെയ്ത ഗന്ധകം ഒരു ഭാഗം, താമ്രഭസ്മം ഒരുഭാഗം ഇവ മൂന്നുംകൂടി ചെറുപ്പുള്ളടിനീരിൽ രണ്ടുദിവസം അരച്ചുരുട്ടി കാൽക്കുപ്പിയിൽആക്കി ചെമ്പുകൊണ്ടു മുഖം ബന്ധിച്ചു ശീലമൺചെയ്ത മൺപാത്രത്തിൽ മണലിട്ടു് അതിൽവച്ചു തീയെരിച്ചു മണൽ പഴുക്കുമ്പോൾ മറെറാരു മൺപാത്രം കൊണ്ടടച്ചു എരിതീയിട്ടു് ആററിയെടുത്താൽ ഭസ്മമായിരിക്കും. ആ ഭസ്മം സമം കുരുമുളകിന്റെ പൊടിയുംകൂട്ടി കുന്നിക്കുരുപ്രമാണം സർവരോഗങ്ങൾക്കും കൊടുക്കാം.

### ജ്യോതിഷാംഗരസസിന്ദൂരം.

ശുദ്ധിചെയ്ത രസം കഴഞ്ചു എട്ട്, ശുദ്ധിചെയ്ത ഗന്ധകം കഴഞ്ചു രണ്ടു്, ഇവ ഒന്നിച്ചുചേൎത്തു കൃഷ്ണതുളസിയുടെ ഇല ഇടിച്ചുപിഴിഞ്ഞ നീരിൽ തൊണ്ണൂററാറുനാഴിക അരച്ച് ഉണക്കി കാശികുപ്പിയിൽ ആക്കി ശീലമൺചെയ്തു് ഉണക്കി പത്തു യാമം നല്ലതുപോലെ തീയെരിച്ചു, പിന്നെ രണ്ടരദിവസം തിരിപോലെ തീയെരിച്ച്, ആററിയെടുത്താൽ ഇന്ദ്രഗോപനിറത്തിൽ സിന്ദൂരമായിരിക്കും. ഇതു അനുപാനം മാററി എല്ലാ രോഗങ്ങൾക്കും കൊടുക്കാം.

### ജ്വരത്തിനും ഛൎദ്ദിക്കും.

പത്തുപണത്തൂക്കം മലപ്പൊടിയിൽ ഒരു പണത്തൂക്കം ജ്യോതിഷാംഗരസസിന്ദൂരം ചേൎത്തുകൊടുത്താൽ എത്ര കഠിനമായ ജ്വരവും ഛൎദ്ദിയും ഉടനെ ശമിക്കും.

### ദാഹജ്വരത്തിനു്.

ജ്യോതിഷാംഗരസസിന്ദൂരം പഞ്ചസാരയിൽ സേവിച്ചാൽ ദാഹജ്വരം ശമിക്കും.

### അന്തകജ്വരത്തിനു്.

ചുക്കുപൊടിയിൽ സേവിച്ചാൽ അന്തകജ്വരം മാറും.

### അതിസാരത്തിനു്.

മാവിൻതൊലി ചെറുതായി നുറുക്കി ഓട്ടിലിട്ടുവറുത്തു ഭസ്മമാക്കി ആ ഭസ്മത്തിൽ ജ്യോതിഷാംഗരസസിന്ദൂരം ചേൎത്തു കൊടുത്താൽ എത്ര വലിയ അതിസാരമായിരുന്നാലും പിടിച്ചു കെട്ടിയതുപോലെ ഉടനെ നിൽക്കും.

### എല്ലാഗുന്മങ്ങൾക്കും.

കൊടുവേലിക്കഷായത്തിൽ ജ്യോതിഷാംഗരസസിന്ദൂരം ചേൎത്തുകൊടുത്താൽ ഗരുഡനെക്കണ്ട സൎപ്പങ്ങളെപ്പോലെ എല്ലാവിധ ഗുന്മങ്ങളും ഉടൻ അടങ്ങും.

### സന്നിപാതജ്വരത്തിനു്.

ദശമൂലക്കഷായത്തിൽ ടി സിന്ദൂരം ചേൎത്തുകൊടുത്താൽ ഏതൊരു സന്നിപാതജ്വരവും സുദൎശനം കണ്ട ഭൂതപ്രേതപിശാചുക്കളെപ്പോലെ ഓടിപ്പോകും.

### അരുചിയോടുകൂടിയ ജ്വരത്തിനു്.

കൊത്തൻപാലരിയും ചുക്കുംകൂടി കഷായംവച്ച് ആ കഷായത്തിൽ ഈ രസസിന്ദൂരം കൊടുത്താൽ മാറും.

അശ്സ്സിനും ഭഗന്ദരത്തിനും.

അമുക്കരപ്പൊടിയിൽ ചേർത്തുകൊടുത്താൽ അശ്സ്സും ഭഗന്ദരവും തീരും.

അന്തർവ്വിദ്രധിക്കു്.

പെരുംകുരുമ്പക്കഷായത്തിൽ ഈ രസസിന്ദൂരം ചേർത്തു കൊടുത്താൽ അന്തർവിദ്രധി എത്ര വലിയ അപകടസ്ഥിതിയിൽ ആയാലും തീൎന്നുപോകും.

മഹോദരത്തിനു്.

കൊന്നത്തൊലിക്കഷായത്തിൽ കൊടുത്താൽ മഹോദരം മാറും.

പാണ്ഡുരോഗങ്ങൾക്കു്.

കയ്യോന്നിവേരും നല്ലമുളകുപൊടിയുംകൂട്ടി ജ്യോതിഷാംഗരസസിന്ദൂരം സേവിച്ചാൽ പാണ്ഡുരോഗങ്ങളെല്ലാം ശമിക്കും.

കാസരോഗങ്ങൾക്കും ആന്ത്രശൂലയ്ക്കും.

തുമ്പനീരിൽ സേവിച്ചാൽ കാസശ്വാസങ്ങളും ആന്ത്രശൂലയും മാറും.

വാതം എൺപതിനും.

മൂവിലനീരിൽ ഈ സിന്ദൂരം സേവിച്ചാൽ വാതരോഗങ്ങളെല്ലാം ശമിക്കും.

പുണ്ണുകൾ, വട്ടപ്പുണ്ണ, ചൊറി കൃമി ഇവയ്ക്കു്.

നിലംപരണ്ടയുടെ നീരിൽ ഈ സിന്ദൂരം സേവിച്ചാൽ, വലിയ വ്രണങ്ങളും, വട്ടപ്പുണ്ണുകളും, ചൊറികളും, കൃമിരോഗങ്ങളും, പലവിധ മററു ത്വഗ്രോഗങ്ങളും തീരും.

പ്രമേഹത്തിനു്.

കരുപ്പുരത്തിക്കുരുവിന്റെ എണ്ണയിൽ സേവിച്ചാൽ പ്രമേഹങ്ങൾ മാറും.

വാതമേഹത്തിനു്.

തിപ്പലി, തേൻ ഇവ ചേർത്തു് ഏതെങ്കിലും പ്രകാരത്തിൽ ഉള്ള രസസിന്ദൂരം ചേർത്തു ഭക്ഷിച്ചാൽ വാതമേഹം തീരും.

പിത്തമേഹത്തിനു്.

കല്ക്കണ്ടും തിപ്പലിചൂൎണ്ണവും ചേർത്തു രസസിന്ദൂരം ഉപയോഗിച്ചാൽ പിത്തമേഹം തീരും.

**രസകമ്മങ്ങൾക്കുപയോഗിക്കാവുന്ന തൈലങ്ങൾ.**

കംഗുണീത്രും ബിനീഘോഷാകരീരശ്രീഫലോദ്ഭവം
കടുവാത്താകസിദ്ധാത്ഥസോമരാജിബീജിതജം
അതസീജം മഹാകാലീനിംബജം തിലജം തഥാ
അപാമാഗ്ഗാദ്ദേവതാളീദന്തീത്തുംബുരുവിഗ്രഹാൽ
അങ്കോലോന്മത്തഭല്ലാതപലാശേഭ്യസ്തഥൈവ ച
ഏതേഷാം തൈലമാദായ രസകമ്മണി യോജയേൽ.

ചെറുപ്പുന്ന, (വാലുഴവം), പേച്ചുര, കാട്ടുപീച്ചിൽ, കരിമ്മള്ളി, പഴമുൻപാല, വെളുത്തകണ്ടകാരിച്ചുണ്ട, വെങ്കടുക്, കാർകോകിൽ, താന്നി, അരശി, കാഞ്ഞിരം, വേപ്പ്, എള്ള്, കടലാടി, ദേവതാളി, നാഗദന്തി, തുമ്പുണി, അങ്കോലം, ഉമ്മത്ത്, ചേരുമരം, പ്ലാശ്, ഇവയുടെ കുരുക്കളിൽനിന്നും എടുക്കുന്ന എണ്ണ എല്ലാവിധ രസകമ്മങ്ങൾക്കും ഉപയോഗിക്കാം.

**രസകമ്മങ്ങൾക്കുപയോഗിക്കാവുന്ന വസകൾ.**

ജംബൂകമണ്ഡൂകവസാ വസാകച്ഛപസംഭവാ
കക്കോടീശിംശുമാരീ ച ഗോസൂകരനരോദ്ഭവാ
അജോഷ്ട്രഖരമേഷാണാം മാഹിഷസ്യ വസാ തഥാ.

കുറുക്കൻ, തവള, ആമ, ചീങ്കണ്ണി, പശുവ്, പന്നി, മനുഷ്യർ, ആട്, ഒട്ടകം, കഴുത, കുറിയാട്, ഇവയുടെ വസകൾ രസകമ്മങ്ങൾക്കു വളരെ നല്ലതാണ്.

**മൂത്രങ്ങൾ.**

മൂത്രാണി ഹസ്തികരഭമഹിഷീഖരവാജിനാം
ഗോജാവീനാം സ്ത്രിയഃ പുംസാം പുഷ്പം ബീജം തു യോജയേൽ.

രസക്രിയയ്ക്കു ആന, ഒട്ടകം, എരുമ, കഴുത, കുതിര, പശുവ്, ആട്, കുറിയാട് ഇവയുടെ മൂത്രങ്ങളും സ്ത്രീപുരുഷന്മാരുടെ രക്തശുക്ലങ്ങളും ഉപയോഗിക്കാം.

**രസകമ്മത്തിനുപയോഗിക്കാവുന്ന**
**മാഹിഷച്ഛാഗലപഞ്ചകങ്ങൾ.**

മാഹിഷാംബുദധിക്ഷീരം സാജ്യധാരം ശകൃദ്രസം
തൽപഞ്ചമാഹിഷം ജ്ഞേയം തദച്ഛാഗലപഞ്ചകം.

എരുമമൂത്രം, എരുമപ്പാല്, എരുമത്തൈര്, എരുമനെയ്യ്, എരുമച്ചാണകനീര് ഇവയ്ക്കു മാഹിഷപഞ്ചകമെന്നും,

ആട്ടിൻമൂത്രം, ആട്ടിൻതയിര്, ആട്ടിൻപാല്, ആട്ടിൻനെയ്യ്, ആട്ടിൻചാണകനീര് ഇവയ്ക്കു ഛാഗലപഞ്ചകമെന്നും പേരാണ്. ഇവയും രസകർമ്മങ്ങൾക്കുപയോഗിക്കാം.

അമ്ലവർഗ്ഗങ്ങൾ.

അമ്ലവേതസജംബീരനിംബൂകം ബീജപൂരകം
ചാംഗേരീ ചണകാമ്ലം ച അമ്ലികം കോലദാഡിമം
ചണകാമ്ലം ച സർവ്വേഷാമേക ഏവ പ്രശസ്യതേ
അമ്ലവേതസമേകം വാ സർവ്വേഷാമുത്തമോത്തമം
രസാദീനാം വിശുദ്ധ്യർത്ഥം ദ്രാവണേ ജാരണേ ഹിതം.

ഞെരിഞ്ഞാമ്പുളി (പിണംപുളി), ജോനകനാരങ്ങാ (ചെറുനാരങ്ങാ), വട്ടകപ്പുളിനാരങ്ങാ, മാതളനാരങ്ങാ, പുളിയാരൽ, കടലയുടെ തണ്ടു് മുതലായതു ചുട്ടുണ്ടാക്കിയ ചണകാമ്ലം, മരപ്പുളി, കോല്പുളി ഇവകളാകുന്നു. ഇവയിൽ രസകർമ്മത്തിന്നു് ഏററവും നല്ലതു ചണകാമ്ലവും, അതിലും നല്ലതു ഞെരിഞ്ഞാമ്പുളി (പിണംപുളി) യും ആകുന്നു.

പഞ്ചമൃത്തികകൾ.

ഇഷ്ടികാഗൈരികാലോണം ഭസ്മവല്മീകമൃത്തികാ.

ചെങ്കല്, കാവിമണ്ണു്, ലോണം, ഭസ്മം, പുററുമണ്ണു് ഈ മണ്ണുകൾ വേണം രസകർമ്മങ്ങൾക്കുപയോഗിക്കേണ്ടതു്.

രസകർമ്മോപയുക്തോപവിഷങ്ങൾ.

ലാംഗലീ, വിഷമുഷ്ടിശ്ച കരവീരോ ജയാ തഥാ
നീലകഃ കനകോऽർക്കശ്ച വർഗ്ഗോ ഹ്യുപവിഷാത്മകഃ.

മേത്തോന്നി, വിഷമുഷ്ടി, കണവീരം (അരളി), നേർവാളം, നീലഉമ്മം, എരിക്കു് ഇവകളാണു് രസകർമ്മങ്ങൾക്കുപയോഗിക്കാവുന്ന ഉപവിഷങ്ങൾ.

രസകർമ്മോപയുക്തപാലുകൾ.

ഹസ്ത്യശ്വഛാഗീവനിതാമഹിഷീഗർദ്ദഭീമൃഗീകാവികാഃ
ഉഷ്ട്രീകോദുംബരാശ്വത്ഥഭാനുന്യഗ്രോധതിലകം
ദുഗ്ദ്ധികാസഹദേവാനാം ചൈതേഷാം ക്ഷീരവാതമകർണ്ണികാ
ഏഷാം ദുഗ്ദ്ധോ വിനിർദ്ദിഷ്ടോ ദുഗ്ദ്ധവർഗ്ഗോ രസാദിഷു.

ആനപ്പാല്, കുതിരപ്പാല്, മുലപ്പാല്, പശുവിൻപാല്, കഴുതപ്പാല്, ആട്ടിൻപാല്, കറിയാട്ടിൻപാല്, ഒട്ടകപ്പാല്,

അത്തിപ്പാല്, അരയാലിന്റെപാല്, എരിക്കിൻപാല്, പേരാലിന്റെപാല്, പാച്ചോറ്റിപ്പാല്, കിണികിണിപ്പാലയുടെ പാല്, കള്ളിപ്പാല് ഇവകൾ രസകൎമ്മങ്ങൾക്ക നല്ലതാകുന്നു.

രസകൎമ്മോപയുക്തപക്ഷികൾ.

പാരാവതസ്യ ചാഷസ്യ കപോതസ്യ കലാപിനഃ
ഗൃദ്ധ്രസ്യ കുക്കുടസ്യാപി വിനിൎദ്ദിഷ്ടോ ഹി വിട്ഗണഃ
ശോധനം സൎവ്വലോകാനാം പുടനാല്ലേപനാൽ ഖലു.

കുയിൽ, കാട്ടുകാക്ക, മാടപ്രാവ്, മയിൽ, കഴുകൻ, കോഴി ഇവയുടെ കരൾ മാംസം രക്തം ഇവകൾ രസകൎമ്മങ്ങൾക്ക കൊള്ളാം.

രസകൎമ്മോപയുക്തരക്തവൎഗ്ഗങ്ങൾ.

കുസുംഭം ഖദിരോ ലാക്ഷാ മഞ്ജിഷ്ഠാ രക്തചന്ദനം
അക്ഷീ ച ബന്ധുജീവശ്ച തഥാ കൎപ്പൂരഗന്ധിനീ
മാക്ഷികം ചേതി വിജ്ഞേയോ രക്തവൎഗ്ഗോഽതിരഞ്ജനം.

കയുമ്പ്, കരിങ്ങാലി, കോലരക്ക്, മഞ്ചട്ടി, രക്തചന്ദനം, ചുവന്ന പാച്ചോററി, ഉച്ചമലരി, കൎപ്പൂരഗന്ധി, തേൻ ഇവ രസകൎമ്മത്തിനുപയോഗിക്കാവുന്ന രക്തവൎഗ്ഗങ്ങളാകുന്നു.

രസകൎമ്മോപയുക്ത പീതവൎഗ്ഗങ്ങൾ.

കിംശുകഃ കൎണ്ണികാരശ്ച ഹരിദ്രാദ്വിതയം തഥാ
പീതവൎഗ്ഗോഽയമാദിഷ്ടോ രസരാജസ്യ കൎമ്മണി.

പ്ലാശ്, വൻകൊന്ന, മഞ്ഞൾ, മരമഞ്ഞൾ, ഇവ രസകൎമ്മങ്ങൾക്കുപയോഗിക്കാവുന്ന പീതവൎഗ്ഗങ്ങൾ ആണ്.

രസകൎമ്മോപയുക്തശ്വേതവൎഗ്ഗങ്ങൾ.

തഗരഃ കുടജഃ കുന്ദോ ഗുഞ്ജാ ജീവന്തികാ തഥാ
സിതാംഭോരുഹകന്ദശ്ച ശ്വേതവൎഗ്ഗ ഉദാഹൃതഃ.

തകര, കുടകപ്പാലയരി, കുരുക്കത്തിമുല്ല, കുന്നിക്കുരു, അടപതിയൻ, വെൺതാമരക്കിഴങ്ങ് ഇവകൾ രസകൎമ്മങ്ങൾക്ക കൊള്ളാവുന്ന ശ്വേതവൎഗ്ഗങ്ങൾ ആകുന്നു.

രസകൎമ്മോപയുക്ത കൃഷ്ണവൎഗ്ഗങ്ങൾ.

കദളീ കാരവല്ലീ ച ത്രിഫലാ നീലികാനലഃ
പങ്കഃ കാസീസബാലാമ്രം കൃഷ്ണവൎഗ്ഗ ഉദാഹൃതഃ.

വാഴ, കരുട്ടപ്പാവൽ, ത്രിഫല, കരിനൊച്ചി, കൊടുവേലി, ചെളി ധാതുകാസീസം, കണ്ണിമാങ്ങാ ഇവകൾ രസകർമ്മങ്ങൾക്കുപയോഗിക്കാവുന്ന കൃഷ്ണവർഗ്ഗങ്ങൾ ആകുന്നു.

രസകർമ്മോപയുക്ത ലവണഷട്കം.

ലവണാനി ഷഡുച്യന്തേ സാമുദ്രം സൈന്ധവം വിഡം
സൌവർച്ചലം രോമകം ച ചൂലികാലവണം തഥാ.

കടലുപ്പു്, ഇന്തുപ്പു്, വിളയുപ്പു്, തുവർച്ചിലയുപ്പു്, പൊടിയുപ്പു്, കാരുപ്പു് ഇവകൾ രസകർമ്മത്തിനുപയോഗിക്കാവുന്ന ലവണഷട്കം ആകുന്നു.

രസകർമ്മോപയുക്തക്ഷാരകങ്ങൾ.

ക്ഷാരത്രയം സമാഖ്യാതം യവസർജ്ജടങ്കണം
പലാശമുഷ്കകക്ഷാരൌ യവക്ഷാരസ്സുവർച്ചികാഃ
തിലനാലോത്ഭവക്ഷാരഃ സംയുക്തം ക്ഷാരപഞ്ചകം.

ചവക്കാരവും തുവർച്ചിലക്കാരവും പൊൻകാരവും കൂടിയതു ക്ഷാരത്രയം. പ്ലാശിൻക്ഷാരം, മുഷ്കവൃക്ഷക്ഷാരം, (കാട്ടുപാതിരി) ചവക്കാരം, തുവർച്ചിലക്കാരം, എള്ളിൻകച്ചി ചുട്ട ക്ഷാരം, ഇവ പഞ്ചക്ഷാരം. ഈ പഞ്ചക്ഷാരങ്ങൾ രസകർമ്മങ്ങൾക്കു കൊള്ളാം.

രസകർമ്മോപയുക്ത മധുരത്രയം.

ഘൃതം ഗുഡോ മാക്ഷികം ച വിജ്ഞേയം മധുരത്രയം.

നെയ്യു് ശർക്കര തേൻ ഇവകൾ രസകർമ്മത്തിനുപയോഗിക്കാവുന്ന മധുരദ്രവ്യങ്ങൾ ആകുന്നു.

ക്ഷാരം, ലവണം, മധുരം, സ്നേഹമയം
ഇവകൊണ്ടുള്ള ഉപയോഗം.

ക്ഷാരാഃ സർവേ മലം ഹന്യുരമ്ലം ശോധനജാരണം
മാധ്യം വിഷാണി നിഘ്നന്തി സ്നൈഗ്ദ്ധ്യം സ്നേഹാഃ പ്രകുർവതേ.

ക്ഷാരദ്രവ്യങ്ങൾ മലത്തെ നശിപ്പിക്കും. അമ്ലദ്രവ്യങ്ങൾ ശോധനയേയും ജാരണത്തേയും ചെയ്യും. മധുരദ്രവ്യങ്ങൾ വിഷത്തെകളെയും. എണ്ണകൾ സ്നിഗ്ദ്ധതയെ ഉണ്ടാക്കും.

-----------------

## അഭ്രകം.

### അഭ്രകോൽപത്തി.

ദേവേന്ദ്രൻ വൃത്രാസുരവധത്തിനായി പ്രയോഗിച്ച വജ്രം വലിയ ഘോഷത്തോടുകൂടെ ആകാശമാൎഗ്ഗത്തിൽ കൂടെ പോകുമ്പോൾ അതിൽനിന്നും സ്ഫുലിംഗങ്ങൾ ഉണ്ടായി ആകാശം മുഴവൻ വ്യാപിച്ചിട്ടു മേഘശബ്ദത്തോടുകൂടെ പൎവ്വതങ്ങളിൽ വീണു. അങ്ങനെ വീണ സ്ഫുലിംഗങ്ങളാണു് അഭ്രകങ്ങൾ. മേഘം പോലെ ശബ്ദിച്ചുകൊണ്ടു വീണതിനാൽ അതിനെ "അഭ്രക"മെന്നും, ആകാശത്തിൽ നിന്നും വീണതിനാൽ "ഗഗന"മെന്നും പറയുന്നു.

### അഭ്രകത്തിൻെറ സാമാന്യഗുണം.

ഗൌരീതേജഃ പരമമമൃതം വാതപിത്തക്ഷയഘ്നം
പ്രജ്ഞാബോധി പ്രശമിതരുജം വൃഷ്യമായുഷ്യമഗ്ന്യം
ബല്യം സ്നിഗ്ദ്ധം രുചിദമകഫം ദീപനം ശീതവീൎയ്യം
തത്തദ്യോഗൈഃ സകല ഗദഹൃദ്വ്യോ ഹി സൂതേന്ദ്രബന്ധി.

അഭ്രകം, വാതം പിത്തം ക്ഷയം ഇവയെ നശിപ്പിക്കുന്നതും, ഓൎമ്മയെ ഉണ്ടാക്കുന്നതും, സൎവ്വരോഗങ്ങളെയും ശമിപ്പിക്കുന്നതും, ശുക്ലം, ആയുസ്സ്, അഗ്നിബലം, അംഗബലം സ്നിഗ്ദ്ധത ഇവകളെ വൎദ്ധിപ്പിക്കുന്നതും, രുചിയെ ഉണ്ടാക്കുന്നതും, കഫത്തെ ഉണ്ടാക്കാത്തതും, ജഠരാഗ്നിയെ വൎദ്ധിപ്പിക്കുന്നതും, ശീതവീൎയ്യമായതും യോഗവിശേഷം കൊണ്ടു സകല രോഗങ്ങൾക്കും കൊടുക്കാവുന്നതും, രസത്തെ ബന്ധിക്കുന്നതും, അമൃതിനു തുല്യമായതും ആയ ഔഷധമാണു്.

### അഭ്രകത്തിൻെറ ഭേദങ്ങൾ.

ശ്വേതം രക്തം ച പീതം ച കൃഷ്ണമേവം ചതുൎവ്വിധം.

അഭ്രകം, വെളുത്തും ചുവന്നും മഞ്ഞളിച്ചും കറുത്തും ഇങ്ങനെ നാലുവിധത്തിൽ ഉണ്ടു്.

ശ്വേതം ശ്വേതക്രിയാസൂക്തം രക്താഭം രക്തകൎമ്മണി
പീതാഭമഭ്രകം യത്തു ശ്രേഷ്ഠം തൽ പീതകൎമ്മണി
ചതുൎവ്വിധം പരം വ്യോമ യദ്യപ്യുക്തം രസായനേ
തഥാപികൃഷ്ണവൎണ്ണാഭ്രം കോടി കോടി ഗുണാധികം.

വെളുത്ത അഭ്രകം രജതക്രിയകൾക്കും ചുവന്ന അഭ്രകം രസായനങ്ങൾക്കും, മഞ്ഞ നിറത്തിൽ ഉള്ള അഭ്രകം സ്വർണ്ണ ക്രിയകൾക്കും, കറുത്തതു രോഗശമനക്രിയകൾക്കും കൊള്ളാം. കറുത്ത അഭ്രകം മററ അഭ്രകങ്ങളെക്കാൾ വളരെ വളരെ ഗുണത്തോടുകൂടിയതാകുന്നു.

കൃഷ്ണാഭ്രഭേദം.

നീലാഭ്രം ദർദ്ദുരോ നാഗഃ പിനാകോ വജ്രമിത്യപി
ചതുർവിധം ഭവേത്തസ്യ പരീക്ഷാ കഥ്യതേ ക്രമാൽ

യദ്വഹ്നൌ വിഹിതം തനോതി നിതരാം
ഭേകാരവം ദർദ്ദുരോ
നാഗഃ ഫൂൽകുരുതേ ധനസ്സ്വനമുപാ
ദത്തേ പിനാകഃ കില
കുഷ്ഠീ ച വ്രണവാംശ്ച കത്സിതഗതീ
നാരകീ ച സഞ്ജായതേ
വജ്രാം നൈവ വികാരമേതി തദിമാ
ന്യാസേവ്യമാനഃ ക്രമാൽ.

കറുത്ത അഭ്രം തന്നെ ദർദ്ദുരം, നാഗം, പിനാകം, വജ്രം ഇങ്ങനെ നാലുതരത്തിൽ ഉണ്ടു്. അതിനെ പരീക്ഷിച്ചു നോക്കിവേണം സ്വീകരിക്കാൻ. തീയിലിട്ടാൽ തവളയെപ്പോലെ ശബ്ദിക്കുന്ന അഭ്രം ദർദ്ദുരവും, ഫൂൽക്കാരം ചെയ്യുന്ന അഭ്രം നാഗവും, ഞാണൊലിപോലെ ശബ്ദിക്കുന്ന അഭ്രം പിനാകവും, യാതൊരു വികാരവും ഉണ്ടാകാത്ത അഭ്രം വജ്രവുമാണ്. ഇവയിൽ ഔഷധകാര്യങ്ങൾക്കു വജ്രമേ കൊള്ളുകയുള്ളൂ. മറ്റെ മൂന്നും ഉപയോഗിക്കാൻ പാടില്ല. അവയിൽ ദർദ്ദുരാഭ്രം ഭക്ഷിച്ചാൽ പലതരം വ്രണങ്ങൾ ഉണ്ടാവുകയും അതു നിമിത്തം മരണം സംഭവിക്കുകയോ അസാദ്ധ്യമായ കുഷ്ഠരോഗമുണ്ടാവുകയോ ചെയ്യും. നാഗമെന്ന അഭ്രകം ഉപയോഗിച്ചാൽ മണ്ഡലകുഷ്ഠവും ഭഗന്ദരമെന്ന മഹാവ്യാധിയും ഉണ്ടാകും. പിനാകാഭ്രം ഉപയോഗിച്ചാൽ മഹാകുഷ്ഠം സംഭവിക്കുകയോ മലബന്ധം കൊണ്ടു മരിച്ചുപോവുകയോ ചെയ്യും.

ഗുണം കൂടിയ അഭ്രം.

അഭ്രമുത്തരശൈലോത്ഥം ബഹുസത്വം ഗുണാധികം
ദക്ഷിണാദ്രിഭവം സ്വല്പസത്വമല്പഗുണപ്രദം.

ഭാരതഖണ്ഡത്തിലെ വടക്കൻ മലകളിൽ ഉണ്ടാകുന്ന അഭ്രങ്ങൾ വളരെ വീര്യവും ഗുണവും ഉള്ളതും തെക്കൻ മലകളിൽ ഉണ്ടാകുന്ന അഭ്രങ്ങൾ വീര്യവും ഗുണവും കുറഞ്ഞതും ആകുന്നു.

ഉപയോഗിക്കാൻ കൊള്ളാവുന്ന അഭ്രം

സ്നിഗ്ദ്ധം പൃഥുദലം വർണ്ണസംയുക്തം ഭാരതോഽധികം
സുഖനിർമ്മോച്യപത്രം ച തദഭ്രം ശസ്തമീരിതം.

മിനുത്തതായും, തടിച്ച ദലങ്ങളോടു കൂടിയതായും, പ്രകാശമുള്ളതായും, ഭാരമുള്ളതായും പ്രയാസംകൂടാതെ ഇതളുകൾ അടത്തെടുക്കാൻ കഴിയുന്നതായും ഇരിക്കുന്ന അഭ്രം വേണം ശുദ്ധിചെയ്തു് ഔഷധങ്ങൾക്കുപയോഗപ്പെടുത്തേണ്ടതു്.

ശുദ്ധിചെയ്ത അഭ്രകത്തിൻെറ ഗുണം.

രോഗാൻ ഹന്തി ദ്രഢയതി വപുർവീര്യവൃദ്ധിം വിധത്തേ
താരുണ്യാഢ്യം രമയതി ശതം യോഷിതാം നിത്യമേവ
ദീർഘായുഷ്മാൻ ജനയതി സുതാൻ സിംഹതുല്യപ്രഭാവാൻ
മൃത്യോർഭീതിം ഹരതി സുതരാം സേവ്യമാനം മൃതാഭ്രം.

ശുദ്ധിചെയ്ത അഭ്രകം സേവിച്ചാൽ എല്ലാ രോഗങ്ങളും ശമിക്കും. ശരീരത്തിനു ദ്രഢതയുമുണ്ടാകും. വീര്യം വർദ്ധിക്കും. വളരെക്കാലം യൌവനം നിലനില്ക്കും. ദിവസം പ്രതി നൂറു സ്ത്രീകളോടു വേണമെങ്കിലും രമിക്കാം. ദീർഘായുഷ്മാനായിഭവിക്കും. സിംഹപരാക്രമികളായ പുത്രന്മാർ ഉണ്ടാകും. ഏററവും സേവിച്ചാൽ മരണഭയവും ആവശ്യമില്ല.

അശുദ്ധാഭ്രസേവകൊണ്ടുള്ള ദോഷങ്ങൾ.

പീഡാം വിധത്തേ വിവിധാന്നരാണാം
കുഷ്ഠം ക്ഷയം പാണ്ഡുഗദം ച കുര്യാൽ
ഹൃൽപാർശ്വപീഡാം ച കരോത്യുഷഢ്യാ
മശുദ്ധമഭ്രം ഗുരു വഹ്നിഹൃത്സ്യാൽ.

അശുദ്ധമായ അഭ്രം സേവിച്ചാൽ പലപ്രകാരത്തിലുള്ള പീഡകൾ ഉണ്ടാകും. കുഷ്ഠം, ക്ഷയം, പാണ്ഡു മുതലായ രോഗങ്ങളും ഹൃദയം പാർശ്വഭാഗം ഇവയിൽ സഹിക്കാൻ പാടില്ലാത്ത പീഡകളും ഉണ്ടാകും.

## അഭ്രകശുദ്ധി.

കൃഷ്ണാഭ്രകം ധമേദഗ്നൌ തതഃ ക്ഷീരേ വിനിക്ഷിപേൽ
ഭിന്നപത്രം തു തൽ കൃത്വാ തണ്ഡുലീയാമ്ലയോർദ്രവൈഃ
ഭാവയേദഷ്ടയാമം തദേവം ശുദ്ധ്യതി ചാഭ്രകം.

കൃഷ്ണാഭ്രം തീയിൽ ഇട്ട പഴുപ്പിച്ചു പശുവിൻപാലിൽ ഇട്ടു തൊകച്ചു ഇതളുകളാക്കി എടുത്തു് ആ ഇതളുകളെ ചെറുചീര, ഞെരിഞ്ഞാംപുളി ഇവയുടെ രസത്തിൽ ഇട്ടു രണ്ടു ദിവസം ഭാവന (ഊറവയ്ക്കുക) ചെയ്യണം; അപ്പോൾ അഭ്രകം ശുദ്ധിയാകും.

## മറെറാരുവിധം ശുദ്ധി.

വജ്രാഭ്രകത്തെ തീയിൽ കാച്ചി പശുവിൻപാൽ, ത്രിഫലകഷായം, പുളിച്ച കാടിവെള്ളം ഗോമൂത്രം ഇവകളിൽ ഓരോന്നിലും ഏഴേഴുവെണവീതം മുക്കിത്തൊകച്ചാൽ ശുദ്ധമാകും.

## മറെറാരുവിധം ശുദ്ധി.

കൃഷ്ണാഭ്രകം തീയിൽ കാച്ചി ലന്തവേരുകൊണ്ടുണ്ടാക്കിയ കഷായത്തിൽ മുക്കിത്തൊകച്ച ശുദ്ധജലത്തിൽ അരച്ചു വെയിലത്തു വച്ചുണക്കിയാൽ ധാന്യാഭ്രകം ചെയ്യാതെ ശുദ്ധമാകും.

അഭ്രകം ഇങ്ങനെ ശുദ്ധിചെയ്താൽ പിന്നീടു ധാന്യാഭ്രകമാക്കണം.

## ധാന്യാഭ്രകവിധി.

പാദാംശശാലിസംയുക്തമഭ്രം ബദ്ധ്വാ തു കംബളേ
ത്രിരാത്രം സ്ഥാപയേന്നീരേ തൽക്ലിന്നംമർദ്ദയേൽ കരൈഃ
കംബളാദ്ഗളിതം സൂക്ഷ്മം വാലുകാരഹിതം ച യൽ
തദ്ധാന്യാഭ്രമിതി പ്രോക്തമഭ്രമാരണ സിദ്ധയേ.

ശുദ്ധിചെയ്ത അഭ്രവും അതിൻെറ നാലിൽ ഒരു ഭാഗം നെല്ലും കൂടി കംബളത്തിൽ കിഴികെട്ടി മൂന്നു ദിവസംവരെ കാടിനീരിൽ ഇട്ടേക്കണം. അതു കുതിൎന്നു നലയുമ്പോൾ കരം കൊണ്ടു കിഴി മർദ്ദിക്കണം. അങ്ങനെ മർദ്ദിക്കുമ്പോൾ കിഴിയിൽനിന്നു് അഭ്രകം പൊടിഞ്ഞു പാത്രത്തിൽ വീഴും. അഭ്രകം മുഴുവൻ വീഴുന്നതുവരെ മർദ്ദിച്ചിട്ടു കാടി തെളിച്ചു കളഞ്ഞു അതിൽ ഇരിക്കുന്ന അഭ്രകം എടുക്കണം. ഈ അഭ്രകത്തിൻെറ പേർ ധാന്യാഭ്രകം എന്നാണു്.

### അഭ്രകമാരണം.

കൃത്വാ ധാന്യാഭ്രകം തത്തു ശോഷയിത്വാഥ മർദ്ദയേൽ
അർക്കക്ഷീരേ ദിനം ഖല്വേ ചക്രാകാരം ച കാരയേൽ
പുനർമ്മഥ്യം പുനഃ പാച്യം സപ്തവാരം പ്രയത്നതഃ
തതോവടജടാക്വാഥേ സമ്മർദ്ദ്യ പുടകത്രയം
ക്രിയതേ നാത്രസന്ദേഹഃ സർവ്വയോഗേഷു യോജയേൽ
മൃതം ത്വഭ്രം ഹരേന്മൃത്യും ജരാപലിതനാശനം
അനുപാനൈശ്ച സംയുക്തം തത്തദ്രോഗഹരം പരം.

ധാന്യാഭ്രകം ഉണക്കി എരിക്കിൻ പാലിൽ ഒരു ദിവസം മുഴുവൻ അരച്ച് വില്ലപോലെ പരത്തി എരിക്കിലകൊണ്ടു അഭ്രകവില്ലകൾ പൊതിഞ്ഞ് ഗജപുടം ചെയ്യണം. ഗജപുടം ചെയ്താറിയെടുത്ത അഭ്രകവില്ലയെ വീണ്ടും എരിക്കിൻ പാലു ചേർത്തരച്ചു വില്ലകളാക്കി അതിനെ വീണ്ടും ഗജപുടം ചെയ്യണം. അതിൻെറ ശേഷം ആലിൻെറ വേരു കൊണ്ടു വച്ചു കഷായത്തിൽ മൂന്നു തവണ അരച്ചു പുടം ഇടണം. അങ്ങനെ ചെയ്താൽ അഭ്രകം ഭസ്മമാകം. അതു പിന്നെ സർവ്വത്തിനും ഉപയോഗിക്കാം. ഈ അഭ്രകം അനുപാനവിശേഷം കൊണ്ടു സർവ്വരോഗങ്ങളേയും നശിപ്പിക്കുകയും ജരാനരയും മരണവും ഇല്ലാതാക്കുകയും ചെയ്യും.

### അഭ്രകഭസ്മത്തെ അമൃതീകരണം ചെയ്താൽ കൂടുതൽ ഗുണം ഉണ്ടാകും.

### അമൃതീകരണം.

തുല്യം ഘൃതം മൃതാഭ്രേണ ലോഹപാത്രേ വിപാചയേൽ
ഘൃതേ ജീർണ്ണേ തദഭ്രം തു സർവ്വയോഗേഷു യോജയേൽ.

ഭസ്മമാക്കിയ അഭ്രകം ലോഹപാത്രത്തിൽ ഇട്ട് അതിനു സമം നെയ്യും ഒഴിച്ചു തീയത്തുവച്ചു നെയ്യു വററിച്ചാൽ അതു് അമൃതീകരണം ചെയ്ത അഭ്രമാകം. ഈ അഭ്രകഭസ്മത്തിനു പിന്നെ യാതൊരു ദോഷങ്ങളും ഉണ്ടായിരിക്കുകയില്ല. ഇതിനെ സർവ്വയോഗങ്ങളിലും ചേർക്കാം.

### മറെറാരുവിധം അഭ്രകമാരണവിധി.

ധാന്യാഭ്രകത്തെ തമിഴാമ, ചെറുചീര ഇവയുടെ രസത്തിൽ ഓരോ ദിവസം അരച്ചു രണ്ടു ഗജപുടം ഇടണം. അതി

ൻെറശേഷം പുളിയില, കാട്ടുചേന, മുത്തങ്ങാക്കിഴങ്ങ് ഇവയുടെ രസത്തിൽ പ്രത്യേകം പ്രത്യേകമായി അരച്ചു മൂന്നു ഗജപുടവും, പേയമരിയിലച്ചാററിൽ അരച്ചു അഞ്ചു ഗജപുടവും, ഗോമൂത്രം ത്രിഫലക്കഷായം ഇവകൾ ഓരോന്നിലും അയ്യഞ്ചു തവണവീതം അരച്ചു അയ്യഞ്ചുഗജപുടം വീതവും, ആടലോടകവേര കഷായത്തിൽ പത്തുതവണ അരച്ചു പത്തുഗജ പുടവും ചെറുനാരങ്ങാ നീരിൽ ആറുതവണ അരച്ചു ആറുഗജ പുടവും, പച്ചുവൻപാലിൽ മൂന്നുതവണ അരച്ചു മൂന്നുഗജപുടവും ചെയ്തതിൻെറ ശേഷം ആ അഭ്രകമെടുത്തു് അരച്ചു വില്ലയാക്കി ഉണക്കി എരിക്കിലക്കവചത്തിലാക്കി എരിക്കിലകൊണ്ടു മൂടി ശീലമൺചെയ്തു ആറുഗജ പുടം ചെയ്താൽ ഭസ്മമാകും. ഭസ്മം നല്ലതുപോലെ ചുട്ടെടുക്കാത്തപക്ഷം വീണ്ടും വീണ്ടും പുടം ഇടണം. ഇങ്ങനെ എടുക്കുന്ന അഭ്രകഭസ്മം സകല സംഗതികൾക്കും ഉപയോഗിക്കാം. ശതപുടാഭ്ര സിന്ദൂരം എന്നാണു് ഇതിൻെറ പേരു്.

മറെറാരുവിധം അഭ്രകഭസ്മം.

ധാന്യാഭ്രകം മുത്തങ്ങാക്കിഴങ്ങു കഷായത്തിൽ അരച്ചു ഇരുപത്തിയഞ്ചു പുടവും, ഗോമൂത്രത്തിൽ അരച്ചു ഇരുപത്തിയഞ്ചു പുടവും, ത്രിഫലക്കഷായത്തിൽ അരച്ചു ഇരുപത്തിയഞ്ചു പുടവും, പാലിൽ അരച്ചു പത്തുപുടവും ചെയ്തു മഷിപോലെ അരച്ചു ഉണക്കി പേയവരക്കഷായത്തിൽ അരച്ചു ഇരുപത്തിഅഞ്ചു പുടവും എരിക്കിലയിൽ പൊതിഞ്ഞു പുടമിട്ടെടുത്താൽ സിന്ദൂരമാകും.

മറെറാരുവിധത്തിൽ അഭ്രകമാരണം.

ശുദ്ധം ധാന്യാഭ്രകം മുസ്താ ശുണ്ഠീ ഷഡ്ഭാഗയോജിതം
മർദ്ദയേൽ കാഞ്ചികേനൈവ ദിനം ചിത്രകജൈരസൈഃ
തതോ ഗജപുടം ദദ്യാത്തസ്മാദുദ്ധൃത്യ മർദ്ദയേൽ
ത്രിഫലാവാരിണാ തദ്വൽ പുടേദേവം പുടൈസ്ത്രിഭിഃ
ബലാഗോമൂത്രതുളസീമുസലീസൂരണദ്രവൈഃ
മർദ്ദിതം പുടിതം വഹ്നൌ ത്രിത്രിവേലം വ്രജേന്മൃതം.

ശുദ്ധിചെയ്ത ധാന്യാഭ്രകവും അതിൽ ആറിരട്ടി ചുക്കും മുത്തങ്ങായുംകൂടി കാടിയിൽ ഒരു ദിവസവും, കൊടുവേലി രസത്തിൽ ഒരു ദിവസവും അരച്ചു ഗജപുടം ഇട്ടു എടുത്തു ത്രിഫല

കഷായത്തിൽ ഒരു ദിവസം അരച്ചു പിന്നെയും ഗജപുടം ഇട്ടു എടുത്തു പിന്നെയും കാടിയിലും കൊടുവേലിരസത്തിലും ഓരോ ദിവസം അരച്ചു ഗജപുടം ഇടുകയും അതിന്റെ ശേഷം ത്രിഫലക്കഷായത്തിൽ ഒരുദിവസം അരച്ചു ഗജപുടമിട്ടു വീണ്ടും ഒരു തവണകൂടി ആകെ മൂന്നുതവണ ഇങ്ങനെ ചെയ്തതിന്റെ ശേഷം, കരുനൊച്ചിക്കഷായം, ഗോമൂത്രം, നിലപ്പനക്കിഴങ്ങിൻ കഷായം, തുളസിനീര്, കാട്ടുചേനക്കഷായം ഇവയിൽ ഓരോന്നിലും മുമ്മൂന്നുതവണ അരച്ചു മുമ്മൂന്നു ഗജപുടം വീതം ഇട്ടെടുത്താൽ അഭ്രം ഭസ്മമാകും.

മറെറാരുവിധം അഭ്രകഭസ്മം.

ധാന്യാഭ്രം കാസമർദ്ദസ്യ രസേന പരിമർദ്ദിതം
പുടിതം ദശവാരേണ മ്രിയതേ നാത്ര സംശയഃ.

ധാന്യാഭ്രം പൊന്നാമരരസത്തിൽ അരച്ചു പത്തുദിവസം ഗജപുടം ചെയ്താൽ നിശ്ചയമായും ഭസ്മമാകും.

മറെറാരുവിധം അഭ്രകഭസ്മം.

തംഡുലാമുസ്താരസേനാപി തണ്ഡുലീയരസേന ച
പീതാമലകസൗഭാഗ്യപിഷ്ടം ചക്രീകൃതാഭ്രകം
പുടിതം ഷഷ്ടിവാരാണി സിന്ദൂരാഭ്രം പ്രജായതേ
ക്ഷയാദ്യഖിലരോഗഘ്നം ഭവേദ്രോഗാനുപാനതഃ.

ശുദ്ധിചെയ്ത ധാന്യാഭ്രവും മഞ്ഞപ്പൊടിയും നെല്ലിക്കാപ്പൊടിയും സിന്ദൂരവുംകൂട്ടി മുത്തങ്ങാരസത്തിലും ചെറുചീരച്ചാററിലും അരച്ചു വില്ലതട്ടി അറുപതു ദിവസം പുടമിട്ടാൽ സിന്ദൂരംപോലെ ഭസ്മമായിത്തീരും. ഈ അഭ്രകസിന്ദൂരം ക്ഷയാദികളായ സർവരോഗങ്ങളേയും ഇല്ലാതാക്കും. അനുപാനം മാററി മാററി കൊടുത്താൽ ഇതുകൊണ്ടു ശമിക്കാത്ത രോഗങ്ങൾ ഒന്നുംതന്നെ കാണുകില്ല.

മറെറാരുവിധം അഭ്രകഭസ്മം.

ധാന്യാഭ്രകം, പൊന്നാങ്കാണി, തുളസി, ലന്തവേര്, കററാർവാഴ, വെള്ളപ്പെരുംകുരുമ്പ, കണ്ടകാരി, തമിഴാമ ഇവയുടെ രസംകൊണ്ടു പ്രത്യേകം പ്രത്യേകം ഓരോ ദിവസം അരച്ചു വില്ലയാക്കി ഉണക്കി ഏരിക്കിലയിൽ പൊതിഞ്ഞു ശീലമൺചെയ്തു ഏഴു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### മറെറാരുവിധം അഭ്രകഭസ്മം.

വടമൂലത്വചഃ കഷായൈസ്താംബൂലീപത്രസാരതഃ
വാസാമത്സ്യാക്ഷികാഭ്യാം വാ മീനാക്ഷ്യാ സകരില്ലയാ
പയസാ വടവൃക്ഷസ്യ മർദ്ദിതം പുടിതം ഘനം
ഭവേൽ വിംശതിവാരേണ സിന്ദൂരസദൃശപ്രഭം.

പേരാലിൻവേരിന്റെ തൊലിയിട്ടു വെച്ച കഷായംകൊണ്ടും, വെററിലച്ചാറുകൊണ്ടും, ആടലോടകത്തിന്റെയും മീൻകണ്ണിക്കറുകയുടേയും രസംകൊണ്ടും, മീനാങ്ങാണിരസംകൊണ്ടും, പാവലിന്റെ രസംകൊണ്ടും പേരാലിന്റെ പാലുകൊണ്ടും മർദ്ദിച്ച് ഇരുപതുദിവസം പുടമിട്ടാൽ നിശ്ചയമായും അഭ്രകം സിന്ദൂരത്തിന്നു തുല്യം ഭസ്മമായിത്തീരും.

### അഭ്രകം ഭസ്മമാക്കുന്നതിന്നുള്ള ഒറമൂലി.

കററാർവാഴരസത്തിൽ ധാന്യാഭ്രകം അരച്ച് ആയിരം ഗജപുടം ഇട്ടാൽ അഭ്രകം ശുദ്ധമാകും. ഇതിന്നു സഹസ്രപുടാഭ്രഭസ്മമെന്നു പേരും.

### അഭ്രകഭസ്മത്തിന്റെ ഗുണങ്ങൾ.

വയഃസ്തംഭകാരീ ജരാമൃത്യുഹാരീ
ബലാരോഗ്യകാരീ മഹാകുഷ്ഠഹാരീ
മൃതോ മേഘ ഏകഃ സുയോഗേ സുയോഗ്യഃ
സദാ സൂതരാജസ്യ തുല്യോ ഗുണേന.

അഭ്രകഭസ്മം യൌവനത്തെ വളരെക്കാലം നിലനിർത്തുന്നതും, ജരാമരണങ്ങളെ ഇല്ലാതാക്കുന്നതും, ബലാരോഗ്യങ്ങളെ ദീർഘകാലം നിലനിർത്തുന്നതും, മഹാകുഷ്ഠത്തെ നിശ്ശേഷം നശിപ്പിക്കുന്നതും ആകുന്നു. നല്ലതുഃപോലെ ശുദ്ധിചെയ്ത അഭ്രകമേ യോഗങ്ങളിൽ ചേർക്കാൻ പാടൊള്ളു. ശുദ്ധിചെയ്ത അഭ്രകം രസരാജതുല്യമാണ്.

### ശുദ്ധിചെയ്യാത്ത അഭ്രകം സേവിച്ചുണ്ടാകുന്ന വികാരശാന്തിക്ക്.

കാച്ചിത്തണുത്തവെള്ളത്തിൽ നെല്ലിക്കാത്തോടരച്ചു കലക്കി മൂന്നുദിവസം കാലത്തും വയ്യിട്ടും സേവിച്ചാൽ വികാരശാന്തിവരും.

അഭ്രകഭസ്മം സേവിക്കേണ്ട കണക്ക്.

ശുദ്ധമായ അഭ്രകഭസ്മം ഒരു കുന്നിയിടമുതൽ നാലു കുന്നിയിടവരെ രോഗത്തിന്റെയും ശരീരത്തിന്റെയും ബലത്തിനു തക്കവണ്ണം സേവിക്കാം.

അഭ്രകസേവയിൽ വർജ്യങ്ങൾ.

ക്ഷാരാമ്ലം വിദലം ചൈവ കക്കടീ കാരവേല്ലകം
വൃന്താകം ച കരീരം ച തൈലം ചാഭ്രേ വിവർജയേൽ.

ഉപ്പ്, പുളി, വെള്ളരിക്ക, പാവയ്ക്കാ, വഴുതിനങ്ങാ, കറിമുള്ളി, തൈലം ഇവകളെ അഭ്രം സേവിക്കുന്നവർ ഉപയോഗിക്കരുത്.

അഭ്രകഭസ്മാനുപാനങ്ങൾ.

തിപ്പലിപ്പൊടിയിൽ അഭ്രകം സേവിച്ചാൽ കാസം, ശ്വാസം, വിഷം, ഭ്രമം, കാമില, ഗുന്മം, പാണ്ഡു, ഗ്രഹണി, കഫകോപം, ക്ഷയം, പ്രമേഹം, വാതകോപം, പിത്തകോപം, ജീർണ്ണജ്വരം, അരുചി ഇവകൾ തിപ്പലിപ്പൊടിയിൽ അഭ്രകഭസ്മം സേവിച്ചാൽ ശമിക്കും.

വിഴാലരിക്കാമ്പും ത്രികടുകം പൊടിച്ചതിൽ അഭ്രകഭസ്മം സേവിച്ചാൽ പാണ്ഡു, ഗ്രഹണി, ശൂല, ക്ഷയം, ശ്വാസം, അരുചി, അജീർണ്ണം, അഗ്നിമാന്ദ്യം, കുഷ്ഠം, കാസം, പ്രമേഹം ഈ രോഗങ്ങൾ ശമിക്കും.

പ്രമേഹത്തിനു്.

ശുദ്ധിചെയ്ത കല്മദവും തിപ്പലിച്ചൂർണ്ണവും അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ എത്ര വലുതായ പ്രമേഹവും നില്ക്കും.

ക്ഷയരോഗത്തിനു്.

സുവർണ്ണഭസ്മം അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ ആസന്നമരണനായ ക്ഷയരോഗിയും സ്വസ്ഥനാകും.

ധാതുപുഷ്ടിക്ക്.

അഭ്രകഭസ്മം സ്വർണ്ണഭസ്മവുംകൂട്ടി സേവിച്ചാൽ ആയിരം സ്ത്രീകളോടുകൂടി വേണമെങ്കിലും ഒരു ദിവസം ക്രീഡിക്കാം.

വാതരക്തത്തിനു്.

കടുക്കാപ്പൊടിയും ശക്കരയും അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ എത്ര ഭയങ്കരമായ രക്തവാതവും ഉടൻ തീരും.

### രക്തപിത്തത്തിന്.

ഏലക്കാപ്പൊടിയും ശക്കരയും അനുപാനമായി അഭ്രകം സേവിച്ചാൽ രക്തപിത്തം തീരും.

### എല്ലാവിധ പാണ്ഡുരോഗങ്ങൾക്കും.

ത്രികടുക്, ത്രിഫല, ഇലവങ്ങം, പച്ചില, നാഗപ്പൂവ് ഇവയുടെ പൊടി അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ ശമിക്കാത്ത പാണ്ഡുരോഗങ്ങൾ യാതൊന്നുമില്ല.

### മൂത്രകൃച്ഛ്രത്തിന്.

കീഴാനെല്ലി, ശക്കര, ഞെരിഞ്ഞിൽ, ഏലക്കായ് ഇവയുടെ പൊടിയും പശുവിൻപാലും അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ അസാദ്ധ്യമൂത്രകൃച്ഛ്രങ്ങളും പ്രമേഹവും നില്ക്കും.

അമൃതിൻനൂറ്, ശക്കര, കല്ക്കണ്ട് ഇവയോടുകൂടെ അഭ്രകഭസ്മം സേവിച്ചാലും പ്രമേഹങ്ങൾ എല്ലാം വാശിയാകും.

### നേത്രരോഗങ്ങൾക്ക്.

ത്രിഫലാചൂർണ്ണം, തേൻ, പശുവിൻനെയ്യ് ഇവയിൽ അഭ്രകഭസ്മം സേവിച്ചാൽ എല്ലാവിധ നേത്രരോഗങ്ങളും ശമിക്കുമെന്നു മാത്രമല്ല വീയ്യവൃദ്ധിയും ഉണ്ടാകും.

### മൂലവ്യാധികൾക്ക്.

ശുദ്ധിചെയ്ത ചേക്കുരുവുപൊടിയിൽ അഭ്രകഭസ്മം സേവിച്ചാൽ എല്ലാവിധ മൂലരോഗങ്ങളും മാറും.

### വാതരോഗത്തിന്.

പാറങ്കി, ദേവതാരം, ചുക്ക്, അമക്കരം ഇവയുടെ പൊടിയിൽ അഭ്രകം സേവിച്ചാൽ വാതം എൺപതും ശമിക്കും.

### ശുക്ലസ്തംഭനത്തിന്.

ശുദ്ധിചെയ്ത കഞ്ചാവും അഭ്രകഭസ്മവുംകൂടി സേവിച്ചാൽ വീയ്യസ്തംഭനമുണ്ടാകും.

### കഫരോഗങ്ങൾക്ക്.

ചെറുതേക്ക തിപ്പലി ഇവയുടെ പൊടിയും തേനും അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ ശമിക്കാത്ത കഫരോഗങ്ങൾ ഇല്ല.

### അഗ്നിമാന്ദ്യത്തിന്.

ചവക്കാരം മുതലായ ക്ഷാരങ്ങൾ അനുപാനമായി അഭ്രക

ഭസ്മം സേവിച്ചാൽ അഗ്നിമാന്ദ്യം മൂത്രാഘാതം ഇതുകൾ ശമിക്കും.

ശുക്ലവൃദ്ധിക്ക്.

ഇലവങ്ങപ്പൊടി തേൻ ഇവ അനുപാനമായി അഭ്രകഭസ്മം സേവിച്ചാൽ ശുക്ലവൃദ്ധിയുണ്ടാകും.

വൈക്രാന്ത (പൊടിവൈര) ത്തിന്റെ ഉത്ഭവം.

ദൈത്യേന്ദ്രോ മാഹിഷസ്സുദ്ധഃ സഹദേവസമുദ്ഭവഃ
ദുർഗ്ഗാഭഗവതീ ദേവീ തം ശൂലേന വ്യമർദ്ദയൽ
തസ്യ രക്തം തു പതിതാ യത്ര യത്ര സ്ഥിതം ഭുവി
തത്ര തത്ര തു വൈക്രാന്തം വജ്രാകാരം മഹാരസം.

പണ്ടു ചാമുണ്ഡീഭഗവതി മഹിഷാസുരനെ കൊല്ലുന്നതിനായി ശൂലംകൊണ്ടു കുത്തിയപ്പോൾ അവന്റെ രക്തം വീണ ഇടങ്ങളിൽ വജ്രംപോലെയുള്ള മണികൾ ഉണ്ടാകുന്നുണ്ട്. അതിനെയാണ് പൊടിവൈരം അല്ലെങ്കിൽ വൈക്രാന്തം എന്നുപറയുന്നതും.

പൊടിവൈരം ഉണ്ടാകുന്ന പർവതവും
വൈക്രാന്തമെന്ന പേരുണ്ടാകാനുള്ള കാരണവും.

വിന്ധ്യസ്യ ദക്ഷിണേ ഭാഗേ/സ്ത്യുത്തരേ വാസ്തി സർവതഃ
വികൃന്തയതി ലോഹാനി തേന വൈക്രാന്തകഃ സ്മൃതഃ.

പൊടിവൈരം വിന്ധ്യപർവതത്തിന്റെ തെക്കുവശത്തും വടക്കുവശത്തും ഉണ്ടാകുന്നു. ഇതുകൊണ്ടു വജ്രംപോലെ എല്ലാ ലോഹങ്ങളേയും ഭേദിക്കാവുന്നതിനാൽ ഇതിനു വൈക്രാന്തമെന്നു പേരുണ്ടായി.

വൈക്രാന്തലക്ഷണം.

അഷ്ടധാ ചാഷ്ടഫലകഃ ഷട്കോണോ മസൃണോ ഗുരുഃ
ശുദ്ധമിശ്രിതവർണ്ണൈശ്ച യുക്തോ വൈക്രാന്ത ഉച്യതേ
ശ്വേതോ രക്തശ്ച പീതശ്ച നീലഃ പാരാവതച്ഛവിഃ
ശ്യാമലഃ കൃഷ്ണവർണ്ണശ്ച കർബുരശ്ചാഷ്ടധാ ഹി സഃ.

പൊടിവൈരം എട്ടു പ്രകാരത്തിൽ ഉണ്ട്. അവയ്ക്കു എട്ടു ഇതളുകളും ആറു കോണുകളും ഉണ്ട്. വലിയ മിനുമിനുപ്പോടു കൂടിയതും ഭാരം കൂടിയതും ശുദ്ധമായ മിശ്രവർണ്ണമുള്ളതുമാകുന്നു.

ഭേദങ്ങൾ.

പൊടിവൈരം വെള്ള, ചുകപ്പു, മഞ്ഞ, നീലം, പ്രാവിന്റെ നിറം, മേഘവർണ്ണം, കറുപ്പ്, നാനാവർണ്ണം ഇങ്ങനെ എട്ടു തരത്തിൽ ഉണ്ട്.

ഔഷധികൾക്കുപയോഗിക്കാവുന്ന വൈക്രാന്തം.

എട്ടുവർണ്ണത്തിൽ പൊടിവൈരം ഉള്ളതിൽ കറുത്തതും വെളുത്തതും ചുവന്നതും ശുദ്ധിചെയ്ത് ഔഷധകാര്യങ്ങൾക്ക് ഉപയോഗിക്കാം.

വൈക്രാന്തഗുണം.

ആയുഃപ്രദശ്ച ബലവർണ്ണകരോऽതിവൃഷ്യഃ
പ്രജ്ഞാപ്രദസ്സകലദോഷഗദാപഹാരീ
ദീപ്താഗ്നികൃത്പവി സമാനഗുണസ്തരസീ
വൈക്രാന്തകഃ ഖലു വപുർബലലോഹകാരീ

രസായനേഷു സർവ്വേഷു പൂർവ്വഗണ്യൃഷിതാപവാൻ
വജ്രസ്ഥാനേ നിയോക്തവ്യോ വൈക്രാന്തഃ സർവ്വദോഷഹാ.

പൊടിവൈരം ആയുസ്സിനെ നിലനിർത്തും. ബലവും നിറവും ശുക്ലവും ഉണ്ടാക്കും. ബുദ്ധിശക്തിയെ വർദ്ധിപ്പിക്കും. ത്രിദോഷങ്ങൾ മൂലം ഉണ്ടാകുന്ന എല്ലാ രോഗങ്ങളേയും ശമിപ്പിക്കും. അഗ്നിയെയുണ്ടാക്കും. വൈക്രാന്തഭസ്മം സേവിക്കുന്നവന്റെ ശരീരത്തിനു ലോഹത്തിനെക്കാൾ ബലം ഏറും. രസായനങ്ങൾക്കു ഇതു വളരെ വളരെ നല്ലതാണ്. സർവ്വദോഷങ്ങൾക്കും ശമനമുണ്ടാക്കും. വജ്രത്തിനു പകരവും ഉപയോഗിക്കാം.

വൈക്രാന്തോ വജ്രസദൃശോ ദേഹലോഹകരോ മതഃ
വിഷഘ്നശ്ച രസരാജശ്ച ജ്വരകുഷ്ഠക്ഷയപ്രണുൽ.

പൊടിവൈരം വൈരക്കല്ലിനു തുല്യമാണ്. സേവിച്ചാൽ ശരീരം ലോഹതുല്യമാകും. വിഷദോഷങ്ങളെ തീർക്കും. ജ്വരം, കുഷ്ഠം, ക്ഷയം, ഇവകൾക്കും വളരെ നല്ലതാണ്.

വൈക്രാന്ത ശുദ്ധി.

പൊടിവൈരവും വജ്രവും ശുദ്ധിചെയ്യുന്നതു ഒരു പോലെയാകുന്നു.

കുലത്ഥകോദ്രവക്വാഥേ ഡോളായന്ത്രേ വിപാചയേൽ
വ്യാഘ്രീകന്ദഗതം വജ്രം ത്രിദിനം തച്ഛുദ്ധ്യതി.

പൊടിവൈരം കണ്ടകാരിക്കിഴങ്ങിന്നുള്ളിൽ ആക്കി വരക കഷായത്തിലൊ, മുതിരക്കഷായത്തിലൊ ഒഴിച്ചു ഡോലായന്ത്രത്തിൽ മൂന്നു ദിവസം പചിച്ചാൽ ശുദ്ധമാകും.

മറെറാരു വിധം.

ഹയമൂത്രേണ തൽ സേക്യം തപ്തം തപ്തം ത്രിസപ്തധാ.

പൊടിവൈരം ഇരുപത്തിഒന്നു തവണ ഉലയിൽ പഴുപ്പിച്ചു കുതിരമൂത്രത്തിൽ മുക്കിയാൽ ശുദ്ധമാകും.

മറെറാരുവിധം.

ഗൃഹീത്വാഹനി ശുഭേ വജ്രം വ്യാഘ്രീകന്ദോദരേ ക്ഷിപേൽ
മഹിഷീവിഷ്ഠയാ ലിപ്തം കാരിഷാഗ്നൌ വിപാചയേൽ
ത്രിയാമായാം ചതുർയാമം യാമിന്യന്തേ/ശ്വമൂത്രകേ
സേചയേൽ പാചയേദേവം സപ്തരാത്രേണ ശുദ്ധ്യതി.

ശുഭദിനത്തിൽ വൈരം കണ്ടകാരി വേരിനകത്താക്കി എരുമച്ചാണകം കൊണ്ടു പൊതിഞ്ഞു ചാണകവരളികൊണ്ടു തീയിട്ടു രാത്രിയിൽ നാലുയാമം അതിൽ പുടം ഇട്ടു്, കാലത്തെ എടുത്തു കുതിരമൂത്രത്തിൽ ഇട്ടിരുന്നു പിറേറന്നും രാത്രിയിൽ തലേന്നാൾ ചെയ്തതുപോലെ കണ്ടകാരിവേരിനകത്താക്കി എരുമച്ചാണകം കൊണ്ടു പൊതിഞ്ഞു രാത്രിയിൽ നാലുയാമം പുടം ഇടണം. ഇങ്ങിനെ ഏഴുദിവസം ചെയ്താൽ വൈരം ശുദ്ധമാകും.

വൈരഭസ്മം (മാരണം.)

മേഷശൃംഗഭുജംഗാസ്ഥികൂർമ്മപൃഷ്ഠാമ്ലവേതസം
ശശദന്തം സമം പിഷ്ട്വാ വജ്രീക്ഷീരേണഗോളകം
കൃത്വാ തന്മധ്യഗം വജ്രം മ്രിയതേ ധ്മാതമേവഹി.

ആട്ടിൻകൊമ്പു, സർപ്പത്തിന്റെ അസ്ഥി, ആമത്തോട്ടു ഞെരിഞ്ഞാംപുളി, മുയൽപ്പല്ലു, ഇവ സമം എടുത്തു ചതുരക്കള്ളിയുടെ പാലിൽ അരച്ചു മൂശയുണ്ടാക്കി അതിന്റെ ഉള്ളിലാക്കിപ്പുടമിട്ടാൽ വൈരം ഭസ്മമാകും.

മറെറാരു വിധം വൈരഭസ്മം.

മൂന്നുവർഷം പ്രായമായ പരുത്തിച്ചെടിയുടെ വേരും വെററിലയും കൂടി അരച്ചു്, മൂശയുണ്ടാക്കി ശുദ്ധി ചെയ്ത വൈരം അതിലാക്കി ശീലമൺ ചെയ്തു ഗജപുടമിടണം. ഇങ്ങനെ ഏഴു തവണ ചെയ്തു ഗജപുടം ഇട്ടാൽ വൈരം ഭസ്മമാകും.

മറെറാരു വിധം വൈരഭസ്മം.

തപ്തം തപ്തം തു തദ്വജ്രം ഖരമൂത്രേ നിഷേചയേൽ
പുനസ്താപ്യം പുനസ്സേച്യമേവം കുര്യാൽ ത്രിസപ്തധാ.
മക്കുണൈസ്താലകം പിഷ്ട്വാ യാവദ് ഭവതി ഗോളകം
തദ്ഗോളേ നിഹിതം വജ്രം തദ്ഗോളം വഹ്നിനാ ധമേൽ
സിഞ്ചയേദശ്വമൂത്രേണ തപ്തദ് ഗോളേ ച ക്ഷിപേൽ പുനഃ
ധ്മാതം ധ്മാതം പുനസ്സേച്യമേവം കുര്യാത്ത്രിസപ്തധാ
ഏവം ച മ്രിയതേ വജ്രം ചൂർണ്ണം സർവ്വത്ര യോജയേൽ.

ശുദ്ധിചെയ്ത വൈരം പിന്നീടു തീയിലിട്ടു പഴുപ്പിച്ചു, കഴുതയുടെ മൂത്രത്തിൽ ഇടണം. ഇങ്ങനെ ഇരുപത്തിയൊന്നു പ്രാവശ്യം പഴുപ്പിക്കയും മൂത്രത്തിൽ ഇടുകയും ചെയ്തതിന്റെ ശേഷം മൂട്ടകളെപ്പിടിച്ചു അവയും അരിതാലവും കൂടി അരച്ചു രുട്ടി അതുകൊണ്ടു ഗോളകം(ഉണ്ട) ഉണ്ടാക്കി അതിൽ വൈരം പൊതിഞ്ഞു തീയ്യിൽവച്ചു പഴുപ്പിച്ചു അതിനെ പിന്നീടു കുതിരമൂത്രത്തിൽഇടണം. ഇങ്ങനെ ഇരുപത്തിയൊന്നു പ്രാവശ്യം ചെയ്യുക എന്നാൽ വൈരം ഭസ്മമാകും.

മറെറാരുവിധം വൈരഭസ്മം.

മദനസ്യ ഫലോദ്ഭൂതരസേന ക്ഷോണിനാഗകൈഃ
കൃതകല്ക്കേന സംലിപ്യ പുടേ ദ്വിംശതിമാരകം
വജ്രചൂർണ്ണം ഭവേച്ചായം യോജയേച്ച രസാദിഷു.

അങ്കോലത്തിന്റെ അരിയുടെ രസവും കഴിയിരയും കൂടി അരച്ചു വൈരം പൊതിഞ്ഞു ശീലമൺചെയ്തു ഇരുപതു ദിവസം പുടം ഇട്ടാൽ വൈരം ഭസ്മമാകും. മലങ്കാരക്കയുടെ രസവും കഴിയിരയും ചേർത്തും അപ്രകാരം ചെയ്യാം.

നീലജ്യോതിർല്ലതാകന്ദേ ഘൃഷ്ടം ഘർമ്മവിശോഷിതം
വജ്രം ഭസ്മത്വമായാതി കർമ്മവജ് ജ്ഞാനവഹ്നിനാ.

നീലക്കൊടുവേലിയുടെ കിഴങ്ങിനകത്തു വജ്രംകേററി നല്ല വെയിലത്തു വച്ചുണക്കിയാൽ ജ്ഞാനാഗ്നികൊണ്ടു കർമ്മമേതു പ്രകാരത്തിൽ ഭസ്മമായി തീരുന്നുവോ അതുപോലെ വൈരം ഭസ്മമായിത്തീരും.

മറെറാരു വിധം വൈരഭസ്മം.

വിലിപ്തം മക്കുണസ്യാസ്രൈസ്സപ്ത വാരം വിശോഷിതം
കാസമർദ്ദരസാപൂർണ്ണേ ലോഹപാത്രേ നിവേശിതം
സപ്തവാരം പരിധ്മാതം വജ്രം ഭസ്മീഭവേൽ ഖലു.

മൂട്ടയെ അരച്ചു പൊതിഞ്ഞു ഏഴു ദിവസം ഉണക്കിയ വൈരം പൊന്നാമരനീര നിറച്ചൊഴിച്ച ലോഹപാത്രത്തിൽ വച്ചു ഏഴുദിവസം പുടം ചെയ്താൽ ഭസ്മമാകം.

മറെറാരുപ്രകാരം വൈരഭസ്മം.

ഹിംഗുസൈന്ധവസംയുക്തേ
കപാഥേ കൌലത്ഥജേ ക്ഷിപേൽ
തപ്തം തപ്തം പുനർവജ്രം
ഭൂയാച്ചൂർണ്ണം ത്രിസപ്തധാ.

കായവും ഇന്തുപ്പും ചേർത്തുണ്ടാക്കിയ മുതിര കഷായത്തിൽ വൈരം തീയ്യിൽ പഴുപ്പിച്ചു ഇരുപത്തിയൊന്നു തവണയിടുക. വൈരം ഭസ്മമാകം.

മറെറാരു വിധത്തിൽ വൈരഭസ്മവിധി

മണ്ഡൂകം കാംസ്യജേ പാത്രേ
നിരുദ്ധ്യ സ്ഥാപയേൽ സുധീഃ
സ ഭീതോ മൂത്രയേത്തത്ര
തന്മൂത്രേ വജ്രമാവപേൽ
തപ്തം തപ്തം ച ബഹുധാ
വജ്രസ്യൈവം മൃതിർഭവേൽ.

ഒരു ഓട്ടുപാത്രത്തിൽ തവളകളെ പിടിച്ചിട്ടാൽ അവ ഭയന്നുമൂത്രമൊഴിക്കും. ആ മൂത്രത്തിൽ അനേകം പ്രാവശ്യം വൈരം പഴുപ്പിച്ചിട്ടാൽ ഭസ്മമാകം.

മറെറാരുവിധം വൈക്രാന്തഭസ്മവിധി.

ഹയമൂത്രേണ തൽ സേവ്യം തപ്തം തപ്തം ദ്വിസപ്തധാ
തതസ്തു മേഷശൃംഗ്യുക്തപഞ്ചാ ഗോഗോളകം ക്ഷിപേൽ
പുടേൻമൂഷാപുടേ രുദ്ധ്വാ കുര്യാദേവം ച സപ്തധാ
വൈക്രാന്തം ഭസ്മതാം യാതി വജ്രസ്ഥാനേƒപി യോജയേൽ.

വൈക്രാന്ത(പൊടിവൈര)ത്തെ പതിന്നാലു പ്രാവശ്യം തീയ്യിൽ പഴുപ്പിച്ചു, കുതിരമൂത്രത്തിൽ ഇടണം. അങ്ങനെ ചെയ്തതിൻെറ ശേഷം ആട്ടുതൊടാപ്പാലയുടെ വേരും തൊലിയും പൂവും കായും ഇലയും കൂടി അരച്ചു ഉരുളയാക്കി അതിൽ, ശോധനചെയ്ത കുതിരമൂത്രത്തിൽ ഇട്ടു പൊടി വൈരമെടുത്തു ആട്ടുതൊടാപ്പാലകൊണ്ടുണ്ടാക്കിയ മൂശയ്ക്കകത്താക്കി അടച്ചുബന്ധിച്ചു പുടം ചെയ്താൽ പൊടിവൈരം ഭസ്മമാകം.

മറെറാരുവിധം വൈരശുദ്ധി.

ആവണക്കിൻെറ വേരിട്ട വച്ച കഷായത്തിൽ മൂന്നുദിവസം ഇട്ടിരുന്നവൈരം വെയിലത്തുവച്ചു പഴപ്പിച്ചാൽ ശുദ്ധിയാകും.

മറെറാരുവിധം പൊടിവൈരശുദ്ധി.

പൊടിവൈരം ഗോമൂത്രത്തിലും, നാരങ്ങാനീരിലും, എരിക്കിൻ പാലിലും ഒരു യാമം വേവിച്ചാൽ ശുദ്ധിയാകും.

പൊടിവൈരം ദ്രവം ആക്കുന്നതിനുള്ള വിദ്യ.

താഴമ്പൂരസം, ഇന്തുപ്പു, കൊന്നപ്പൂവു, മൂട്ട, ഇവകളോടു കൂടെ ചേർത്തു പൊൻപാത്രത്തിൽ വച്ചു ഏഴുദിവസം പാകം ചെയ്താൽ പൊടി വൈരം അലിഞ്ഞു വെള്ളമാകും.

വൈക്രാന്തസത്വപാതനം.

പൊടിവൈരം പലം ൧ പൊൻകാരം പലം ൮ ഇവ രണ്ടും കൂടി എരിക്കിൻ പാലിൽ, ഒരു ദിവസവും, മുരിക്കിൻ വേർ രസത്തിൽ ഒരു ദിവസവും അരച്ചു അതിനോടു് കന്നിവേരു പൊടിച്ചതും, ഇലിപ്പപ്പിണ്ണാക്കു പൊടിച്ചതും, കൊടുവേലിയുടെ വേരു പൊടിച്ചതും, കാൽപലം വീതം ചേർത്തു അരച്ചു കോഷ്ഠയന്ത്രത്തിൽ വച്ചു ഊതിയാൽ നല്ല വെണ്മയുള്ള രസമിറങ്ങും.

പൊടിവൈരഗുണം.

ആയുർവൃദ്ധി, രസബന്ധനം, വീര്യവൃദ്ധി, അഗ്നിദീപനം ഇവകളെയുണ്ടാക്കും. ത്രിദോഷകോപത്തെയും അടക്കും. സകല രോഗങ്ങളേയും ജയിക്കും. വിഷത്തിനു വളരെ വളരെ നല്ലതാണു്. ലോഹത്തെ വേധിക്കും. സൌന്ദര്യത്തെ വളരെക്കാലം നിലനിർത്തും. വജ്രഭസ്മത്തിനുപകരം ഉപയോഗിക്കാം.

## വജ്രം.

ഉൽപത്തി.

ദധീചിമഹർഷിയുടെ എല്ലുകൊണ്ടുണ്ടാക്കിയ അസ്ത്രങ്ങളിൽ ഭൂമിയിൽ വീണവയിൽ നിന്നും ഉണ്ടായതാണു് വജ്രം.

വജ്രഭേദങ്ങൾ.

സത്വശ്വേതഃസ്മൃതോ വിപ്രോ ലോഹിതഃ ക്ഷത്രിയഃസ്മൃതഃ
പീതോ വൈശ്യോഽസിതഃ ശൂദ്രശ്ചതുർവർണ്ണാത്മകശ്ച സഃ.

വജ്രങ്ങളിൽ വെളുത്തതു ബ്രാഹ്മണജാതിയും, ചുവന്നതു ക്ഷത്രിയജാതിയും, മഞ്ഞനിറത്തിൽ ഉള്ളതു വൈശ്യജാതിയും, കറുത്തവൎണ്ണത്തിൽ ഉള്ളതു ശൂദ്രജാതിയും ആകുന്നു.

### ജാതിഭേദഗുണങ്ങൾ.

രസായനേ മതോ വിപ്രസ്സൎവ്വസിദ്ധിപ്രദായകഃ
ക്ഷത്രിയോ വ്യാധിവിധ്വംസി ജരാമൃത്യുഹരഃ സ്മൃതഃ
വൈശ്യോ ധനപ്രദഃ പ്രോക്തസ്തഥാ ദേഹസ്യ ദാൎഢ്യകൃൽ
ശൂദ്രോ നാശയതി വ്യാധീൻ വയസ്തംഭം കരോതി ച.

ബ്രാഹ്മണവൎഗ്ഗത്തിൽപ്പെട്ട വജ്രം രസായനങ്ങൾക്ക ശ്രേഷ്ഠമാകുന്നു. അതുകൊണ്ടു രസായനമുണ്ടാക്കി സേവിച്ചാൽ സകല സിദ്ധികളും ഉണ്ടാകും.

ക്ഷത്രിയവൎഗ്ഗത്തിൽ ഉള്ള വജ്രം വ്യാധികളെയും ജരാനരകളെയും മരണത്തെയും നീക്കും.

വൈശ്യജാതി വജ്രം ധനസമൃദ്ധിയെയും ശരീരദാൎഢ്യത്തെയും ഉണ്ടാക്കും.

ശൂദ്രജാതി വജ്രം വയസ്തംഭത്തെ ഉണ്ടാക്കുകയും എല്ലാ വ്യാധികളെയും നശിപ്പിക്കുകയും ചെയ്യും.

### സ്ത്രീപുരുഷനപുംസകജാതി ഗുണവൎണ്ണനം.

പുംസ്ത്രീനപുംസകാനീഹ ലക്ഷണീയാനി ലക്ഷണൈഃ
സുവൃത്താഃ ഫലസമ്പൂൎണ്ണാസ്തേജോയുക്താ ബൃഹത്തരാഃ
പുരുഷാസ്തേ സമാഖ്യാതാ രേഖാബിന്ദുവിവൎജ്ജിതാഃ
രേഖാബിന്ദുസമായുക്താഃ ഷഡസ്രാസ്തേ സ്ത്രിയഃ സ്മൃതാഃ
ത്രികോണാശ്ച സുദീൎഘാസ്തേ വിജ്ഞേയാശ്ച നപുംസകാഃ
തേഷു സ്യുഃ പുരുഷാഃ ശ്രേഷ്ഠാ രസബന്ധനകാരിണഃ
സ്ത്രിയഃ കുൎവന്തി കായസ്യ കാന്തിം സ്ത്രീണാം സുഖപ്രദാഃ
നപുംസകാസ്ത്വവീൎയ്യാസ്സ്യുരകാമാസ്സത്വവൎജ്ജിതാഃ
സ്ത്രിയഃ സ്ത്രീഭ്യഃ പ്രദാതവ്യാഃ ക്ലീബം ക്ലീബേ പ്രയോജയേൽ
സൎവ്വേഭ്യസ്സൎവ്വദാ ദേയാഃ പുരുഷാ വീൎയ്യവൎദ്ധനാഃ.

ആകൃതി കേവലം സമമായും, തീക്ഷ്ണാഗ്രമായും, വളരെ ശോഭയുള്ളതായും വലുതായും പുള്ളിക്കുത്തുകളില്ലാത്തതായും ഇരിക്കുന്ന വജ്രം പുരുഷജാതിയാകുന്നു.

രേഖകളും പുള്ളികളും ഉള്ളതും ആറു കോണോടുകൂടിയതുമായ വജ്രം സ്ത്രീജാതിയാകുന്നു.

നീണ്ടതും ത്രികോണാകൃതിയോടുകൂടിയതുമായ വജ്രം നപുംസകജാതിയാകുന്നു.

ഇവയിൽ പുരുഷജാതിവജ്രം ഔഷധത്തിന്റെ ഉപയോഗത്തിനു വളരെ നല്ലതാണു്. അതു യൌവനത്തെ വീണ്ടും ഉണ്ടാക്കിത്തീർക്കുമെന്നു മാത്രമല്ല, സകല രോഗങ്ങൾക്കും ഉപയോഗിച്ചാൽ ഗുണം കിട്ടുന്നതുമാണു്. അതു രസത്തെ ബന്ധിക്കും. സ്ത്രീജാതിവജ്രം സ്ത്രീകൾക്കുമാത്രം വളരെ നല്ലതും ദേഹകാന്തിയെ വർദ്ധിപ്പിക്കുന്നതുമാണു്. നപുംസകജാതിവജ്രം വീര്യം കുറഞ്ഞതാണു്. പുരുഷന്മാക്കു പുരുഷജാതിയും സ്ത്രീകൾക്കു സ്ത്രീജാതിയും നപുംസകന്മാക്കു നപുംസകജാതിയും വജ്രം ഉപയോഗിച്ചാൽ ഏററവും ഫലം ചെയ്യും. എന്നാൽ പുരുഷജാതിവജ്രം ആക്കും എപ്പോഴും കൊടുക്കാവുന്നതും വീര്യവർദ്ധനയെ ചെയ്യുന്നതും ആകുന്നു.

## വജ്രഗുണം.

ആയുസ്സിനേയും, ബലത്തേയും, അഗ്നിയേയും, ശുക്ലത്തേയും വർദ്ധിപ്പിക്കും. പുഷ്ടിയേയും കാന്തിയേയും ഉണ്ടാക്കും. ത്രിദോഷജങ്ങളായ എല്ലാ രോഗങ്ങളേയും ശമിപ്പിക്കും. രസത്തെ ബന്ധിക്കും. ജരാനരകളേയും മൃത്യുവിനേയും ജയിക്കും. പാപത്തെ ഇല്ലാതാക്കും.

വജ്രം ശുദ്ധിചെയ്കയും ഭസ്മമാക്കുകയും ചെയ്യാനുള്ള മാർഗ്ഗങ്ങൾ എല്ലാം വൈക്രാന്ത (പൊടിവൈര) വിധിയിൽ പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ പറയുന്നില്ല. പൊടിവൈരം ശുദ്ധിചെയ്യാനും ഭസ്മമാക്കാനും പറഞ്ഞതുപോലെ വജ്രം ശുദ്ധിചെയ്താൽ ശുദ്ധിയാവുകയും ഭസ്മമാവുകയും ചെയ്യും.

## അശുദ്ധവജ്രഭസ്മദോഷം.

അശുദ്ധം കുരുതേ വജ്രം കുഷ്ഠം പാർശ്വവ്യഥാം തഥാ
പാണ്ഡും താപം ജഡത്വം ച തസ്മാൽ സംശോധ്യ മാരയേൽ.

ശുദ്ധിചെയ്യാത്ത വജ്രഭസ്മം സേവിച്ചാൽ കുഷ്ഠവും പാണ്ഡുരോഗവും പാർശ്വരോഗങ്ങളും താപവും ജഡത്വവും മററും ഉണ്ടാകും.

### അശുദ്ധവജ്രഭസ്മസേവകൊണ്ടുണ്ടായ ദോഷത്തിനു ശാന്തി.

തേനും നെയ്യും പഞ്ചസാരയും പാലും കൂട്ടി ഏഴു ദിവസം ഉപയോഗിച്ചാൽ അശുദ്ധവജ്രഭസ്മം സേവിച്ചുണ്ടായ വികാരം തീരും.

## പ്രവാളം (പവിഴം.)

### നല്ലപവിഴം.

പക്വബിംബീഫലച്ഛായം വൃത്തായതമവക്രകം
സ്നിഗ്ദ്ധമവ്രണകം സ്ഥൂലം പ്രവാളം സപ്തധാ ശുഭം.

പഴുത്ത കോവൽപഴം പോലെയും വൃത്താകൃതിയിലും നീണ്ടും വളവു കൂടാതെയും മിനുത്തും കിറലുകൾ ഇല്ലാതെയും ഭാരമേറിയും ഇങ്ങനെ ഏഴുപ്രകാരത്തിലുള്ള പവിഴം നല്ലതാണു്.

### കൊള്ളരുതാത്തവിധം.

പാണ്ഡുരം ധൂസരം സൂക്ഷ്മം സവ്രണം കണ്ഡരാന്വിതം
നിർഭാരം ശുഭ്രവർണ്ണം ച പ്രവാളം നേഷ്യതേഷ്ടധാ.

പാണ്ഡുരനിറത്തിലും ധൂസരനിറത്തിലുള്ളതും വളരെ ചെറിയതും പോറലോടുകൂടിയതും ഭാരമില്ലാത്തതും വെളുത്തതുമായ പ്രവാളങ്ങൾ കൊള്ളുകയില്ല.

### ധരിക്കാനും ശുദ്ധിചെയ്തു ഔഷധങ്ങൾക്കു ചേർക്കാനും കൊള്ളാവുന്ന പവിഴം.

ശുദ്ധം ദൃഢം ഘനം വൃത്തം സ്നിഗ്ദ്ധം ഗാത്രം സുരാഗകം.
സമം ഗുരുസിരാഹീനം പ്രവാളം ധാരയേച്ഛുഭം.

നിർമ്മലമായും ഉറപ്പുള്ളതായും വൃത്തമായും മിനുപ്പുള്ളതായും നല്ല ചുവപ്പുള്ളതായും ഘനമായും തൂക്കത്തിൽ ഘനമേറുന്നതായും സിരകൾ ഇല്ലാത്തതായും ഇരിക്കുന്ന പവിഴം നല്ലതാകുന്നു.

### ഗുണം.

ക്ഷയപിത്താസ്രകാസഘ്നം ദീപനം പാചനം ലഘു
വിഷഭൂതാദി ശമനം വിദ്രുമം നേത്രരോഗനുൽ.

ക്ഷയം, പിത്തം, രക്തദോഷം, കാസം ഇവകളെ നശിപ്പിക്കും. ദീപനത്തേയും പാചനത്തേയും ചെയ്യും. ലഘുവാണു്.

വിഷബാധയും ഭൂതാപസ്മാരപീഡകളേയും ശമിപ്പിക്കും. നേത്രരോഗങ്ങൾക്കു് ഏററവും നല്ലതാണു്.

ശുദ്ധിയും മാരണവും.

പൊടി വൈരം ശുദ്ധിചെയ്യുന്നതിനും ഭസ്മമാക്കുന്നതിനും പറഞ്ഞതുപോലെ ചെയ്താൽ പവിഴവും ശുദ്ധമാവുകയും ഭസ്മമാവുകയും ചെയ്യും. കൂടാതെ പവിഴം, മുത്തു്, മണി ഇവകൾ താഴെപ്പറയുന്ന പ്രകാരത്തിലും ശുദ്ധിചെയ്യുകയും ഭസ്മമാക്കുകയും ചെയ്യാം.

സ്വേദയേദ്ദോലികായന്ത്രേ ജയന്ത്യാഃ സ്വരസേന ച
മണിമുക്താപ്രവാളാനാം യാമൈകം ശോധനം ഭവേൽ
കുമാര്യാസ്തണ്ഡുലീയേന സ്തന്യേന ച നിഷേചയേൽ
പ്രത്യേകം സപ്തവേലം ച തപ്തതപ്താനി കൃൽസ്നശഃ
മൌക്തികാനി പ്രവാളാനി തഥാ രത്നാന്യശേഷതഃ
ക്ഷണാദ്വിവിധവർണ്ണാനി മ്രിയന്തേ നാത്ര സംശയഃ.

മണിയും, മുത്തും, പവിഴവും ഡോളായന്ത്രത്തിൽവച്ചു് മുഞ്ഞ ചതച്ചുപിഴിഞ്ഞ നീരോ, അതിന്റെ കഷായമൊ ഉള്ളതൊ കൊണ്ടു് ഒരുയാമം സ്വേദിപ്പിച്ചാൽ അതു ശുദ്ധമാകും. ഇങ്ങനെ ശുദ്ധമാക്കിയതിനെ തീയിൽ പഴുപ്പിച്ചെടുത്തു പ്രത്യേകം പ്രത്യേകം ഏഴേഴു പ്രാവശ്യം വീതം കററാർവാഴനീരിലും ചെറുചീരനീരിലും മുലപ്പാലിലും മുക്കണം. പവിഴവും മുത്തും മണിയും എന്നുമാത്രമല്ല എല്ലാ രത്നങ്ങളും ഇങ്ങനെ ചെയ്താൽ ഭസ്മമാകും.

മറെറാരുവിധത്തിൽ പ്രവാളശുദ്ധി.

പവിഴത്തെ നാരങ്ങനീരിൽ ഒരു യാമം ഊറയിട്ടു ചൂടുവെള്ളത്തിൽ കഴുകിയാൽ ശുദ്ധമാകും.

മറെറാരുവിധത്തിൽ പവിഴഭസ്മം.

ശുദ്ധിചെയ്ത പവിഴം എരുക്കിൻപാലിൽ മൂന്നുദിവസം ഊറയ്ക്കിട്ടിരുന്നതിന്റെ ശേഷം എരിക്കിലയിൽ പൊതിഞ്ഞു് ഗജപുടം ഇട്ടാൽ ഭസ്മമാകും. ശുദ്ധിചെയ്ത പവിഴത്തെ എരിക്കിലയിൽ കുക്കുടപുടം ഇട്ടാലും ഭസ്മമാകും. പവിഴം കററാർവാഴനീരിലോ ചെറുനാരങ്ങാനീരിലോ ഇട്ടു വെയിലത്തു വച്ചിരുന്നു് നീരു മുഴവൻ പററിയതിനുശേഷം എടുത്തു് ഓട്ടിൽ

വച്ച് ഓട്ടുകൊണ്ടു മൂടി ശീലമൺചെയ്തു പുടം ഇട്ടാൽ ഭസ്മമാകും.

പവിഴഭസ്മാനുപാനങ്ങൾ.

തിപ്പലിയും തേനും ചേൎത്തു പവിഴഭസ്മം സേവിച്ചാൽ:— കാസം ശ്വാസം ജീൎണ്ണജ്വരം കോഷ്ഠഗതവാതം ഛൎദ്ദി ഇവകൾ നില്ക്കും.

ജ്വരത്തിന്.

കടുകരോഹിണി, നിലവേപ്പ്, കടുക്കാ ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ പവിഴഭസ്മം സേവിച്ചാൽ സകല ജ്വരങ്ങളും ശമിക്കും.

ധാതുക്ഷയത്തിന്.

പഴുത്ത വാഴപ്പഴവും പവിഴഭസ്മവുംകൂടി സേവിച്ചാൽ ധാതുക്ഷയം നീങ്ങും.

പിത്തരോഗങ്ങൾക്ക്.

പഞ്ചസാരയും പശുവിൻനെയ്യുംകൂട്ടി പവിഴഭസ്മം സേവിച്ചാൽ സകലവിധമായ പിത്തരോഗങ്ങളും നില്ക്കും.

ഉരഃക്ഷതത്തിന്.

പഞ്ചസാരയും പവിഴഭസ്മവുംകൂടി ഉപയോഗിച്ചാൽ ഉരക്ഷതം നില്ക്കും.

ദുർബലശാന്തിക്ക്.

വെററിലച്ചാററിൽ പവിഴഭസ്മം ഉപയോഗിച്ചാൽ ബലഹാനി തീരും.

മൂത്രകൃച്ഛ്രത്തിന്.

ത്രിഫലപ്പൊടിയും തേനുംകൂടിയോ കാടിനീരിലോ പവിഴഭസ്മം സേവിച്ചാൽ അസാദ്ധ്യങ്ങളായ കൃച്ഛ്രങ്ങളും തീരും.

പ്രദരത്തിന്.

പശുവിൻനെയ്യിൽ പവിഴഭസ്മം സേവിച്ചാൽ പ്രദരം തീരും.

ധാതുപുഷ്ടിക്ക്.

തേനും പഞ്ചസാരയും കൂട്ടി പവിഴഭസ്മം സേവിച്ചാൽ ധാതുപുഷ്ടി വൎദ്ധിക്കും.

വാതത്തിന്.

തേൻ, പഞ്ചസാര, തുളസിച്ചാറ് ഇവകളോടുകൂടി പവിഴഭസ്മം സേവിച്ചാൽ എൺപതുപ്രകാരത്തിലുള്ള വാതരോഗങ്ങളും ശമിക്കുമെന്നു മാത്രമല്ല ദേഹത്തിനു പൂർവ്വാധികം സൌഖ്യമുണ്ടാകുകയും ചെയ്യും.

നേത്രരോഗത്തിന്.

തുളസിനീരിൽ അരച്ച് ഏലത്തരിപ്പൊടിയും പവിഴഭസ്മവും കൂടി അഞ്ജനമുണ്ടാക്കിയെഴുതിയാൽ നേത്രരോഗങ്ങൾ ശമിക്കും.

ശുദ്ധിയും മാരണവും ശരിയാകാത്ത പവിഴം
സേവിച്ചാലുണ്ടാകുന്ന വികാരത്തിന്.

പശുവിൻപാലിൽ തേനും പഞ്ചസാരയും ചേർത്തു സേവിച്ചാൽ ശുദ്ധിമാരണകർമ്മങ്ങൾ ശരിയാകാത്ത പവിഴം സേവിച്ചുണ്ടായ വികാരം ശമിക്കും.

## മുത്ത്.

### നല്ലമുത്തിന്റെ ലക്ഷണം.

ഹ്ലാദി ശ്വേതം ലഘു സ്നിഗ്ദ്ധം രശ്മിവന്നിർമ്മലം മഹൽ
ഖ്യാതം തോയപ്രഭം വൃത്തം മൌക്തികം നവധാ ശുഭം.

സന്തോഷം വർദ്ധിപ്പിക്കുന്നതായും വെളുത്തതായും ലഘുവായും മിനുസമുള്ളതായും രശ്മിപോലെ നിർമ്മലമായും വലുതായും കേൾവിയുള്ളതായും ജലപ്രഭപോലെയുള്ള പ്രഭയോടുകൂടിയതായും വൃത്താകൃതിയായും ഇങ്ങനെ ഒമ്പതു ലക്ഷണങ്ങൾ ഉള്ള മുത്തുകൾ നല്ലതാകുന്നു.

നക്ഷത്രാഭം വൃത്തമത്യന്തമുഗ്ദ്ധം
സ്നിഗ്ദ്ധം സ്ഥൂലം നിർമ്മലം നിർവ്രണം ച
ന്യസ്തം ധത്തേ ഗൌരവം യത്തുലായാം
തന്നിർമ്മൂല്യം മൌക്തികം സൌഖ്യദായി.

നക്ഷത്രംപോലെ ശോഭിക്കുന്നതായും, ഏററവും വൃത്തമായും, മിനുപ്പുള്ളതായും, വലുതായും, നിർമ്മലമായും, പൊട്ടില്ലാത്തതായും, തൂക്കത്തിൽ ഘനം കൂടുതലായും ഇരിക്കുന്ന മുത്ത് നല്ലതാണ്.

### മുത്തിൻെറ പരീക്ഷ.

ലവണക്ഷാരനിഷേവിത-
പാത്രേ ഗോമൂത്രപൂരിതേ ക്ഷിപ്തം
മർദ്ദിതമപി ശാലിതുഷൈ-
ർദ്ദവികൃതം തത്തുമൌക്തികം ജാത്യം.

ഒരു പാത്രത്തിൽ ഗോമൂത്രം ഒഴിച്ച് ഉപ്പും കാരവും പൊടിച്ചിട്ടു അതിൽ ഒരു ദിവസം മുത്ത് ഇട്ടിരുന്നു എടുത്ത് ഉമിയിട്ടു തുടച്ചുനോക്കിയാൽ പുള്ളി മുതലായ അടയാളങ്ങൾ യാതൊന്നും കാണാതെയിരുന്നാൽ ആ മുത്തു ശ്രേഷ്ഠമാണു.

### മുത്തിൻെറ ഗുണങ്ങൾ.

മുക്താഫലം ഖലു ഹിമം മധുരം ച കാന്തി-
ദൃഷ്ടിപ്രസാദകരണം വിഷഹാരി ഭേദി
വീര്യപ്രദം ജലനിധേർജ്ജനിതാ ച ശുക്തിർ
ദ്ദീപ്താ ച പക്തിരുജമാശു ഹരേദവശ്യം.

മുത്തു ലഘുവും, തണുത്തതും, മധുരരസത്തോടുകൂടിയതും, കാന്തിയേയും പുഷ്ടിയേയും നേത്രസൌഖ്യത്തേയും ഉണ്ടാക്കുന്നതും, വിഷദോഷങ്ങളെ നശിപ്പിക്കുന്നതും, മലത്തിന്ന് അയവുവരുത്തുന്നതും, വീര്യവൃദ്ധിയെ ചെയ്യുന്നതും, തേജസ്സിനെ വർദ്ധിപ്പിക്കുന്നതും, പക്തിശൂലയെന്ന വ്യാധിയെ ശമിപ്പിക്കുന്നതും ആണ്.

കൂടാതെ:—

കഫപിത്തക്ഷയധ്വംസികാസശ്വാസാഗ്നിമാന്ദ്യനുത്
പുഷ്ടിദം വൃഷ്യമായുഷ്യം ദാഹഘ്നം മൌക്തികം മതം.

കഫപിത്തകോപങ്ങളേയും ക്ഷയത്തേയും ഇല്ലാതാക്കുന്നതും, കാസം അഗ്നിമാന്ദ്യം ഇവകളെ നശിപ്പിക്കുന്നതും, ശരീരപുഷ്ടിയെ ഉണ്ടാക്കുന്നതും, ശുക്ലത്തേയും, ആയുസ്സിനേയും വർദ്ധിപ്പിക്കുന്നതും, ദാഹത്തെ ശമിപ്പിക്കുന്നതുമാകുന്നു.

### ശോധനമാരണങ്ങൾ.

മുത്തും വൈരത്തിന്നു പറഞ്ഞപ്രകാരത്തിൽ ശോധനമാരണങ്ങൾ ചെയ്താൽ ശുദ്ധിയാവുകയും ഭസ്മീഭവിക്കുകയും ചെയ്യും. കൂടാതെ പവിഴത്തിന്നു പ്രത്യേകമായി പറഞ്ഞവകളും കൊള്ളാം.

കൂടാതെ:—

മുത്തിനെ പുളി അഞ്ചിന്റെയും രസത്തിലും, കാടിയിലും, ചെറുനാരങ്ങാനീരിലും, ഗോമൂത്രത്തിലും, പ്രത്യേകം പ്രത്യേകം ശുദ്ധി ചെയ്തതിന്റെ ശേഷം പശുവിൻ പാലിൽ ശുദ്ധി ചെയ്താൽ ശുദ്ധിയാകും.

കൊന്നക്കായുടെ ഉള്ളിൽ ഇരിക്കുന്ന മജ്ജയിൽ മൂന്നു ദിവസം ഊറയ്ക്കിട്ടാൽ മുത്തു ശുദ്ധമാകും. ഉപ്പു താളിപ്പഴത്തിന്റെ ചാറിലോ, പഴുത്ത പിന്നക്കായുടെ തൊലി ഇടിച്ചു പിഴിഞ്ഞ രസത്തിലോ ഊറക്കിട്ടാലും മുത്തു ശുദ്ധിയാകും.

മാരണം.

ശുദ്ധിചെയ്ത മുത്തു വെളുത്തകണ്ടകാരി വഴുതനക്കാ പഴുത്തതിന്റെ രസത്തിൽ ഊറവച്ചു പുടം ഇട്ടാൽ ഭസ്മമാകും.

മറ്റൊരുവിധത്തിൽ മുത്തുശുദ്ധി.

മൂന്നു ദിവസം കൂവളക്കായുടെ മജ്ജയിൽ ഇട്ടു വച്ചിരുന്നതിനെ എടുത്തു പിന്നെ മൂന്നു ദിവസം വാളൻപുളിയുടെ ഇല ഇടിച്ചു പിഴിഞ്ഞ ചാറ്റിൽ ഇട്ടിരുന്നാൽ മുത്തു ശുദ്ധിയാകും.

വേറൊരു ഭസ്മവിധി.

വെളുത്ത കണ്ടകാരിയുടെ പഴുത്ത കായുടെ രസത്തിൽ മുത്തങ്ങാ അരച്ചു മുത്തു പൊതിഞ്ഞു ഗജപുടമിട്ടാൽ ഭസ്മമാകും.

## പുഷ്പരാഗം.

നല്ലപുഷ്പരാഗലക്ഷണം.

പുഷ്പരാഗം ഗുരു സ്നിഗ്ദ്ധം സ്വച്ഛം സ്ഥൂലം സമം മൃദു
കർണ്ണികാര പ്രസൂനാഭം മസൃണം ശുഭമഷ്ടധാ.

ഘനമേറിയതായും, സ്നിഗ്ദ്ധതയുള്ളതായും, നിർമ്മലമായും, വലുതായും, സമാകൃതിയോടുകൂടിയതായും, മൃദുവായും, കൊന്നപ്പൂവിന്റെ പ്രഭപോലെയുള്ള പ്രഭയോടുകൂടിയതായും, മിനുപ്പുള്ളതായും ഇരിക്കുന്ന പുഷ്പരാഗമാണ് ശ്രേഷ്ഠമായിട്ടുള്ളത്.

പുഷ്പരാഗത്തിന്റെ ഗുണം.

പുഷ്പരാഗം വിഷച്ഛർദ്ദികഫവാതാഗ്നിമാന്ദ്യനുൽ
ദാഹകുഷ്ഠാസ്രശമനം ദീപനം പാചനം ലഘു.

പുഷ്പരാഗം വിഷത്തേയും, ഛർദ്ദിയേയും, കഫവാതദൂഷ്യങ്ങളേയും, അഗ്നിമാന്ദ്യത്തേയും തീക്കും. ദാഹം, കഷ്ടം, രക്തദൂഷ്യം മുതലായവയെ നശിപ്പിക്കും. ദീപനത്തേയും പാചനത്തേയും ചെയ്യും. ലഘുവാണു്.

ശോധനമാരണങ്ങൾ.

വൈരത്തിനു പറഞ്ഞമാതിരിയിൽ ശോധനമാരണങ്ങളെ ചെയ്താൽ ശുദ്ധിയാവുകയും ഭസ്മമാവുകയും ചെയ്യും.

മററപ്രകാരത്തിൽ പുഷ്പരാഗശുദ്ധി.

ആട്ടിൻമൂത്രത്തിൽ പുഷ്പരാഗം ഊറവച്ചാൽ ശുദ്ധിയാകും. അങ്ങനെ ശുദ്ധിയായതിനെ കല്ലൂർവഞ്ചിരസത്തിൽ ഊറവച്ചു എടുത്തു മടക്കിനകത്താക്കി ശീലമൺചെയ്തു് ഉലയിൽ ഇട്ടു പഴപ്പിച്ചാൽ ഭസ്മമാകും.

മറെറാരുവിധത്തിൽ പുഷ്പരാഗശുദ്ധി.

കല്ലൂർവഞ്ചിയുടെ രസത്തിൽ പുഷ്പരാഗമരച്ചു വിശപകർമ്മഖ്യപുടം ചെയ്താൽ ഭസ്മമാകും.

## മരതകം (പച്ചക്കല്ലു്.)

ഹരിദ്വർണ്ണം ഗുരു സ്നിഗ്ദ്ധം സ്ഫുരദ്രശ്മിചയം ശുഭം
മസൃണം ഭാസുരം താർക്ഷ്യം ഗാത്രം സപ്തഗുണം മതം.

പച്ചനിറമുള്ളതും, ഭാരമേറിയതും, സ്നിഗ്ദ്ധതയോടുകൂടിയതും, സ്ഫുരത്തുകളായ രശ്മിക്കൂട്ടങ്ങളോടുകൂടിയതും, ശുഭകരമായതും, മിനുസമേറിയതും, പ്രഭയുള്ളതും ആയ മരതകക്കല്ലു വളരെ നല്ലതാണു്.

ഗുണം.

ജ്വരച്ഛർദ്ദിവിഷശ്വാസസന്നിപാതാഗ്നിമാന്ദ്യനൽ
ദുർന്നാമപാണ്ഡുശോഫഘ്നം താർക്ഷ്യമോജോവിവർദ്ധനം.

മരതകം, ജ്വരം, ഛർദ്ദി, വിഷം, ശ്വാസം, സന്നിപാതം, അഗ്നിമാന്ദ്യം ഇവകളെ ഇല്ലാതെയാക്കും. അർശസ്സിനേയും പാണ്ഡുരോഗങ്ങളേയും എല്ലാവിധ ശോഫങ്ങളേയും നശിപ്പിക്കും. ഓജസ്സിനെ വർദ്ധിപ്പിക്കും.

### ശോധനമാരണങ്ങൾ.

വൈരത്തിനു പറഞ്ഞതുപോലെ ശോധനമാരണങ്ങൾ ചെയ്താൽ മരതകം ശുദ്ധിയാകുകയും ഭസ്മീഭവിക്കുകയും ചെയ്യും.

### മററുവിധത്തിൽ ശുദ്ധി.

മരതകക്കല്ലു് നെയ്ക്കുമ്പളങ്ങയുടെ അകത്താക്കി ശീലമൺചെയ്തു കുക്കുടപുടമിട്ടു് ആററിയെടുത്താൽ ശുദ്ധമാകും.

### ഭസ്മവിധി.

ശുദ്ധിചെയ്ത മരതകക്കല്ലു കണ്ടകാരിച്ചുണ്ടയുടെ ഇലപിഴിഞ്ഞെടുത്ത രസത്തിൽ ഉറയിട്ടു് ഏഴുപ്രാവു കല്ലിൽവെച്ചു രസം കൊണ്ടരച്ചു് വില്ലയാക്കിയുണക്കി മടക്കിവച്ചു ശീലമൺ ചെയ്തു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### മറെറാരുവിധം ശുദ്ധിയും മാരണവും.

മുതക്കിൻ കിഴങ്ങിനകത്തു മരതകക്കല്ലുവച്ചു കുക്കുടപുടമിട്ടാറിയെടുത്താൽ മരതകം ശുദ്ധിയാകും. അതു തേനിലും വെള്ളത്തിലും അരച്ചുരുട്ടി വജ്രമൂശയിൽ വച്ചു പുടം ഇട്ടാൽ ഭസ്മവും ആകും.

## വൈഡൂര്യം.

### നല്ല വൈഡൂര്യം.

ഏകം വേണുപലാശപേശലരുചാ
മായൂരകണ്ഠത്വിഷാ
മാർജ്ജാരേക്ഷണപിംഗലച്ഛവിജുഷാ
ജ്ഞേയം ത്രിധാ ഛായയാ
യദ്ഗാത്രേ ഗുരുതാം ദധാതി നിതരാം
സ്നിഗ്ദ്ധം തു ദോഷോജ്ഝിതം
വൈഡൂര്യം വിമലം വദന്തി സുധിയഃ
സ്വച്ഛം ച തച്ഛോഭനം.

വൈഡൂര്യം മുളയിലയുടെ നിറമുള്ളതായും, മയിൽക്കഴുത്തിന്റെ നിറമുള്ളതായും പൂച്ചക്കണ്ണിന്റെ നിറമുള്ളതായും ഇങ്ങനെ മൂന്നു തരത്തിൽ ഉണ്ടു്. തൂക്കത്തിൽ ഏററവും ഘനമുള്ളതായും മിനുത്തതായും ത്രാസം മുതലായ ദോഷങ്ങളോടു കൂടാത്തതായും, മലമില്ലാത്തതായും നിർമ്മലമായും മനോഹരമായും ഇരിക്കുന്ന വൈഡൂര്യം നല്ലതാകുന്നു.

ഗുണങ്ങൾ.

വൈഡൂൎയ്യം രക്തപിത്തഘ്നം പ്രജ്ഞായുർബലവൎദ്ധനം
പിത്തപ്രധാനരോഗഘ്നം ദീപനം മലമോചനം.

വൈഡൂൎയ്യം രക്തപിത്തത്തേയും രക്തദോഷത്തേയും ഇല്ലാതാക്കുന്നതും ബുദ്ധിയേയും ആയുസ്സിനേയും ബലത്തേയും വൎദ്ധിപ്പിക്കുന്നതും വിശേഷിച്ചും പിത്തപ്രധാനങ്ങളായ സൎവ്വരോഗങ്ങളേയും നശിപ്പിക്കുന്നതും ദീപനം ഉണ്ടാക്കുന്നതും മലത്തെ ഇളക്കിക്കളയുന്നതും ആകുന്നു.

ശോധനമാരണങ്ങൾ.

വൈഡൂൎയ്യവും വൈരത്തിനു പറഞ്ഞ ശോധനമാരണക്രിയകളെക്കൊണ്ടു ശുദ്ധമാവുകയും ഭസ്മീഭവിക്കുകയും ചെയ്യും.

മററു പ്രകാരത്തിൽ ശോധനവും മാരണവും.

കുതിരമൂത്രത്തിലും കമ്പളങ്ങാച്ചാററിലും ഓരോ ദിവസം ഊററവച്ചാൽ വൈഡൂൎയ്യം ശുദ്ധമാകും. ശുദ്ധിചെയ്ത വൈഡൂൎയ്യം കല്ലൂർവഞ്ചി രസത്തിൽ ഊററയിട്ട് ഉലയിൽ വച്ചൂതി വജ്രമൂശയിൽ വച്ചു ശീലമൺ ചെയ്തു ഗജപുടം ഇട്ടാൽ ഭസ്മമാകും.

വൈഡൂൎയ്യഭസ്മഗുണം.

വൈഡൂൎയ്യഭസ്മം വൈരഭസ്മത്തിനു തുല്യമാണ്. അനുപാനമാററം കൊണ്ടു എല്ലാവിധരോഗങ്ങളേയും ജയിക്കാം.

## ഗോമേദകം.

നല്ല ഗോമേദകലക്ഷണം.

ഗോമൂത്രാഭം യന്മൃദുസ്നിഗ്ദ്ധമുഗ്ദ്ധം
　　ശുദ്ധച്ഛായം ഗൌരവം യച്ച ധത്തേ
ഹേമാരക്തം ശ്രീമതാം യോഗ്യമേതദ്
　　ഗോമേദാഖ്യം രത്നമാഖ്യാന്തി സന്തഃ.

ഗോമൂത്രത്തിന്റെ ശോഭപോലെയുള്ള ശോഭയോടുകൂടിയതായും മൃദുവായും മിനുപ്പുള്ളതായും തെളിവുള്ളതായും തൂക്കത്തിൽ ഭാരം കൂടുന്നതായും ഹേമാരക്തമായും ഇരിക്കുന്ന ഗോമേദകം നല്ലതാകുന്നു.

ഗോമേദകഗുണം.

ഗോമേദം കഫപിത്തഘ്നം ക്ഷയപാണ്ഡുക്ഷയം കരം
ദീപനം പാചനം രുച്യം ത്വച്യം ബുദ്ധിപ്രബോധനം.

ഗോമേദകം കഫപിത്തങ്ങളെ നശിപ്പിക്കും. ക്ഷയത്തേയും പാണ്ഡുരോഗത്തേയും ഇല്ലാതാക്കും. ദീപനത്തേയും പാചനത്തേയും തൊലിക്കു മിനുസത്തേയും ഉണ്ടാക്കും. ബുദ്ധിയെ തെളിയിക്കും.

ശോധനമാരണങ്ങൾ.

വൈരത്തിനു പറഞ്ഞിട്ടുള്ളതുപോലെ ശോധനമാരണങ്ങൾ ചെയ്താൽ ഗോമേദകം ശുദ്ധമാവുകയും ഭസ്മീഭവിക്കുകയും ചെയ്യും.

മററു പ്രകാരത്തിൽ ശുദ്ധി.

ഗോമേദകത്തെ കുതിരമൂത്രത്തിൽ മൂന്നു ദിവസം ഊറയ്ക്കിട്ടിരുന്നതിന്റെ ശേഷം എടുത്തു ചെറിയ കുമ്പളക്കിഴങ്ങിന്റെ രസത്തിൽ ഊറവച്ചാൽ ശുദ്ധിയാകും.

ഭസ്മവിധി.

ശുദ്ധിചെയ്ത ഗോമേദത്തെ കറുത്ത ഉമ്മത്തിലച്ചാററിൽ മൂന്നു ദിവസം ഭാവന ചെയ്തതിന്റെ ശേഷം ഉലയിൽ വച്ച് ഊതിയാൽ ഭസ്മമാകും.

മറെറാരു വിധി.

ഗോമേദകം കുതിരമൂത്രത്തിൽ മൂന്നു ദിവസം അരച്ച് മുതക്കിന്റെ നീരിൽ ഊറയ്ക്കിട്ടാൽ ശുദ്ധിയാകും. അതിനെ കറുത്ത ഉമ്മത്തിൻ നീരിലിട്ടു അരച്ചു വജ്രമൂശയിൽ വച്ച് മൂന്നു തവണ പുടം ഇട്ടാൽ ഭസ്മമാകുകയും ചെയ്യും.

## മാണിക്യം.

നല്ല മാണിക്യം.

കശേരുയജലച്ഛായം സ്വച്ഛം സ്നിഗ്ദ്ധം ഗുരുസ്ഫുടം
വൃത്തായതം സമം ഗാത്രം മാണിക്യം ശ്രേഷ്ഠമുച്യതേ.

ചെന്താമരപ്പൂവിന്റെ ഇതളിന്റെ നിറം പോലെയുള്ള നിറത്തോടു കൂടിയതും നിർമ്മലമായതും സ്നിഗ്ദ്ധതയോടുകൂടിയതും തൂക്കിയാൽ ഭാരമുള്ളതും തെളിവോടുകൂടിയതും വൃത്താകൃ

തിയിൽ ഉള്ളതും നീണ്ടതും സമാകൃതിയിൽ ഉള്ളതുമായ മാണിക്യം ശ്രേഷ്ഠമാണു്.

ഗുണങ്ങൾ.

മാണിക്യം ദീപനം വൃഷ്യം കഫവാതക്ഷയാത്തിനൽ
ഭൂതവേതാളപാപഘ്നം കർമ്മജവ്യാധിനാശനം.

മാണിക്യം ദീപനത്തെ ഉണ്ടാക്കുന്നതും ശുക്ലവൃദ്ധിയെ ചെയ്യുന്നതും കഫത്തേയും വാതത്തേയും ക്ഷയത്തേയും നശിപ്പിക്കുന്നതും ഭൂതപ്രേതപൈശാചികോപദ്രവങ്ങളേയും കർമ്മവ്യാധികളേയും ശമിപ്പിക്കുന്നതും ആകുന്നു.

ശോധനമാരണങ്ങൾ

വൈരത്തിനു പറഞ്ഞതുപോലെയുള്ള ശോധനമാരണക്രിയകൾ ചെയ്താൽ മാണിക്യവും ശുദ്ധിയാവുകയും ഭസ്മമാവുകയും ചെയ്യും.

മററു പ്രകാരത്തിൽ ശുദ്ധി.

മാണിക്യം കതിരമൂത്രത്തിൽ ഇട്ടു മൂന്നു ദിവസം വെയിലത്തുവച്ചു ഭാവനചെയ്തു ചൂടുവെള്ളത്തിൽ കഴുകിയാൽ ശുദ്ധമാകും.

മററു പ്രകാരത്തിൽ ഭസ്മവിധി.

ശുദ്ധിചെയ്ത മാണിക്യം എരുക്കിൻ പാലിൽ മൂന്നു ദിവസം ഊറക്കിട്ടു മടക്കിൽ വെച്ചു ശീലമൺചെയ്തു മൂന്നു പുടമിട്ടാൽ ഭസ്മമാകും.

മാണിക്യഭസ്മഗുണങ്ങൾ.

മാണിക്യഭസ്മം ശീതളമായും സ്നിഗ്ദ്ധമായും മധുരമായും കാന്തികരമായും ലഘുവായും അഗ്നിദീപനകാരിയായും വീര്യവൃദ്ധികാരിയായും ആയുർവൃദ്ധികാരിയായും മനോഹാരിയായും ഗ്രഹദോഷങ്ങളെ നിവത്തിപ്പിക്കുന്നതായും ഇരിക്കും.

## നീലം.

നല്ല നീലക്കല്ലിന്റെ ലക്ഷണം.

ഏകച്ഛായം ഗുരുസ്നിഗ്ദ്ധം സ്വച്ഛം പിണ്ഡിതവിഗ്രഹം
മൃദുർമ്മദ്ധ്യോല്ലസജ്ജ്യോതിഃ സപ്തധാ നീലമുത്തമം.

ഏകച്ഛായയോടു കൂടിയതും ഭാരമുള്ളതും മിനുപ്പുള്ളതും നിർമ്മലമായതും ഉരുണ്ട ആകൃതിയോടു കൂടിയതും മൃദുത്വമുള്ള

ളും മധ്യഭാഗത്തിൽ പ്രകാശിക്കുന്ന കാന്തിയോടു കൂടിയതുമായ നീലക്കല്ലു ശ്രേഷ്ഠമാണ്.

ഗുണങ്ങൾ.

ശ്വാസകാസഹരം വൃഷ്യം ത്രിദോഷഘ്നം സുദീപനം
വിഷമജ്വരദുർന്നാമപാപഘ്നം നീലമുത്തമം.

നീലം ശ്വാസരോഗവും കാസരോഗവും ശമിപ്പിക്കുകയും ശുക്ലവൃദ്ധിയെ ചെയ്യുകയും ത്രിദോഷകോപം അടക്കുകയും ദീപനത്തെ ഉണ്ടാക്കുകയും വിഷമജ്വരം, അർശസ്സ്, പാപം ഇവകളെ നശിപ്പിക്കുകയും ചെയ്യും.

ശോധനമാരണം.

വൈരത്തിനു പറഞ്ഞ ശോധനമാരണക്രിയകൾകൊണ്ടു നീലവും ശുദ്ധിയാവുകയും ഭസ്മീഭവിക്കുകയും ചെയ്യും.

മററു പ്രകാരത്തിൽ ശുദ്ധി.

നീലം ഒരു ദിവസം വെയിലത്തു വച്ചു കഴുതമൂത്രത്തിൽ ഭാവന ചെയ്താൽ ശുദ്ധിയാകും.

ഭസ്മവിധി.

കരിമുരിങ്ങയിലച്ചാററിൽ മൂന്നുയാമം ഊറയ്ക്കിട്ടു വജ്രമൂശയ്ക്കകത്താക്കി ഉലയിൽ വച്ചു ഊതിയാൽ നീലം ഭസ്മമാകും. പൂവാംകുറുന്തൽ രസത്തിൽ മൂന്നുയാമം അരച്ചു വിശ്വകമ്മാഖ്യപുടം ചെയ്താലും ഭസ്മമാകും. വിശ്വകമ്മാഖ്യപുടം (ഉലയിൽ വച്ചൂതുക.)

സർവരത്നശുദ്ധി.

ശുദ്ധ്യമാമ്ലേന മാണിക്യം ജയന്ത്യാ മൗക്തികം തഥാ
വിദ്രുമം ക്ഷാരവർഗ്ഗേണ താർക്ഷ്യം ഗോദുഗ്ദ്ധകൈസ്തഥാ
പുഷ്പരാഗം ച സന്ധാനൈഃ കുലത്ഥക്വാഥസംയുതൈഃ
തണ്ഡുലീയജലൈർവ്വജ്രം നീലം നീലീരസേന ച
രോചനാഭിശ്ച ഗോമേദം വൈഡൂര്യം ത്രിഫലാജലൈഃ.

മാണിക്യം പഞ്ചാമ്ലങ്ങൾകൊണ്ടും, മുത്തു മുഞ്ഞകൊണ്ടും, പവിഴം ക്ഷാരവർഗ്ഗങ്ങൾ കൊണ്ടും, മരതകം പശുവിൻപാലു കൊണ്ടും, പുഷ്പരാഗം മുതിരക്കഷായത്തോടു കൂടിയ കാടികൾ കൊണ്ടും, വജ്രം ചെറുചീരരസം കൊണ്ടും, നീലം അമരിയിലച്ചാറു കൊണ്ടും, ഗോമേദകം ഗോരോചനക്കഷായം കൊണ്ടും,

വൈഡൂര്യം ത്രിഫലക്കഷായംകൊണ്ടും, ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധിയാകും.

മൌക്തികം മണിത്തക്കാളീരസത്തിലും, പവിഴത്തെ പാലുവകകൾ കൊണ്ടും, മരതകത്തെ :പശുവിൻ പാലിലും, പുഷ്പരാഗം ഇന്തുപ്പു മുതിര ഇവകൊണ്ടുണ്ടാക്കിയ കഷായത്തിലും, ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധിയാകുമെന്നും പക്ഷമുണ്ടു്.

### സകല രത്നമാരണം.

ലകുചദ്രവസംപിഷ്ടൈഃ ശിലാഗന്ധകതാലകൈഃ
വജ്രം വിനാന്യരത്നാനി മ്രിയന്തേഽഷ്ടപുടൈഃ ഖലു

മനശ്ശില, ഗന്ധകം, താലകം, ഇവ സമമെടുത്തു് അയനിച്ചക്കച്ചാററിലരച്ചു് എട്ടുപുടമിട്ടാൽ വജ്രം ഒഴിച്ചുള്ള രത്നങ്ങൾ എല്ലാം ശുദ്ധമാകും. മേൽപ്പറഞ്ഞവ കാർകോകിലരിയുടെ രസത്തിൽ അരയ്ക്കുന്നതാണു നല്ലതെന്നും പക്ഷമുണ്ടു്.

## സ്വർണ്ണം.

### അഞ്ചുവിധത്തിൽ ഉള്ള സ്വർണ്ണങ്ങൾ.

പ്രാകൃതം സഹജം വഹ്നിസംഭവം ഖനിസംഭവം
രസേന്ദ്രവേധസഞ്ജാതം സ്വർണ്ണം പഞ്ചവിധം സ്മൃതം.

സ്വർണ്ണം പ്രകൃതിജമെന്നും, സഹജമെന്നും, വഹ്നിസംഭവമെന്നും, ഖനിസംഭവം എന്നും, രസംകൂട്ടി പുടപാകം ചെയ്തുണ്ടാക്കുന്നതെന്നും അഞ്ചുവിധത്തിൽ ഉണ്ടു്.

### ഇപ്പോൾ കിട്ടുന്ന സ്വർണ്ണങ്ങൾ.

തച്ചൈകം രസവേധജം തദപരം ജാതം സ്വയം ഭൂമിജം
കിഞ്ചാന്യദ്ബഹുലോഹസങ്കരഭവം ചേതിത്രിധാ കാഞ്ചനം
തത്രാദ്യം ഖലു പീതരക്തമപരം രക്തം തതോഽന്യത്തഥാ
ഗൌരാഭം തദതിക്രമേണ തദിദം സ്യാൽ പൂർവ്വപൂർവ്വോത്തമം.

അഞ്ചുപ്രകാരത്തിൽ സ്വർണ്ണമുണ്ടെങ്കിലും ഇപ്പോൾ കിട്ടുന്ന സ്വർണ്ണങ്ങൾ രസംകൂട്ടി പുടപാകം ചെയ്തുണ്ടാക്കുന്ന രസവേധജവും, ഭൂമിയിൽനിന്നും താനേയുണ്ടാകുന്ന ഭൂമിജവും, വെള്ളി ചെമ്പു മുതലായ അന്യലോഹങ്ങളോടു കലന്ന ബഹുലോഹസങ്കരഭവവും ആകുന്നു. ഇവയിൽ രസവേധജമെന്ന സ്വർണ്ണം

മഞ്ഞയും ചുമപ്പും കലന്ന നിറത്തോടുകൂടിയതായും, ഭൂമിജം ചുവന്ന നിറത്തോടുകൂടിയതായും, ബഹുലോഹസങ്കരഭവം മഞ്ഞനിറത്തോടുകൂടിയതായും ഇരിക്കും. മുമ്പെ മുമ്പെ പറഞ്ഞതാണു് ഉത്തമമായിട്ടുള്ളതു്.

നല്ല സ്വൎണ്ണത്തിന്റെ ലക്ഷണം.

ദാഹേƒതിരക്തമഥ യച്ഛ സിതം ഛിദായാം
കാശ്മീരകാന്തി ച വിഭാതി നികാഷപട്ടേ
സ്നിഗ്ദ്ധം ച ഗൌരവമുപൈതി ച യത്തുലായാം
ജാത്യം തദേവ കനകം മൃദുരക്തപീതം.

ഉരുക്കിയാൽ ചുവന്നും, മുറിച്ചാൽ വെളുത്തും, ചാണയിൽ ഉരച്ചാൽ കുങ്കുമത്തിന്റെ നിറമായും, ചെമ്പും വെള്ളിയും കൂടാത്തതായും, സ്നിഗ്ദ്ധതയുള്ളതായും, തൂക്കത്തിൽ ഘനമേറുന്നതായും ചുവപ്പും മഞ്ഞളിപ്പും കലന്ന നിറത്തോടുകൂടിയതായും ഇരിക്കുന്ന സ്വൎണ്ണം നല്ലതാണു്.

സ്വൎണ്ണത്തിന്റെ ഗുണങ്ങൾ.

ആയുർലക്ഷ്മീപ്രഭാധീസ്മൃതികരമഖില-
വ്യാധിവിദ്ധ്വംസി പുണ്യം
ഭൂതാവേശപ്രശാന്തിസ്മരഭരസുഖദം
സൌഖ്യപുഷ്ടിപ്രകാശി
ഗാംഗേയം ചാഥ രൂപ്യം ഗദഹരമജരാ
കാരി മേഹാപകാരി
ക്ഷീണാനാം പുഷ്ടികാരിസ്പുടമധികരണം
വീൎയ്യവൃദ്ധിപ്രകാരി.

സ്നിഗ്ദ്ധം മേദ്ധ്യം വിഷഗദഹരം ബൃംഹണം വൃഷ്യമഗ്ര്യം
യക്ഷ്മോന്മാദപ്രശമനപരം ദേഹരോഗപ്രമാഥി
മേധാബുദ്ധിസ്മൃതിസുഖകരം സൎവ്വദോഷാമയഘ്നം
രുച്യം ദീപ്തിപ്രശമിതരുജം സ്വാദുപാകം സുവൎണ്ണം.

സ്വൎണ്ണം ആയുസ്സിനേയും ഐശ്വൎയ്യത്തേയും തേജസ്സിനേയും ബുദ്ധിയേയും ഓൎമ്മയേയും വൎദ്ധിപ്പിക്കുന്നതും, എല്ലാ വ്യാധികളേയും ശമിപ്പിക്കുന്നതും, പുണ്യം ഉണ്ടാക്കുന്നതും, ഭൂതാവേശത്തെ ശമിപ്പിക്കുന്നതും, യൌവനം സൌഖ്യം ശരീരബലം ഇവയെ ഉണ്ടാക്കുന്നതും, ജരാനരകളെ ഇല്ലാതാക്കുന്നതും, മേഹരോഗങ്ങൾക്കു വളരെ ഫലം ചെയ്യുന്നതും, ക്ഷീണി

ച്ചവക്കു് ഏററവും പുഷ്ടിയെ ഉണ്ടാക്കുന്നതും, വീൎയ്യത്തെ വൎദ്ധിപ്പിക്കുന്നതും, സ്നിഗ്ദ്ധവും പരിശുദ്ധവും ആയതും, വിഷരോഗങ്ങളെ തീക്കുന്നതും, തടിപ്പിക്കുന്നതും, ശുക്ലവൃദ്ധിയെ ഉണ്ടാക്കുന്നതും, ശ്രേഷ്ഠമായതും, ത്രിദോഷങ്ങളേയും തീക്കുന്നതും, രുചിയെ ഉണ്ടാക്കുന്നതും, ദീപനകരമായിട്ടുള്ളതും മററും ആകുന്നു.

സ്വൎണ്ണം ശുദ്ധിക്രിയയും മാരണക്രിയയും ചെയ്യാതെ ഭക്ഷിച്ചാലുള്ള ദോഷം.

സൌഖ്യം വീൎയ്യം ബലം ഹന്തി നാനാരോഗം കരോതി ച
അശുദ്ധമമൃതം സ്വൎണ്ണം തസ്മാൽ സംശോദ്ധ്യ മാരയേൽ.

ശുദ്ധിചെയ്തു ഭസ്മമാക്കാത്ത സ്വൎണ്ണം ഭക്ഷിച്ചാൽ സൌഖ്യവീൎയ്യബലങ്ങൾ ഇല്ലാതാവുകയും, നാനാരോഗങ്ങൾ ഉണ്ടാവുകയും ചെയ്യും. അതുകൊണ്ടു സ്വൎണ്ണം ഭക്ഷിക്കുന്നതു ശുദ്ധിചെയ്തു ഭസ്മമാക്കിയതിന്നുശേഷം വേണ്ടതാണു്.

സ്വൎണ്ണശോധന.

പിത്തലീകൃതപത്രാണി ഹേമ്നോ വഹ്നൌ പ്രതാപയേൽ
നിഷിഞ്ചേൽ തപ്തതപ്താനി തൈലേ തക്രേ ച കാഞ്ജികേ
ഗോമൂത്രേ ച കുലത്ഥാനാം കഷായേ തു ത്രിധാ ത്രിധാ
ഏവം സ്വൎണ്ണാദിലോഹാനാം വിശുദ്ധിഃ സംപ്രജായതേ.

സ്വൎണ്ണം ചെറിയ തകിടുകളായി അടിച്ചെടുത്തു തീയിൽ പഴുപ്പിച്ചു് എണ്ണയിലും, മോരിലും, കാടിയിലും, ഗോമൂത്രത്തിലും, മുതിരക്കഷായത്തിലും മുമ്മൂന്നുപ്രാവശ്യം വീതം മുക്കിയാൽ സ്വൎണ്ണവും മററു ധാതുക്കളും (സ്വൎണ്ണം, വെള്ളി, പിച്ചള, ചെമ്പു്, നാഗം, വങ്കം, ഉരുക്കു് ഇവകൾ) ശുദ്ധിയാകും. എന്നാൽ:—

"നാഗവംഗൌ പ്രതപ്തൌ ച ഗാളിതൌ തൌ നിഷേചയേൽ
ത്രിധാ ത്രിധാ വിശുദ്ധിഃ സ്യാദ്രവിദുഗ്ധേന ച ത്രിധാ."

എന്നുള്ളതിനാൽ നാഗവും വംഗവും തീയിലിട്ടു പഴുപ്പിച്ചു്, മുൻപറഞ്ഞ എണ്ണ, മോരു്, കാടി, ഗോമൂത്രം, മുതിരക്കഷായം ഇവയിൽ മുമ്മൂന്നു പ്രാവശ്യം ഉരുക്കിയൊഴിച്ചതിന്റെ ശേഷം, എരിക്കിൻപാലിൽകൂടി മുമ്മൂന്നു പ്രാവശ്യം ഉരുക്കിയൊഴിക്കണം.

മററൊരു പ്രകാരത്തിൽ സ്വൎണ്ണശുദ്ധി.

പുററുമണ്ണു്, പുകയിറ, കാവിക്കല്ലു്, ഇന്തുപ്പു് ഇവകളെ ചെറുനാരങ്ങാനീരിലും കാടിയിലും അരച്ചു്, ഏററവും ഘനം

കറച്ചുടിച്ചു സ്വർണ്ണത്തകിട്ടുകളിൽ ലേപനംചെയ്തു് ഇരുപതു ചാണകവരളികൊണ്ടു് ഏഴു പ്രാവശ്യം പുടം ചെയ്താൽ സ്വർണ്ണം ശുദ്ധമാകും.

മറെറാരുവിധത്തിൽ സ്വർണ്ണംശുദ്ധി.

ചങ്ങലംപരണ്ട, കൊട്ടവേലി, പ്ലാവിൻതൊലി, കാട്ടുചേന ഇവയുടെ നീരിൽ ഏഴെട്ടുവട്ടം സ്വർണ്ണം ഉരുക്കി ഒഴിച്ചാൽ സ്വർണ്ണം ശുദ്ധമാകും.

അതിനാൽ ശത്രുലോഹങ്ങൾകൊണ്ടു ലോഹങ്ങളെ ഭസ്മമാക്കാൻ പാടില്ല.

ശത്രുലോഹമാരണങ്ങൾ.

താലേന വംഗം ദരദേന തീക്ഷ്ണം
നാഗേന ഹേമം ശിലയാ ച നാഗം
ശുല്ബം തഥാ ഗന്ധവരേണ നിത്യം
താരം ച മാക്ഷീകവരേണ ഹന്യാൽ.

അരിതാരംകൊണ്ടു വെള്ളത്തീയവും, ചായല്യംകൊണ്ടു് ഇരുമ്പും, നാഗംകൊണ്ടു സ്വർണ്ണവും, മനയോലകൊണ്ടു നാഗവും, ഗന്ധകംകൊണ്ടു ചെമ്പും, മാക്കിരക്കല്ലുകൊണ്ടു് അരിതാരവും മൃതങ്ങളാകുന്നു.

ഇവയിൽ ഓരോന്നിനേയും ഭസ്മമാക്കുന്ന ലോഹങ്ങൾ, ഭസ്മമാകുന്ന ലോഹത്തിന്റെ ശത്രുവാകയാൽ അവകൊണ്ടു മാരണം സ്വീകാര്യമല്ല.

സ്വീകാര്യങ്ങളായ സ്വർണ്ണഭസ്മവിധികൾ.

കൃത്വാ കണ്ടകവേദ്ധ്യാനി സ്വർണ്ണപത്രാണി ലേപയേൽ
ലുംഗാംബുഭസ്മസൂതേന മ്രിയതേ ദശഭിഃ പുടൈഃ.

ശുദ്ധിചെയ്ത സ്വർണ്ണത്തകിട്ടുകളെ മുള്ളുകൊണ്ടു ചെറുതായി കീറി മാതളനാരങ്ങാരസം ചേർത്തു് കുഴച്ച രസഭസ്മത്തെ ആ തകിട്ടുകളിൽ പുരട്ടി പൊതിഞ്ഞു മൂശക്കകത്താക്കി ശീലമൺചെയ്തു പത്തു പ്രാവശ്യം പുടം ഇട്ടാൽ സ്വർണ്ണം ഭസ്മമാകും.

മാരണം (ഭസ്മവിധികൾ).

ലോഹാനാം മാരണം ശ്രേഷ്ഠം സർവ്വേഷാം രസഭസ്മനാ
മൂലിഭിർമ്മദ്ധ്യമം പ്രാഹുഃ കനിഷ്ഠം ഗന്ധകാദിഭിഃ
അരിലോഹേന ലോഹസ്യ മാരണം ദുർഗ്ഗുണപ്രദം.

രസംകൊണ്ടു മാരണം ചെയ്ത ലോഹഭസ്മം ശ്രേഷ്ഠവും, മരുന്നുകൾ (മൂലികകൾ) കൊണ്ടു മാരണം ചെയ്ത ലോഹഭസ്മം മദ്ധ്യമവും, ഗന്ധകാകൊണ്ടു മാരണം ചെയ്ത ലോഹഭസ്മം അധമവും, ശത്രുലോഹങ്ങൾകൊണ്ടു മാരണം ചെയ്ത ലോഹഭസ്മം ദുർഗ്ഗുണപ്രദവും ആകുന്നു.

മറെറാരുപ്രകാരത്തിൽ സ്വർണ്ണഭസ്മം.

ദ്രുതേ വിനിക്ഷിപേൽ സ്വർണ്ണേ ലോഹമാനം മൃതം രസം
വിചൂർണ്ണ്യ ലുംഗതോയേന ദരദേന സമന്വിതം
ജായതേ കുംകുമച്ഛായം സ്വർണ്ണം ദ്വാദശഭിഃ പുടൈഃ.

ശുദ്ധിചെയ്ത സ്വർണ്ണം ഉരുകിയുരുകിക്കൊണ്ടു നിൽക്കുമ്പോൾ സ്വർണ്ണത്തിനു തുല്യം രസഭസ്മവും ചായില്യഭസ്മവും മാതളനാരങ്ങാനീരിൽ കുഴച്ചു് അതിൽ ഇട്ടാൽ സ്വർണ്ണം ഭസ്മമാകും. ഇങ്ങനെ പന്ത്രണ്ടു തവണ ചെയ്താൽ കുങ്കുമത്തിന്റെ നിറംപോലെയുള്ള ഭസ്മമാകും.

മറെറാരുപ്രകാരത്തിൽ.

ഹേമ്നഃ പാദം മൃതം സൂതം പിഷ്ടമമ്ലേന കേനചിൽ
പത്രേ ലിപ്ത്വാ പുടൈഃ പച്യമഷ്ടഭിർമ്രിയതേ ധ്രുവം.

സ്വർണ്ണത്തിന്റെ തൂക്കത്തിൽ നാലിലൊന്നു രസഭസ്മം കാടിയിൽ ചാലിച്ചു സ്വർണ്ണത്തകിടുകളെ പൊതിഞ്ഞു് എട്ടു പുടം ചെയ്താൽ സ്വർണ്ണം ഭസ്മമാകും.

മറെറാരുവിധത്തിൽ സ്വർണ്ണഭസ്മം.

സ്വർണ്ണാച്ച ദ്വിഗുണം സൂതമമ്ലേന സഹമർദ്ദയേൽ
തല്ഗോളകേ സമം ഗന്ധം നിദധ്യാദധരോത്തരം
ഗോളകം ച തതോ രുന്ധ്യാച്ഛരാവദ്വന്ദ്വസംപുടേ
ത്രിംശദ്വനോപലൈർദദ്യാൽ പുടാന്യേവ ചതുർദ്ദശ
നിരുത്ഥം ജായതേ ഭസ്മം ഗന്ധോ ദേയഃ പുനഃ പുനഃ.

ശുദ്ധിചെയ്ത സ്വർണ്ണവും അതിൽ ഇരട്ടി രസവും കൂടിച്ചേർത്തു ചെറുനാരങ്ങാനീരിൽ അരച്ചുരുളയാക്കി അതിനുസമം ഗന്ധകം എടുത്തു് ആ ഉരുളയുടെ അടിയിലും മുകളിലും വച്ചു പൊതിഞ്ഞു മൂശയ്ക്കകത്താക്കി ബന്ധിച്ചു് മുപ്പതുവീതം വറളി കൊണ്ടു പതിന്നാലുപുടം ചെയ്താൽ സ്വർണ്ണം ഭസ്മമാകും. ഓരോതവണയും പ്രത്യേകം പ്രത്യേകം ഗന്ധകം ചേർക്കണം.

## മറെറാരുവിധത്തിൽ സ്വൎണ്ണഭസ്മം.

കാഞ്ചനേ ഗാളിതേ നാഗം ഷോഡശാംശേന നിക്ഷിപേൽ
ചൂൎണ്ണയിത്വാ തഥാമ്ലേന ഘൃഷ്ട്വാ കൃത്വാ ച ഗോളകം
ഗോളകേന സമം ഗന്ധം ദത്വാ ചൈവാധരോത്തരം
ശരാവസമ്പുടേ ധൃത്വാ പുടേ ത്രിംശദ്വനോപലൈഃ
ഏവം സപ്തപുടേ ഹേമ നിരുത്ഥം ഭസ്മ ജായതേ.

സ്വൎണ്ണം ഉരുക്കി അതു് ഉരുകിക്കൊണ്ടുനില്ക്കുമ്പോൾ അതിൽ അതിന്റെ പതിനാറിൽ ഒരുഭാഗം നാഗം ചേൎത്തുവാങ്ങി പ്പൊടിച്ചു് ചെറുനാരങ്ങാനീരിൽ അരച്ചുരുളയാക്കി ആ ഉരുളയോടുസമം ശുദ്ധിചെയ്ത ഗന്ധകം എടുത്തു് ഉരുളയുടെ അടിയിലും മുകളിലും വച്ചു് ഉരുള പൊതിഞ്ഞു്, പിന്നീടു് മൂശയ്ക്കകത്താക്കി ബന്ധിച്ചു് മുപ്പതുവീതം വറളികൊണ്ടു ഏഴുപുടം ചെയ്താൽ സ്വൎണ്ണം ഭസ്മമാകും.

## മറെറാരുവിധത്തിൽ സ്വൎണ്ണഭസ്മവിധി.

കാഞ്ചനാരരസൈർഘൃഷ്ട്വാ സമസൂതകഗന്ധയോഃ
കജ്ജളീഹേമപത്രാണി ലേപയേൽ സമമാത്രയാ
കാഞ്ചനാരത്വചഃ കല്കം മൂഷായുഗ്മം പ്രകല്പയേൽ
ധൃത്വാ തത്സംപുടേ ഗോളം മൺമൂഷാസംപുടേ ച തൽ
നിധായ സന്ധിരോധം ച കൃത്വാ സംശോഷ്യ ഗോമയൈഃ
വഹ്നിം ഖരതരം കുൎയ്യാദേവം ദദ്യാൽ പുടത്രയം
നിരുത്ഥം ജായതേ ഭസ്മ സൎവകാൎയ്യേഷു യോജയേൽ.

സമം രസവും ഗന്ധകവുംകൂടി എടുത്തു വലിയ മലയകത്തിതൊലിന്റെ രസം ഒഴിച്ചു് അരച്ചു് ചെളിയാക്കി ആ ചെളികൊണ്ടു് സമമായി സ്വൎണ്ണത്തകിടുകളെപ്പൂശി വലിയ മലയകത്തിത്തൊലികൾതന്നെ അരച്ചു രണ്ടുമൂശയുണ്ടാക്കി അതിൽ ഒന്നിൽ സ്വൎണ്ണത്തകിടുകൾവച്ചു മറെറാന്നുകൊണ്ടു് മൂടി നല്ലതുപോലെ ശീലമൺചെയ്തുണക്കി ചാണകവറളികൊണ്ടു നല്ലതുപോലെ തീയിട്ടു മൂന്നുതവണ ഗജപുടം ചെയ്താൽ സ്വൎണ്ണം ഭസ്മമാകും. ഈ സ്വൎണ്ണഭസ്മം സകലകാൎയ്യങ്ങൾക്കും ഉപയോഗിക്കാം.

## മറെറാവിധത്തിൽ സ്വൎണ്ണഭസ്മം.

കാഞ്ചനാരപ്രകാരേണ ലാംഗലീ ഹന്തി കാഞ്ചനം
ജ്വാലാമുഖീ തഥാ ഹന്യാൽ തഥാ ഹന്തി മനശ്ശിലാ.

ശിലാസിന്ദൂരയോശ്ചൂർണ്ണം സമയോരർക്കദുഗ്ദ്ധകൈഃ
സപ്തൈവ ഭാവനാദദ്യാച്ഛോഷയേച്ച പുനഃപുനഃ.
തതസ്തു ഗാളിതേ ഹേമ്നി കല്കോഽയം ദീയതേ സമഃ
പുനർഘമ്മേദതിതരാം യഥാകല്കോഽവലീയതേ
ഏവം വേലാത്രയം ദദ്യാൽ കല്കം ഹേമമൃതിർഭവേൽ.

വലിയ മലയകത്തികൊണ്ടു ചെയ്വാൻ പറഞ്ഞതുപോലെ നീർതിപ്പലികൊണ്ടും കൊട്ടവേലികൊണ്ടും മനശ്ശിലകൊണ്ടും ചെയ്താൽ സ്വർണ്ണം ഭസ്മമാകും.

മനശ്ശിലയും സിന്ദൂരവും കൂടി സമമായി എടുത്തു കള്ളിപ്പാൽ ഒഴിച്ചു ഏഴുതവണ ഭാവനചെയ്തു നല്ലതുപോലെ കള്ളിപ്പാൽ അതിൽ പിടിപ്പിച്ചു പിന്നെയും പിന്നെയും ഉണക്കിയതു സ്വർണ്ണം ഉരുക്കി ഉരുകിക്കൊണ്ടു നില്ക്കുമ്പോൾ സ്വർണ്ണത്തിനു സമം വീതം ഇടണം. പിന്നെയും നല്ലതീയിൽ സ്വർണ്ണം ഉരുകി ഉരുക്കിക്കൊണ്ടു നില്ക്കുമ്പോൾ മുമ്പത്തെ കല്കം ഇടണം. ഇങ്ങനെ മൂന്നുതവണ ചെയ്താൽ സ്വർണ്ണം ഭസ്മമാകും.

മറ്റൊരുപ്രകാരത്തിൽ സ്വർണ്ണഭസ്മം.

പാരാവതമലൈർല്ലിമ്പേദഥവാ കുക്കുടോൽഭവൈഃ
ഹേമപത്രാണി തേഷാം ച പ്രദദ്യാദധരോത്തരം
ഗന്ധചൂർണ്ണം സമം ദത്വാ ശരാവയുഗസമ്പുടേ
പ്രദദ്യാൽ കുക്കുടപുടം പഞ്ചഭിർഗ്ഗോമയോപലൈഃ
ഏവം നവപുടാൻ ദദ്യാദ്ദശമം ച മഹാപുടം
ത്രിംശദ് വനോപലൈർദ്ദേയം ജായതേ ഹേമഭസ്മകം.

സ്വർണ്ണത്തകിടുകളുടെ പുറത്തു കോഴിയുടേയോ മാടപ്രാവിന്റെയോ കാഷ്ഠം തടവി സ്വർണ്ണത്തിനു സമം ഗന്ധകം എടുത്തു ആ സ്വർണ്ണത്തകിടുകളുടെ അടിയിലും മുകളിലും ഇട്ടു ശരാവപുടത്തിൽവച്ചു അഞ്ചു ചാണക വറളികൊണ്ടു കുക്കുടപുടം ഇടണം. ഇങ്ങനെ ഒമ്പതു കുക്കുടപുടം ഇട്ടതിന്റെ ശേഷം പത്താമതായി മുപ്പതു ചാണകവറളികൊണ്ടു മഹാപുടം ഇട്ടാൽ സ്വർണ്ണം ഭസ്മമാകും.

മറ്റൊരുവിധത്തിൽ സ്വർണ്ണഭസ്മം.

സ്വർണ്ണവും സ്വർണ്ണത്തിനുസമം മനയോലയും കായവും ചായല്യവും പൊൻകാരവും ചേർത്തു കാടിയിലും നാരങ്ങാനീരിലും അരച്ചു ഇരുമ്പു ചിമിഴിൽവച്ചു ചട്ടിയാൽ ആക്കി അര

യാൽ തോലിന്റെ ഭസ്മംകൊണ്ട് ആ ചട്ടി നിറച്ച മറെറാരു ചട്ടികൊണ്ടു അടച്ച ശീലമൺചെയ്തു രണ്ടുയാമം തീയെരിച്ചാൽ സ്വർണ്ണം ഭസ്മമാകും.

### മറെറാരുവിധത്തിൽ സ്വർണ്ണഭസ്മം.

ശുദ്ധിചെയ്ത സ്വർണ്ണത്തകിടുകളിൽ കയ്യോന്നിരസത്തിൽ അരച്ച സൌവീരാഞ്ജനം തടവി മൺപാത്രത്തിൽവച്ച ശീല മൺചെയ്തു ഗജപുടമിട്ടാൽ സ്വർണ്ണഭസ്മമാകും.

### മറെറാരുവിധത്തിൽ സ്വർണ്ണഭസ്മവിധി.

തൊട്ടാൽവാടി (മുക്കുററി)യില അരച്ച തുണിയിലും സ്വർണ്ണത്തിലും തേച്ച് ആ തുണിയിൽ സ്വർണ്ണത്തകിടുകൾവച്ച് രണ്ടു ശീലമൺ ചെയ്തു പുടം ഇട്ടാൽ സ്വർണ്ണം ഭസ്മമാകും.

### സ്വർണ്ണഭസ്മഗുണം.

ഏതദ് ഭസ്മസുവർണ്ണജം കടുഘൃതോപേതം ദ്വിഗുഞ്ജോന്മിതം
ലീഢം ഹന്തി ഗുണാം ക്ഷയാഗ്നിസദനം ശ്വാസം ച കാസാരുചിം
ഓജോ ധാതു വിവർദ്ധനം ബലകരം പാണ്ഡ്വാമയധ്വംസനം
പത്ഥ്യം സർവ്വവിഷാപഹം ഗരഹരം ദുഷ്ടഗ്രഹണ്യാദിനുത്.

സുവർണ്ണഭസ്മം രണ്ടുകുന്നി ഇടവീതം തിപ്പലിപ്പൊടിയും നെയ്യുംകൂട്ടി സേവിച്ചാൽ ക്ഷയരോഗവും, അഗ്നിമാന്ദ്യവും, ശ്വാസരോഗവും, കാസരോഗവും, അരുചിയും ശമിക്കുകയും ഓജസ്സിനേയും ധാതുക്കളേയും ബലത്തേയും വർദ്ധിപ്പിക്കുകയും പാണ്ഡുസംബന്ധങ്ങളായ സകലരോഗങ്ങളും ഇല്ലാതാവുകയും ചെയ്യും പത്ഥ്യമായിട്ടുള്ളതും സ്ഥാവരജംഗമങ്ങളായ സകലവിഷദോഷങ്ങളേയും ഇല്ലാതാക്കുന്നതും അസാദ്ധ്യങ്ങളായ ഗ്രഹണിരോഗങ്ങളെപ്പോലും ശമിപ്പിക്കുന്നതും ആകുന്നു.

അനുപാനമാററംകൊണ്ട് സ്വർണ്ണഭസ്മം സകലരോഗങ്ങളേയും ജയിക്കും. വിശേഷിച്ചും കാന്തിയേയും കാമോദ്ദീപനത്തെയും വർദ്ധിപ്പിക്കും. യൌവനത്തെ വളരെക്കാലം നിലനിർത്തുകയും സ്വരത്തെ നന്നാക്കുകയും ശുക്ലവൃദ്ധിയെ ചെയ്യുകയും കൂടിച്ചെയ്യും.

### അപക്വസ്വർണ്ണഭസ്മം സേവിച്ചാലുള്ള ദോഷം.

ബലം ച വീര്യം ഹരതേ നരാണാം
രോഗവ്രജം കോപയതീവ കായേ

അസൌഖ്യകാരം ച സദൈവ ഹേമാ-
പക്വം സദോഷം മരണം കരോതി.

അപക്വദോഷത്തോടുകൂടിയ സുവർണ്ണഭസ്മം മനുഷ്യരുടെ ബലത്തെയും വീര്യത്തേയും ഹരിക്കുകയും രോഗങ്ങളെ വർദ്ധിപ്പിക്കുകയും സൌഖ്യക്കുറവിനെഎന്നല്ല മരണത്തെപ്പോലും ഉണ്ടാക്കുകയും ചെയ്യും.

അതിന്നശാന്തി.

കടുക്കാപ്പൊടിയും കല്ക്കണ്ടും തുല്യമായി മൂന്നുദിവസം ഭക്ഷിച്ചാൽ അപക്വസുവർണ്ണഭസ്മം സേവിച്ചതിൽ വച്ചുണ്ടാകുന്ന വികാരങ്ങൾ എല്ലാം തീരും.

സുവർണ്ണഭസ്മം സേവിക്കുമ്പോൾ പഥ്യങ്ങൾ പഞ്ചസാര ചേർത്തു പാലുകുടിക്കുകയും മൃദുവായും സ്നിഗ്ദ്ധമായുമുള്ള അന്നം ഭക്ഷിക്കുകയും ചെയ്യണം.

അപഥ്യങ്ങൾ.

എരിവുരസമധികമുള്ള ഭക്ഷ്യങ്ങൾ കാകറികൾ മാംസം മുതലായവ സുവർണ്ണഭസ്മം സേവിക്കുന്നവർ ഉപേക്ഷിക്കണം.

സുവർണ്ണാഭാവതസ്സുവർണ്ണമാക്ഷികം പ്രക്ഷിപേദ് ബുധഃ.

സുവർണ്ണം കിട്ടാതെ വരുമ്പോൾ അതിന്നുപകരം സുവർണ്ണമാക്ഷികം ശുദ്ധിചെയ്തു ചേർക്കാം.

സുവർണ്ണമുരുക്കുന്നതിന്ന്.

മണ്ഡൂകാസ്ഥിവസാടങ്കണഹയലാലേന്ദ്രഗോപകൈഃ
പ്രതിവാപേന കനകം സുചിരം തിഷ്ഠതി ദ്രുതം
ചൂർണ്ണം സുരേന്ദ്രഗോപാനാം ദേവതാളീഫലദ്രവൈഃ
ഭാവിതം സദ്രവം ഹേമം കരോതി ജലവദ് ദ്രുതം.

മരത്തവളയുടെ എല്ലിനകത്തിരിക്കുന്ന വസ പൊൻകാരം കുതിരയുടെ ഈളുവാ മൂട്ട (തമ്പലപ്പൂച്ചി)ഇവകൾകൂട്ടി സുവർണ്ണം ഉരുക്കിയാൽ വളരെ നേരത്തേക്കു സുവർണ്ണം ദ്രവമായിരിക്കും. അതുപോലെതന്നെ ദേവതാളിക്കായുടെ രസം കൊണ്ടരച്ചുണ്ടാക്കിയ മൂട്ട (തമ്പലപ്പൂച്ചി)പ്പൊടിയിട്ടു സുവർണ്ണം ഉരുക്കിയാൽ വെള്ളംപോലെ ഉരുകും.

# വെള്ളി

## ജാതിഭേദങ്ങൾ.

സഹജം ഖനിസഞ്ജാതം കൃത്രിമം ത്രിവിധം മതം
രജതം പൂർവ്വപൂർവ്വം ഹി സ്വഗുണൈരുത്തരോത്തരം
കൈലാസാദ്രിസമുദ്ഭൂതം സഹജം രജതം ഭവേൽ
തൽസ്പൃഷ്ടം ഹിംസകൃദ്വ്യാധിനാശനം ദേഹിനാം ഭവേൽ
ഹിമാചലാദികൂടേഷു യദ്രൂപ്യം ജായതേ ഹി തൽ
ഖനിജം കഥ്യതേ തജ്ജ്ഞൈഃ പരമം ഹി രസായനം
ശ്രീരാമപാദുകാന്യസ്തം വംഗം യദ്രൂപ്യതാം ഗതം
തൽ പാദരൂപ്യമിത്യുക്തം കൃത്രിമം സർവ്വരോഗനുൽ.

വെള്ളി സഹജമെന്നും ഖനിജമെന്നും കൃത്രിമമെന്നും മൂന്നു വിധത്തിൽ ഉണ്ടു്. ഇവയിൽ സഹജമെന്നു പറയുന്നതു കൈലാസപർവ്വതത്തിൽ ഉണ്ടാകുന്നതും, ഖനിജമെന്നു പറയുന്നതു ഹിമാലയാദി പർവ്വതങ്ങളിൽ ഉണ്ടാകുന്നതും, ശ്രീരാമൻെറ മെതിയടികൾ വച്ച പർവ്വതത്തിലെ ഖനികൾക്കുള്ളിലുണ്ടാകുന്ന വെളുത്തീയം കൃത്രിമവും ആകുന്നു. ഇതിൽ മുമ്പേമുമ്പേ പറഞ്ഞതു ശ്രേഷ്ഠവും അതിൽ സഹജം ദേഹികളുടെ എല്ലാവ്യാധികളേയും നശിപ്പിക്കുന്നതും ഖനിജം രസായനങ്ങൾക്കു വളരെ നല്ലതും കൃത്രിമം സർവ്വരോഗഹരവും ആണു്.

വെള്ളി മൂന്നുവിധത്തിൽ ഉള്ളതു് വേധജം ഖനിജം വംഗജം ഇങ്ങനെ മൂന്നു വിധത്തിൽ ആണെന്നും അഭിപ്രായം ഉണ്ടു്. ഇവയിൽ ഖനിജം വെണ്മയുള്ളതാണെങ്കിലും മൃദുത്വമില്ലാത്തതിനാൽ ഔഷധികാര്യങ്ങൾക്കു കൊള്ളുകയില്ല. വേധജത്തിനും വംഗജത്തിനും വെണ്മയും മൃദുത്വവും ഉള്ളതിനാൽ അവയാണു് ഭസ്മമാക്കുന്നതിനു നല്ലതു്.

## നല്ല വെള്ളിയുടെ ലക്ഷണം.

ഘനം സ്വച്ഛം ഗുരു സ്നിഗ്ദ്ധം ദാഹേ ഛേദേ സിതം മൃദു
ശംഖാഭം മസൃണം സ്ഫോടരഹിതം രജതം ശുഭം.

തൂക്കത്തിൽ ഭാരം കൂടിയതായും നിർമ്മലമായും കട്ടിയേറിയതായും സ്നിഗ്ദ്ധതയോടുകൂടിയതായും മുറിച്ചാലും ഉരുക്കിയാലും വെളുപ്പേറിക്കാണുന്നതായും മൃദുത്വമുള്ളതായും ശംഖിൻെറ വെളുപ്പുപോലെയുള്ള വെളുപ്പോടുകൂടിയതായും മിനുത്ത

തായും വിള്ളലുകൾ കൂടാത്തതായും ഉള്ള വെള്ളിയാണ് നല്ല തു്. "സ്വർണ്ണാദിരഹിതം സ്വച്ഛം" എന്ന വേറെയും പ്രമാണമു ള്ളതുകൊണ്ടു് സ്വർണ്ണം തുടങ്ങിയ മററു ധാതുക്കളോടു കൂടാത്ത തായും ഇരിക്കണം.

### വെള്ളിയുടെ ഗുണങ്ങൾ.

രൌപ്യം വിപാകമധുരം തുവരാമ്ലസാരം
ശീതം സരം പരമലേഖനകം ച രുച്യം
സ്നിഗ്ദ്ധം ച വാതകഫജിജ്ജഠരാഗ്നിദീപി
ബല്യം പരം സ്ഥിരവയസ്കരണം ച മേധ്യം
രൌപ്യം ശീതം കഷായാമ്ലം സ്നിഗ്ദ്ധം വാതഹരം ലഘു
രസായനവിധാനേന സർവ്വരോഗാപഹാരകം.

വെള്ളി ചവർപ്പുരസത്തോടും പുളിരസത്തോടും കൂടിയതും പാകത്തിൽ മധുരരസത്തോടും ശീതവീര്യത്തോടും കൂടിയതും മലത്തെ ഇളക്കുന്നതും അധിമാംസം മുതലായതുകളെ മുറിച്ചു കളയുന്നതും രുചിയെ ഉണ്ടാക്കുന്നതും സ്നിഗ്ദ്ധതയോടുകൂടി യതും വാതത്തേയും കഫത്തേയും ജയിക്കുന്നതും ജഠരാഗ്നിയേ ദീപിപ്പിക്കുന്നതും ബലത്തെ ഉണ്ടാക്കുന്നതും ശ്രേഷ്ഠമായിട്ടു ള്ളതും ആയുസ്സിനെ വർദ്ധിപ്പിക്കുന്നതും പരിശുദ്ധമായിട്ടുള്ളതും കഷായരസത്തോടുകൂടിയതും വിശേഷിച്ചും വാതകോപങ്ങളെ ശമിപ്പിക്കുന്നതും ലഘുവും രസായനവിധാനംകൊണ്ടു സർവ്വ രോഗങ്ങളേയും ശമിപ്പിക്കുന്നതും ആകുന്നു.

### ശുദ്ധി.

സ്വർണ്ണം ശുദ്ധിചെയ്യാൻ പറഞ്ഞതുപോലെ ശുദ്ധിചെ യ്താൽ വെള്ളി ശുദ്ധിയാകും.

### വിശേഷാൽ വെള്ളിശുദ്ധി.

വെള്ളി കനം കുറഞ്ഞ തകിടുകളാക്കി അടിച്ചു് ഉലയിൽ വച്ചു് നല്ലതു പോലെ പഴുപ്പിച്ചു മലട്ടുപാവലിൻെറ ഇലയിൽ മുക്കണം. ഇങ്ങനെ മൂന്നു തവണചെയ്താൽ വെള്ളി ശുദ്ധി യാകും.

### മറെറാരുവിധം.

മേൽപറഞ്ഞതുപോലെ വെള്ളിത്തകിടു ഉലയിൽ വച്ചു നല്ലതുപോലെ കാച്ചി വെളുത്തപൂവുള്ള അകത്തിയിലച്ചാ റിൽ മുക്കിയാലും ശുദ്ധമാകും.

മറെറാരുവിധം.

പുളിരസത്തിലും, മന്തിരിങ്ങക്കാഷായത്തിലും മൂന്നു തവണ കാച്ചി മുക്കിയാലും ശുദ്ധമാകും.

മാരണം.

ലകുചദ്രാവസൂതാഭ്യാം താരപത്രം പ്രലേപയേൽ
ഉൎദ്ധ്വാധോഗന്ധകം ദത്വാ മൂഷാമദ്ധ്യേ നിരുദ്ധ്യ ച
സംപചയേദ്വാലുകായന്ത്രേ ദിനമേകം ദൃഢാഗ്നിനാ
സ്വാംഗശീതാം ച താം പിഷ്ട്വാ സാമ്ലതാലേന മർദ്ദിതാം
പുടേദ്ദ്വാദശവാരാണി ഭസ്മീഭവതി രൂപ്യകം.

അയനിച്ചക്കയുടെ രസം എടുത്തു് അതിൽ രസഭസ്മത്തെ കുഴച്ചു വെള്ളിത്തകിടുകളിൽ ലേപനംചെയ്തു മൂശക്കകത്താക്കി തകിടുകളുടെ അടിയിലും മുകളിലും ഗന്ധകം ഇട്ടു അടച്ചു് വാലുകായന്ത്രത്തിൽ വച്ചു ഒരു ദിവസം മുഴവനും നല്ല കടുത്ത തീയിലിട്ടു് ആറിശേഷം എടുത്തു അരിതാലവും കാടിയും ചേൎത്തരച്ചു പുടപാകംചെയ്യുക; ഇങ്ങനെ പന്ത്രണ്ടു പുടപാകം ചെയ്താൽ വെള്ളി ഭസ്മമാകും.

മറെറാരുവിധം.

മാക്ഷീകചൂൎണ്ണം ലുംഗാംബുമർദ്ദിതം പുടിതം ശനൈഃ
ത്രിംശദ്വാരേണ തത്താരം ഭസ്മസാജ്ജായതേതരാം.

മാതളനാരങ്ങാനീരിൽ മാക്കീരക്കല്ലുകളും അരച്ചു് വെള്ളിത്തകിടുകളും പൊതിഞ്ഞു് മുപ്പതുപുടം ചെയ്താൽ വെള്ളി ഭസ്മമാകും.

മറെറാരുപ്രകാരം.

ദ്രാവ്യം താപ്യം സംരഥിക്ഷീരൈ-
സ്താരപത്രാണി ലേപയേൽ
മാരയേൽ പുടയോഗേന
നിഃശബ്ദം ജായതേ ധ്രുവം.

വെള്ളിത്തകിടുകളെ പഴപ്പിച്ചു കള്ളിപ്പാലിൽ മുക്കുകയും ആ പാലുകൊണ്ടു ഭാവനചെയ്യുകയും ആ പാലുകൊണ്ടു തന്നെ ലേപനം ചെയ്യുകയും ചെയ്തു പുടം വച്ചാൽ വെള്ളി ഭസ്മമാകും.

മറെറാരുവിധം.

താരപത്രം ചതുർഭാഗം ഭാഗൈകം ശുദ്ധതാലകം
മർദ്ദ്യം ജംബീരജദ്രാവൈസ്താരപത്രാണി ലേപയേൽ

ശോഷയേദന്ധയന്ത്രേ ച ത്രിംശദ്വനപലൈകെഃ പചേൽ
ചതുർദ്ദശപുടൈരേവം നിരുത്ഥം ജായതേ ധ്രുവം.

നാലുഭാഗം ശുദ്ധിചെയ്ത വെള്ളിത്തകിടിൽ ഒരുഭാഗം അരിതാലം എടുത്തു ചെറുനാരങ്ങാനീരിൽ അരച്ചു ലേപനം ചെയ്തു അന്ധമൂശയിൽ ആക്കി മുപ്പതു ചാണകവറളികൊണ്ടു പുടമിടണം. ഇങ്ങനെ പതിന്നാലു പുടം ഇട്ടാൽ വെള്ളി ഭസ്മമാകും.

മറെറാരുപ്രകാരം.

ഭാഗൈകം താലകം മർദ്യം യാമമാമ്ലേന കേനചിൽ
തേന ഭാഗത്രയം താരപത്രാണി പരിലേപയേൽ
ധൃത്വാ മൂഷാം പുടേ രുദ്ധ്വാ പുടേത്ത്രിംശദ്വനോപലൈഃ
സമുദ്ധൃത്യ പുനസ്താലം ദത്വാ രുദ്ധ്വാ പുടേ പചേൽ
ഏവം ചതുർദ്ദശപുടൈസ്താരം ഭസ്മ പ്രജായതേ.

ഒരുഭാഗം താളകം എടുത്തു ചെറുനാരങ്ങാനീരിൽ ഒരു യാമം അരച്ചു അതിനെ താളകത്തിന്റെ മൂന്നിരട്ടി വെള്ളിത്തകിടുകളിൽ ലേപനം ചെയ്തു മൂശയ്ക്കകത്താക്കി മുപ്പതു ചാണകവറളികൊണ്ടു പുടമിടണം. ഇങ്ങനെ പിന്നെയും പിന്നെയും പതിനാലുതവണചെയ്തു പുടമിട്ടാൽ വെള്ളി ഭസ്മമാകും.

മറെറാരുവിധം.

സംനുഹീക്ഷീരേണ സംപിഷ്ടം മാക്ഷികം തേന ലേപയേൽ
താലകസ്യ പ്രകാരേണ താരപത്രാണി ബുദ്ധിമാൻ
പുടേച്ചതുർദ്ദശപുടൈസ്താരം ഭസ്മ പ്രജായതേ.

ചതുരക്കള്ളിയുടെ പാലിൽ മാക്കിരക്കല്ലരച്ചു താളകംകൊണ്ടു ചെയ്യാൻ പറഞ്ഞതുപൊലെ ചെയ്താലും വെള്ളി ഭസ്മമാകും.

മറെറാരുവിധം.

വെള്ളിക്കസമം രസഭസ്മവും ഗന്ധകവും, അതിന്റെ രണ്ടിനം സമം താളകവും കൂടി ഖല്വത്തിൽ (അമ്മിയിൽ) ഇട്ടു കററാർവാഴരസം കൊണ്ടരച്ചു കുഴമ്പാക്കി വെള്ളിത്തകിടുകളിൽ തടവി മൂശയിൽവച്ചു ശീലമൺചെയ്തു മുപ്പതു ചാണകവറളികൊണ്ടു രണ്ടുപുടം ഇട്ടാൽ ഭസ്മമാകും.

മറെറാരുവിധം.

സ്വർണ്ണമാക്ഷികവും ജാതിലിംഗവും കൂടിപ്പൊടിച്ചു മൂശയിലാക്കി വെള്ളിത്തകിടുകളുംവച്ചു ശീലമൺചെയ്തു രണ്ടോ മൂന്നോ തവണ ഗജപുടം ഇട്ടാൽ വെള്ളി ഭസ്മമാകും.

### വെള്ളിഭസ്മഗുണം.

വെള്ളിഭസ്മം സേവിച്ചാൽ പിത്തം, വാതം, ഗുന്മം, കഫം, വിഷം, മേഹം, ശ്വാസരോഗം, പ്ലീഹരോഗം, യകൃൽ, പീഡ, ജഠാനരകം, പാണ്ഡുരോഗം, വീക്കം, ചുമ, ദേഹക്ഷീണം, ക്ഷതക്ഷയങ്ങൾ മുതലായ സകലരോഗങ്ങളും ശമിക്കും. വിശപ്പും കാന്തിയും അഗ്നിദീപനവും ദീർഘായുസ്സും പുഷ്ടിയും ഉണ്ടാകും.

### ശരിയായവിധത്തിൽ ശുദ്ധിമാരണങ്ങൾ ചെയ്യാത്ത വെള്ളിഭസ്മം സേവിച്ചാലുള്ള ദോഷം.

ആയുഃ ശുക്രം ബലം ഹന്തി താപവിഡ്ബന്ധരോഗകൃൽ
അശുദ്ധം ന മൃതം താരം ശുദ്ധം മാൎയ്യമതോഽന്യഥാ.

ശുദ്ധിചെയ്യാത്തതും നല്ലവണ്ണം ഭസ്മമാകാത്തതുമായ വെള്ളി ആയുസ്സിനേയും, ശുക്ലത്തേയും, ബലത്തേയും, നശിപ്പിക്കും. താപത്തേയും, മലബന്ധത്തേയും, ഉണ്ടാക്കും. അനവധി രോഗങ്ങൾക്കു കാരണമായിത്തീരുകയും ചെയ്യും. നല്ലതുപോലെ ശുദ്ധിചെയ്യുകയും ഭസ്മീഭവിപ്പിക്കുകയും ചെയ്ത വെള്ളിയുടെ ഗുണം നേരേ മറിച്ചാണ്.

### പ്രതിനിധി.

സുവൎണ്ണമഥവാ രൌപ്യം മൃതം യത്ര ന ലഭ്യതേ
തത്ര കാന്തേന കൎമ്മാണി ഭിഷക്കുൎയ്യാദ്വിചക്ഷണഃ

സ്വൎണ്ണഭസ്മവും വെള്ളിഭസ്മവും കിട്ടാതെ വരുമ്പോൾ അതിനു പകരം കാന്തഭസ്മം ചേൎക്കാം.

### വികാരശാന്തി.

ശുദ്ധികൎമ്മവും മാരണക്രിയയും ശരിയാകാത്ത വെള്ളിഭസ്മം സേവിച്ചുണ്ടാവുന്ന വികാരത്തിനു തേനും പഞ്ചസാരയും സമം ചേൎത്തുപയോഗിച്ചാൽ ശമിക്കും.

### രൌപ്യദ്രുതിക്കു്.

സപ്തധാ നരമൂത്രേണ ഭാവയേദ്ദേവതാളികാം
തച്ചൂൎണ്ണാവാപമാത്രേണ ദ്രുതിഃ സ്യാൽ സ്വൎണ്ണതാരയോഃ.

മനുഷ്യമൂത്രത്തിൽ ഏഴുതവണ ഭാവനചെയ്ത ദേവതാളിഫലത്തിന്റെ പൊടികൊണ്ടു് സ്വൎണ്ണവും വെള്ളിയും ഉരുക്കാം.

## താമ്രം.

### തരഭേദം.

മ്ലേച്ഛം നേപാളകം ചേതി തയോൎന്നേപാളകം വരം
നേപാളാദന്യഖന്യുത്ഥം മ്ലേച്ഛമിത്യഭിധീയതേ.

ചെമ്പു് നേപാളകമെന്നും മ്ലേച്ഛമെന്നും രണ്ടു പ്രകാരത്തിൽ ഉണ്ടു്. നേപാളത്തിൽ ഉണ്ടാകുന്നതു നേപാളകവും മറ്റു ഖനികളിൽ ഉണ്ടാകുന്നതു മ്ലേച്ഛവും ആണു്. ഇവയിൽ നേപാളമാണു് ശ്രേഷ്ഠമായിട്ടുള്ളതു്.

### നേപാളതാമ്രലക്ഷണം.

സുസ്നിഗ്ദ്ധം മൃദുലംശോണം ഘനഘാതക്ഷമം ഗുരു
നിൎവ്വികാരം ഗുണശ്രേഷ്ഠം താമ്രം നേപാളമുച്യതേ.

സ്നിഗ്ദ്ധതയും മൃദുത്വവും നല്ല ചുവപ്പും തൂക്കത്തിൽ ഭാരവുമുള്ളതും അടിച്ചാൽ പൊട്ടാത്തതും യാതൊരു വികാരങ്ങളും ഇല്ലാത്തതും ആയ ചെമ്പു് നേപാളകമാകുന്നു.

### മ്ലേച്ഛതാമ്രലക്ഷണം.

സിതകൃഷ്ണാരുണച്ഛായമതിവാമികരോരകം
ക്ഷാളിതം ച പുനഃ കൃഷ്ണമേതൻമ്ലേച്ഛകതാമ്രകം.

വെളുപ്പും കറുപ്പും ചുവപ്പും കൂടിയനിറമുള്ളതും വളരെ ഛൎദ്ദിയെ ഉണ്ടാക്കുന്നതും മൃദുത്വമില്ലാത്തതും പിന്നെയും പിന്നെയും കഴികിയാലും കറുത്ത നിറത്തോടു കൂടിയതുമായ ചെമ്പു് മ്ലേച്ഛമാകുന്നു.

ശോധനമാരണങ്ങൾക്കു നേപാളമല്ലാതെ മ്ലേച്ഛം ഒരിക്കലും ഉപയോഗിക്കാൻ പാടില്ല.

### ശുദ്ധി.

ചെമ്പു് സ്വൎണ്ണം ശുദ്ധിചെയ്യാൻ പറഞ്ഞതുപോലെ ശുദ്ധിചെയ്താൽ ശുദ്ധിയാകും. ചെമ്പിൽ ദോഷങ്ങൾ ഉണ്ടു്. താഴെപ്പറയുന്നതുപോലെ ശുദ്ധിചെയ്താൽ എല്ലാദോഷങ്ങളും നീങ്ങും.

ചെമ്പു് ഘനംകുറഞ്ഞ ചെറിയ ചെറിയ പാളികകളാക്കി പഴുപ്പിച്ചു ചെറുനാരങ്ങാനീരു, പുളിരസം, മാതളനാരങ്ങാനീരു, അരിക്കാടി, വെപ്പുകാടി, ഞെരിഞ്ഞാംപുളിരസം ഇവയിൽ ഓരോന്നിലുംപ്രത്യേകംപ്രത്യേകംമുക്കി ക്ലാവുമുഴുവൻ കളയണം.

അതിന്റെശേഷം മോരിലും എണ്ണയിലും ഗോമൂത്രത്തിലുംകൂടി അപ്രകാരം ചെയ്യണം. അതിന്റെശേഷം വീണ്ടും അരിക്കാടിയിലും മുതിരക്കഷായത്തിലുംകൂടി ശുദ്ധിചെയ്യണം. പിന്നീട് പശുവിൻപാലിലും, കള്ളിപ്പാലിലുംകൂടി ശുദ്ധിചെയ്യണം. അതിന്നശേഷം പുളിയിലനീരിലും ചെറുനാരങ്ങാനീരിലും ശുദ്ധിചെയ്യണം. അതുകഴികെ കററാർവാഴനീരും, പശുവിൻപാൽ, നെയ്യ് ഇവയിൽ പഴപ്പിച്ചു മുക്കണം. പിന്നീട് കാട്ടുചേനരസത്തിലും തയിരിന്റെ പാടയിലും അപ്രകാരം ചെയ്യണം. ഒടുവിൽ തേനിലും മുന്തിരിങ്ങാരസത്തിലും ഇങ്ങനെ ചെയ്യണം. മുൻപറഞ്ഞവകൊണ്ടുള്ള ശുദ്ധി പറഞ്ഞ ക്രമത്തിനതന്നെ ചെയ്യുകയും ഓരോ മരുന്നുകളിലും കാച്ചി ഏഴേഴു തവണവീതം മുക്കുകയും ചെയ്യണം. ഇങ്ങനെ ശുദ്ധിചെയ്തു എടുക്കുന്ന താമ്രമാണ് ഏററവും നല്ലതു്.

മറെറാരുപ്രകാരത്തിൽശുദ്ധി.

ചെമ്പു പാളികളാക്കി ഉലയിൽവച്ചു നല്ലതുപോലെ പഴുപ്പിച്ച് എണ്ണയിലും മോരിലും, അനവധി തവണമുക്കി ശുദ്ധിയാക്കിയതിന്റെ ശേഷം കള്ളിപ്പാലിലും എരിക്കിൻപാലിലും പഞ്ചലവണങ്ങളെ അരച്ച് ചെമ്പുപാളികളിൽത്തടവി തീയിൽകാണിച്ച് നൊച്ചിയിലച്ചാററിൽ മൂന്നുതവണ മുക്കണം. എരിക്കിൻപാലിലും കള്ളിപ്പാലിലും മുക്കുകയും ചെയ്യാം.

ഗോമൂത്രേണ പചേദ്യാമം താമ്രപത്രം ദൃഢാഗ്നിനാ
ശുദ്ധ്യതേ ന ഹി സന്ദേഹോ മാരണം ചാന്യഥോച്യതേ.

ചെമ്പടിച്ചു ചെറിയ പാളികളാക്കി ഗോമൂത്രത്തിൽ ഇട്ടു ഗാഢാഗ്നികൊണ്ടു ഒരു യാമം പചിച്ചാൽ ശുദ്ധിയാകും.

മറെറാരുവിധം.

താമ്രനിർമ്മലപത്രാണി ലിപ്ത്വാ നിംബാംബു സിന്ധുനാ
ധ്മാത്വാ സൌവീരകക്ഷേപാദ്വിശുദ്ധാന്യഷ്ടവാരതഃ.

നല്ലതുപോലെ ഘനംകുറച്ചു് അടിച്ചുണ്ടാക്കിയ ചെമ്പുതകിടുകളിൽ ഇന്തുപ്പ് വട്ടകപ്പുളിനാരങ്ങാരസം വീഴ്ത്തിയരച്ചു ലേപനംചെയ്തു നല്ലതുപോലെ ഉലയിൽവച്ചു ഉമികളഞ്ഞ യവംകൊണ്ടുണ്ടാക്കിയ കാടിയിൽ മുക്കി എട്ടുതവണ ഇങ്ങനെ ചെയ്താൽ ചെമ്പു ശുദ്ധമാകും.

നിംബാംബുപടുലിപ്താനി താപിതാന്യഷ്ടവാരകം
വിശുദ്ധാന്യർക്കപത്രാണി നിർഗ്ഗുണ്ഡ്യാരസമജ്ജനാൽ.

ചങ്ങലംപരണ്ട വട്ടകപ്പുളിനാരങ്ങാനീരിൽ അരച്ച് ചെമ്പുതകിടിൽ ലേപനം ചെയ്തു ഉലയിൽ പഴുപ്പിച്ച് എരിക്കിലയും കരിനൊച്ചിയിലയും ഇടിച്ചു പിഴിഞ്ഞ നീരിൽ മുക്കി ഇങ്ങനെ എട്ടുതവണ ചെയ്താൽ ചെമ്പു ശുദ്ധിയാകും.

ഭസ്മവിധി.

സൂക്ഷ്മാണി താമ്രപത്രാണി കൃത്വാ സംശോധയേദ് ബുധഃ
വാസരത്രയമാത്രേണ തതഃ ഖല്വേ വിനിക്ഷിപേൽ
പാദാംശം സൂതകം ദത്വാ യാമമാത്രേണ മർദ്ദയേൽ
തത ഉദ്ധൃത്യ പത്രാണി ലേപയേദ് ദ്വിഗുണേന ച
ഗന്ധകേനാമ്ലഘൃഷ്ടേന തസ്യ കുര്യാച്ച ഗോലകാം
തതഃ പിഷ്ട്വാ ച മീനാക്ഷീം ചാർങ്ഗേരീം വാ പുനർന്നവാം
തൽകല്ക്കേന ബഹിർഗ്ഗോളം ലേപയേദ് ദ്വ്യംഗുലോന്മിതം
ധൃത്വാ തദ്ഗോലകം ഭാണ്ഡ ശരാവേണ ച രോധയേൽ
വാലുകാഭിഃ പ്രപൂര്യ്യാഥ വിഭൃതിലവണാംബുഭിഃ
ദത്വാ ഭാണ്ഡമുഖേ മുദ്രാം തതശ്ചുല്ല്യാം വിപാചയേൽ
ക്രമവൃദ്ധാഗ്നിനാ സമ്യഗ്യാവദ്യാമചതുഷ്ടയം
സ്വാംഗശീതം സമുദ്ധൃത്യ മർദ്ദയേച്ചൂരണദ്രവൈഃ
യാമൈകം ഗോലകം തച്ച നിക്ഷിപേച്ചൂരണോദരേ
മൃദാ ലേപസ്തു കർത്തവ്യസ്സർവ്വതോംഗുഷ്ഠമാത്രകഃ
പാച്യം ഗജപുടേ ക്ഷിപ്തം മൃതം ഭവതി നിശ്ചയം.
വമനം ച വിരേകം ച ഭ്രമം ക്ലമമഥാരുചിം
വിദാഹം സ്വേദമുൽക്ലേദം ന കരോതി കദാചന.

ശുദ്ധിചെയ്ത ചെമ്പുതകിടുകളെ ചെറിയ ചെറിയ കഷണങ്ങളാക്കി മുറിച്ചു നാരങ്ങാനീരിൽ ഇട്ടു വേകിച്ചു, വാങ്ങി ഖല്വത്തിൽ ഇട്ട്, ചെമ്പിന്റെ നാലിൽ ഒരു ഭാഗം രസം ചേർത്തു പുളിരസത്തിൽ ഒരു യാമം അരച്ച് ആ ചെമ്പുകഷണങ്ങൾ എടുത്ത് അവയ്ക്ക് ഇരട്ടി ഗന്ധകം നാരങ്ങാരസത്തിൽ അരച്ചെടുത്തു ചെമ്പുതകിടിന്റെ കഷണങ്ങളിൽ ലേപനം ചെയ്ത് എല്ലാംകൂടി ഒരു പന്തുപോലെ ഉരുട്ടി തമിഴാമയോ പുളിയാരലോ മീനാങ്കണിയോ അരച്ച് ഒരു അംഗുലം ഘനത്തിൽ ആ പന്തുപോലാക്കിയതു പൊതിഞ്ഞു ശീലമൺചെയ്തു

വാലുകായന്ത്രത്തിൽ ആക്കി അതു് ഉപ്പും ചാമ്പലും അരച്ചു കവചംചെയ്തു ഒരു മൺപാത്രത്തിൽ ആക്കി നാലുയാമം ക്രമമായി കൂട്ടിക്കൂട്ടി തീയെരിച്ചു പുടം ചെയ്തെടുത്തു് ആറിയതിൻെറശേഷം ആ കഷണങ്ങൾ കാട്ടുചേനയുടെ രസത്തിൽ ഒരു ദിവസം അരച്ചു, കഷണങ്ങൾക്കു സമം ഗന്ധകം ചേൎത്തരച്ചു പന്തുപോലെയുരുട്ടി ചേനയുടെയകത്താക്കി പെരുവിരലിൻെറ ഘനത്തിൽ ആ ചേന ശീലമൺചെയ്തു ഗജപുടമിട്ടാൽ ചെമ്പു തീർച്ചയായിട്ടും ഭസ്മമാകും. ഈ ഭസ്മം സേവിച്ചാൽ ഛർദ്ദിയേയും വിരേകത്തെയും ഭ്രമത്തേയും അരുചിയേയും അംഗദാഹത്തേയും വിയൎപ്പിനേയും ഉൽക്ലേദത്തേയും ഒരിക്കലും ഉണ്ടാക്കുന്നതല്ല.

### മറെറാരുവിധം താമ്രഭസ്മം.

ജംബീരരസസംപിഷ്ടരസഗന്ധകലേപിതം
ശുല്ബപത്രം ശരാവസ്ഥം ത്രിപുടൈൎയാതി ഭസ്മതാം.

സമം രസവും ഗന്ധകവുംകൂട്ടി ചെറുനാരങ്ങാനീരിലരച്ചു ശുദ്ധിചെയ്തു ചെമ്പുതകിടുകളിൽ ലേപനംചെയ്തു മൂശയ്ക്കകത്താക്കി ശീലമൺചെയ്തു മൂന്നുതവണ ഗജപുടം ഇട്ടാൽ ചെമ്പു ഭസ്മമാകും.

### താമ്രഭസ്മസാമാന്യഗുണം.

താമ്രഭസ്മം കാസം, ശ്വാസം, കഫം, വാതം, പ്ലീഹ, ഉദരം, കൃമി, കുഷ്ഠം, ശൂല, ജ്വരം, ഛർദ്ദി, ശോഫം, പാണ്ഡുരോഗം, മൂർഛ, മൂലരോഗം, അതിസാരം, ക്ഷയം, ഗുന്മം, തലക്കുത്തു്, ചുമ, പ്രമേഹം, ഭ്രമം മുതലായ എല്ലാ രോഗങ്ങൾക്കും കൊള്ളാം.

### അപക്വതാമ്രഭസ്മം സേവിച്ചാൽ ഉണ്ടാകുന്ന ദോഷങ്ങൾ.

ഛർദ്ദി, അതിസാരം, അംഗദാഹം, ഭ്രമം, ശ്രമം, മൂർഛ, പ്രമേഹം, ബലനാശം, വീൎയ്യക്ഷയം, ആയുഃക്ഷയം മുതലായവകൾ ഉണ്ടാകും.

### വികാരശാന്തിക്കു.

വരിനെല്ലിൻെറ വേരിട്ടു കാച്ചിയ വെള്ളം ആറിത്തണുത്തു പഞ്ചസാരചേൎത്തു കുടിച്ചാൽ വികാരശാന്തിയുണ്ടാകും.

ന വിഷം വിഷമിത്യാഹുസ്താമ്രം തു വിഷമുച്യതേ
ഏകദോഷോ വിഷേ താമ്രേ ത്വഷ്ടൗ ദോഷാഃ പ്രകീൎത്തിതാഃ.

വിഷത്തിനെ വിഷമെന്നു പറയാൻ പാടില്ല. ശുദ്ധിമാരണക്രിയകൾ ശരിയാകാത്ത ചെമ്പാണു് വിഷം. എന്തുകൊണ്ടെന്നാൽ വിഷത്തിനു് ഒരു ദോഷമേയുള്ളൂ. ചെമ്പിനു് എട്ടു ദോഷങ്ങൾ ഉണ്ടു്.

എട്ടു ദോഷങ്ങൾ.

ദാഹഃ സ്വേദോഽരുചിർമൂർഛാ ക്ലേദോ രേകോ വമിർഭ്രമഃ.

വിദാഹം, സ്വേദം, അരുചി, മൂർഛ, ക്ലേദനം, വയറിളക്കം, ഛർദ്ദി, ഭ്രമം ഇവയാണു്, ശുദ്ധിയും മാരണവും ശരിയാകാത്ത ചെമ്പിനുള്ള അഷ്ടദോഷങ്ങൾ.

## വങ്കം (വെള്ളത്തീയം).

ജാതി.

ഖുരകം മിശ്രകം ചേതി ദ്വിവിധം വംഗമുച്യതേ
ഖുരം തത്ര ഗുണൈഃ ശ്രേഷ്ഠം മിശ്രകം ന ഹിതം മതം.

വെള്ളത്തീയം ഖുരകമെന്നും മിശ്രകമെന്നും രണ്ടുവിധത്തിൽ ഉണ്ടു്. ഇവയിൽ ഖുരകം ഔഷധികൾക്കുപയോഗിക്കാവുന്നതും മറേറതു കൊള്ളരുതാത്തതും ആകുന്നു.

ഖുരവംഗത്തിൻേറയും മിശ്രവംഗത്തിൻേറയും ലക്ഷണങ്ങൾ.

ധവളം മൃദുലം സ്നിഗ്ദ്ധം ദ്രുതദ്രാവം സഗൌരവം
നിശ്ശബ്ദം ഖുരവംഗം സ്യാന്മിശ്രകം ശ്യാമശുഭ്രകം.

വെളുത്തും, മൃദുവായും, മിനുപ്പുള്ളതായും, ഏററവും വേഗത്തിൽ ഉരുകുന്നതായും, തൂക്കത്തിൽ ഭാരമേറുന്നതായും, ഉരുക്കുമ്പോൾ ശബ്ദമുണ്ടാകാത്തതായുമുള്ള വെള്ളത്തീയം ഖുരകവും, ചുവപ്പുകലൎന്ന വെള്ളപ്പോടുകൂടിയ വെള്ളത്തീയം മിശ്രവും ആകുന്നു.

നല്ല വെള്ളത്തീയം.

ശ്വേതം ലഘു മൃദു സ്വച്ഛം സ്നിഗ്ദ്ധമുഷ്ണാപഹം ഹിമം
സൂതപാത്രകരം കാന്തം ത്രപുശ്രേഷ്ഠമുദാഹൃതം.

വെളുത്തതായും, ഇരടില്ലാത്തതായും, പതുപ്പുള്ളതായും, നിർമ്മലമായും, സ്നിഗ്ദ്ധമായും, സ്പർശത്തിങ്കൽ ശീതമായും, രസത്തെ തകിടാക്കിച്ചെയ്യുന്നതായും, കാഴ്ചയ്ക്കു മനോഹരമായും ഇരിക്കുന്ന വെള്ളത്തീയം നല്ലതാകുന്നു.

**തിക്തോഷ്ണഗുണകം രൂക്ഷമീഷദ്വാതപ്രകോപനം**
**മേഹശ്ലേഷ്മാമയഘ്നം ച മേദോഘ്നം കൃമിനാശനം.**

വെള്ളത്തീയം കയ്പ്രസത്തോടുകൂടിയതും, ഉഷ്ണവീര്യത്തോടുകൂടിയതും, രൂക്ഷമായതും, കുറഞ്ഞൊന്നു വാതത്തെ കോപിപ്പിക്കുന്നതും, പ്രമേഹം കഫദോഷം മേദസ്സ് കൃമി ഇവകളെ നശിപ്പിക്കുന്നതുമാകുന്നു.

ശുദ്ധി.

ദ്രാവയിത്വാ നിശായുക്തേ ക്ഷിപ്തം നിർഗ്ഗുണ്ഡികാരസേ
വിശുദ്ധ്യതി ത്രിവാരേണ ഖുരവംഗം ന സംശയഃ.

മഞ്ഞൾപ്പൊടി കലക്കിയ നൊച്ചിയിലരസത്തിൽ വെള്ളത്തീയം മൂന്നുതവണ ഉരുക്കി ഒഴിച്ചാൽ ശുദ്ധമാകും.

മറെറാരുപ്രകാരത്തിൽ.

വംഗനാഗൌ പ്രതപ്തൌ ച ഗളിതൌ തൌ നിഷേചയേൽ
ത്രിധാ ത്രിധാ വിശുദ്ധിഃ സ്യാദ്രവിദുഗ്ദ്ധേപി ച ത്രിധാ.

എണ്ണ, കാടി, ഗോമൂത്രം, മുതിരക്കഷായം ഇവകളിൽ ഓരോന്നിലും പ്രത്യേകം പ്രത്യേകം മുമ്മൂന്നു പ്രാവശ്യം ഉരുക്കി ഒഴിച്ചതിന്റെ ശേഷം എരുക്കിൻപാലിൽ മൂന്നു പ്രാവശ്യം കൂടി ഉരുക്കി ഒഴിച്ചാൽ വംഗവും നാഗവും ശുദ്ധമാകും.

മറെറാരുപ്രകാരത്തിൽ ശുദ്ധി.

വംഗം (വെള്ളത്തീയം) ഉരുക്കി മനുഷ്യമൂത്രം, ഗോമൂത്രം, ആട്ടിൻമൂത്രം, പുളിയിലനീര് ഇവയിലും, എല്ലാ പുളിനീരിലും, എല്ലാ ക്ഷാരങ്ങളുമിട്ടുണ്ടാക്കിയ വെള്ളത്തിലും, കള്ളിപ്പാലിലും, കടമ്പുന്തൊലിനീരിലും ഏഴേഴുവട്ടം ഉരുക്കി ഒഴിച്ചാൽ ശുദ്ധമാകും.

ഭസ്മവിധി.

മൃൽപാത്രേ ദ്രാവിതേ വംഗേ ചിഞ്ചാശ്വത്ഥത്വചോ രജഃ
ക്ഷിപ്ത്വാ വംഗചതുർത്ഥാംശമയോദർവ്യാ പ്രചാരയേൽ
തതോ ദ്വിയാമമാത്രേണ വംഗം ഭസ്മ പ്രജായതേ
അഥ ഭസ്മസമം താലം ക്ഷിപ്ത്വാമ്ലേന വിമർദ്ദയേൽ
താലേന ദശമാംശേന യാമമേകം തതഃ പുടേൽ
ഏവം ദശപുടൈഃ പക്വം വംഗം ഭവതി മാരിതം.

ശുദ്ധിചെയ്ത വെള്ളത്തീയം മൺപാത്രത്തിൽ വച്ചുരുക്കി അതിന്റെ നാലിൽ ഒരുഭാഗം പുളിയുടെ തൊലിയും അരയാ

ലിന്റെ തൊലിയും പൊടിച്ചു ശീലപ്പൊടിതട്ടിയതിട്ട് ഇരുമ്പു കൊണ്ടു് ഇളക്കണം. ഇങ്ങനെ രണ്ടുയാമം ഇളക്കുമ്പോൾ വെളുത്തീയം ഭസ്മമാകും. പിന്നീട് ആ ഭസ്മവും ഭസ്മത്തിനു സമം താലകവുംക്കൂടി ചെറുനാരങ്ങാനീരിലരച്ചു വില്ലയാക്കി മൺമൂശയിൽവച്ചു ശീലമൺചെയ്തു ഗജപുടം ഇടണം. ആറിയതിന്റെ ശേഷം എടുത്തു ഭസ്മത്തിൽ പത്തിൽ ഒരുഭാഗം താലകം ചേർത്തു പിന്നെയും ചെറുനാരങ്ങാനീരൊഴിച്ചു ഗജപുടം ഇടണം. ഇങ്ങനെ പത്തു പുടം ഇട്ടാൽ ഭസ്മമാകും.

### മറെറാരുവിധം വംഗഭസ്മം.

ശുദ്ധിചെയ്ത വംഗത്തെ മൺപാത്രത്തിലിട്ടു് അടുപ്പേററി ഉരുക്കി അതിനുസമം ത്രിഫലചൂർണ്ണം ചേർത്തുരുക്കി വേപ്പിൻ കമ്പു കൊണ്ടിളക്കിക്കൊണ്ടിരുന്നാൽ ഭസ്മമാകും.

### മറെറാരുവിധം.

ശുദ്ധിചെയ്ത വംഗം മൺപാത്രത്തിലിട്ട് അടുപ്പിൽ വച്ചുരുക്കി അതിന്റെ നാലിലൊരുഭാഗം കടലാടി ചുട്ട ക്ഷാരം ചേർത്ത് ഒരു ഇരുമ്പുകോൽകൊണ്ടു് ഇളക്കണം. ചുമപ്പാകുമ്പോൾ എടുത്തു ശരാവപുടത്തിൽവച്ചു ശീലമൺചെയ്തു് തീക്ഷ്ണാഗ്നിയിൽ ഗജപുടം ഇട്ടാൽ നല്ല വെണ്മയേറിയ ഭസ്മമാകും.

### വംഗേശ്വരഭസ്മം.

വംഗഭസ്മം നാലുഭാഗം, ശംഖഭസ്മം ഒരുഭാഗം, രസഭസ്മം ഒരുഭാഗം, താളകഭസ്മം രണ്ടുഭാഗം, ഇവയെല്ലാം കൂട്ടിച്ചേർത്തു പുളിച്ചകാടികൊണ്ടരച്ചു വില്ലയാക്കിയുണക്കി ശരാവപുടത്തിൽ വച്ചു ഗജപുടം ഇട്ടാൽ വംഗേശ്വരഭസ്മമാകും.

### വംഗേശ്വരഗുണം.

ഭ്രമം, തിമിരം, കഫരോഗം, പ്രമേഹം, കാസരോഗം, ശ്വാസരോഗം, വാതം, പിത്തം, രക്തദോഷം, ഗ്രഹണിരോഗം, ശൂല, കുഷ്ഠം, പാണ്ഡുജ്വരം ഇവകളെ തീക്കും.

### അനുപാനമാററത്താൽ വംഗഭസ്മംകൊണ്ടു തീരുന്ന രോഗങ്ങൾ.

### മുഖത്തിലെ ദുർഗ്ഗന്ധത്തിനു്.

പച്ചക്കർപ്പൂരം ചേർത്തു വങ്കഭസ്മം സേവിക്കണം.

പാണ്ഡുരോഗത്തിന്.

നെയ്യിൽ ഉപയോഗിച്ചാൽ പാണ്ഡുരോഗം ശമിക്കും.

പുഷ്ടിക്കു്.

ജാതിക്കാപ്പൊടിയിൽ വങ്കഭസ്മം സേവിക്കണം.

മേഹത്തിന്.

തുളസിനീരിൽ സേവിച്ചാൽ മേഹങ്ങൾ തീരും.

ഗുന്മത്തിന്.

വങ്കഭസ്മം കൂടി ഉപയോഗിച്ചാൽ ഗുന്മൻ തീരും.

രക്തപിത്തത്തിന്.

മഞ്ഞപ്പൊടി കൂട്ടി സേവിച്ചാൽ രക്തപിത്തം ശമിക്കും.

കാസശ്വാസത്തിന്.

തേൻ ചേൎത്തു വങ്കഭസ്മം സേവിച്ചാൽ ശമിക്കും.

പിത്തകോപത്തിന്.

കല്ക്കണ്ടചേൎത്തു സേവിച്ചാൽ പിത്തകോപം ശമിക്കും.

ശരീരദാർഢ്യത്തിന്.

വെററിലച്ചാററിൽ സേവിച്ചാൽ ശരീരദാർഢ്യമുണ്ടാകും.

അഗ്നിമാന്ദ്യത്തിന്.

തിപ്പലിപ്പൊടി കൂട്ടി ഉപയോഗിച്ചാൽ അഗ്നിമാന്ദ്യം നില്ക്കും.

ജ്വരത്തിന്.

മഞ്ഞപ്പൊടികൂട്ടി സേവിച്ചാൽ ജ്വരം മാറും.

ശരീര താപത്തിന്.

ചെറുനാരങ്ങാനീരിൽ സേവിച്ചാൽ ശരീരതാപം തീരും.

ശുക്ലസ്തംഭനത്തിന്.

കസ്തൂരി ചേൎത്തു് സേവിച്ചാൽ ശുക്ലസ്തംഭനമുണ്ടാകും.

ചൎമ്മരോഗങ്ങൾക്കു്.

കരിങ്ങാലിക്കഷായത്തിൽ സേവിച്ചാൽ എല്ലാവിധ ത്വഗ്രോഗങ്ങളും തീരും.

അജീൎണ്ണത്തിന്.

കൊട്ടപ്പാക്കു പൊടിച്ചതും വങ്കഭസ്മവും കൂടി സേവിച്ചാൽ അജീൎണ്ണം നില്ക്കും.

### ശരീരപുഷ്ടിക്ക്.

വെണ്ണക്കുട്ടി സേവിച്ചാൽ ശരീരപുഷ്ടിയുണ്ടാകും.

### സന്തോഷത്തിന്.

പാലുക്കുട്ടി സേവിച്ചാൽ സന്തോഷം ഉണ്ടാകും.

### വാതത്തിന്.

വെള്ളുള്ളിരസത്തിൽ സേവിച്ചാൽ വാതം എൺപതും നീങ്ങും.

### കുഷ്ഠത്തിന്.

നൊച്ചിയിലച്ചാററിൽ സേവിച്ചാൽ കുഷ്ഠങ്ങൾ തീരും.

### നപുംസകത്വം നീങ്ങാൻ.

മൂടില്ലാത്താളിക്കഷായത്തിൽ സേവിച്ചാൽനപുംസകത്വം നീങ്ങും.

### ലിംഗപുഷ്ടിക്ക്.

ഇലവർങവും സമുദ്രക്കായും വങ്കഭസ്മവുംകൂടി വെററിലച്ചാററിൽ അരച്ചു ലിംഗത്തിൽ ലേപനം ചെയ്താൽ ലിംഗവൃദ്ധിയുണ്ടാകും.

### ശിരോരോഗങ്ങൾക്ക്.

ആവണക്കിൻവേരും വങ്കഭസ്മവുംകൂടി അരച്ചു ലേപനം ചെയ്താൽ ശിരോരോഗങ്ങൾ മാറും.

## നാഗം (കരുത്തീയം

### നല്ലനാഗത്തിൻെറ ലക്ഷണം.

ദ്രുതദ്രാവം മഹാഭാരം ഛേദേ കൃഷ്ണസമുജ്ജ്വലം
പൂതിഗന്ധം ബഹിഃ കൃഷ്ണം ശുദ്ധം സീസമതോഽന്യഥാ.

വേഗത്തിൽ ഉരുകുന്നതും, തൂക്കിയാൽ ഭാരം ഏറുന്നതും, മുറിച്ചാൽ കൃഷ്ണവർണ്ണമായിട്ടുള്ളതും, പൂതിഗന്ധത്തോടുകൂടിയതും, പുറം കൃഷ്ണവർണ്ണമായതും ആയ കരുത്തീയം ശുദ്ധമാണ്.

കരുത്തീയം ശുദ്ധിയാക്കി ഉപയോഗിച്ചാൽ പല രോഗങ്ങളും ശമിക്കും. വഴിപോലെ ശുദ്ധിചെയ്യാതെ ഉപയോഗിച്ചാൽ പല രോഗങ്ങളും ഉണ്ടാവുകയും ചെയ്യും.

**കരുത്തീയം ശുദ്ധിചെയ്യാതെ ഉപയോഗി ച്ചാലുള്ള ദോഷം.**

പാകേന ഹീനൌ കില വംഗനാഗൌ
കുഷ്ഠാനി ഗുല്മാംശ്ച തഥാതികഷ്ടാൻ
കണ്ഡൂപ്രമേഹാനലമാന്ദ്യശോഫ-
ഭഗന്ദരാദീൻ കുരുതേ പ്രഭുക്തൌ.

കരുത്തീയവും വെളുത്തീയവും ശുദ്ധിചെയ്യാതെ ഉപയോഗിച്ചാൽ അധികകഷ്ടമായകുഷ്ഠത്തേയും, ഗുന്മത്തേയും, ചൊറിയേയും, പ്രമേഹത്തേയും, അഗ്നിമാന്ദ്യത്തേയും, ശോഫത്തേയും, ഭഗന്ദരം തുടങ്ങിയ മററു മഹാരോഗങ്ങളേയും ഉണ്ടാക്കും.

**ശുദ്ധിചെയ്തു സേവിച്ചാലുള്ള ഗുണം.**

നാഗസ്തു നാഗശതതുല്യബലം ദദാതി
വ്യാധിം വിനാശയതി ജീവനമാതനോതി
വഹ്നിംപ്രദീപയതി കാമബലം കരോതി
മൃത്യും ച നാശയതി സന്തതസേവിതസ്സഃ.

വിധിപ്രകാരം ശുദ്ധിചെയ്തു നാഗഭസ്മം സേവിച്ചാൽ നൂറു ആനയ്ക്കു സമം ബലമുണ്ടാവുകയും, എല്ലാവ്യാധികളും ശമിക്കുകയും, ജീവിതം നിലക്കയും, ജഠരാഗ്നി ദീപിക്കുകയും, കാമവൃദ്ധിയും ബലവും ഉണ്ടാവുകയും, മൃത്യു ഇല്ലാതാവുകയും ചെയ്യും.

ശോധനമാരണങ്ങൾ

വെളുത്തീയത്തിനു പറഞ്ഞതുപോലെ ശോധനമാരണക്രിയകൾ ചെയ്താൽ കരുത്തീയം ശുദ്ധമാവുകയും ഭസ്മമാവുകയും ചെയ്യും.

വിശേഷാൽ ഭസ്മവിധി.

കരുത്തീയം ശുദ്ധിചെയ്ത് അടുപ്പിൽ വച്ചുരുകുമ്പോൾ മനയോലയിട്ട് ആടലോടകത്തിൻ കമ്പുകൊണ്ടു് ഇളക്കിക്കൊണ്ടിരുന്നാൽ ഭസ്മമാകും.

താംബൂലരസസംപിഷ്ടശിലാലേപാൽ പുനഃ പുനഃ
ദ്വാത്രിംശതിപുടൈർന്നാഗോ നിരുദ്ധോ ഭസ്മ ജായതേ.

മനയോല വെററില ചേർത്തരച്ചു ശുദ്ധിചെയ്ത കരുത്തീയത്തകിടുകളിൽ ലേപനംചെയ്തു മൂശയിൽവച്ചു ശീലമൺചെയ്തു്, മുപ്പത്തിരണ്ടുപുടമിട്ടാൽ നാഗം ഭസ്മമാകും.

മറ്റൊരു ഭസ്മവിധി.

അശ്വത്ഥചിഞ്ചാത്വക്ചൂർണ്ണം ചതുർത്ഥാംശേന നിക്ഷിപേൽ
മൃൽപാത്രേ വിദ്രുതോ നാഗോ ലോഹദർവ്യാ പ്രചാലിതഃ
യാമൈകേന ഭവേദ് ഭസ്മ തത്തുല്യഃ സ്യാന്മനശ്ശിലാ
കാഞ്ജികേന ദ്വയം പിഷ്ട്വാ പചേദ് ഗജപുടേന ച
സ്വാംഗശീതം സമുദ്ധൃത്യ ശിലയാ കാഞ്ജികേന ച
പുനഃ പചേച്ഛരാവാഭ്യാമേവം ദശപുടൈർമൃതിഃ.

ശുദ്ധിചെയ്ത കാരീയം ഒരു മൺപാത്രത്തിൽ അഴക്കി അടുപ്പേൽവച്ചുരുക്കി അതിൽ പേരാലിന്റേയും പുളിയുടേയും പൊടി ഈയത്തിൽ നാലിൽ ഒരു ഭാഗം ഉരുകിക്കൊണ്ടിരിക്കുന്നതിൽ വിതറി ഇരുമ്പുതവികൊണ്ടു് ഇളക്കിയാൽ ഒരുയാമം കഴിയുമ്പോൾ ഭസ്മമായിത്തുടങ്ങും. അതു ഭസ്മമായതിനു ശേഷം വാങ്ങി ഭസ്മത്തിനു തുല്യം മനയോല ചേർത്തു കാടിയൊഴിച്ചരച്ചു വില്ലയാക്കി ഉണക്കി മൂശയ്ക്കകത്താക്കി ശീലമൺ ചെയ്തു ഗജപുടം ഇടണം. ഇങ്ങനെ പത്തുപ്രാവശ്യം പുടം ചെയ്താൽ കാരീയം ഭസ്മമാകും.

അപക്വമായ നാഗഭസ്മം സേവിച്ചുണ്ടാകുന്ന വികാരശാന്തിക്കു്.

വെളുത്തവയമ്പും കടുക്കാത്തോടുംകൂടി സമം പൊടിച്ചു പഞ്ചസാരയുംകൂട്ടി ഉപയോഗിച്ചാൽ വികാരത്തിനു ശാന്തിയുണ്ടാകും.

## അയസ്സ് (ഇരിമ്പു്)

മുണ്ഡം തീക്ഷ്ണം ച കാന്തം ച ത്രിപ്രകാരമയസ്മൃതം.

ഇരിമ്പു മുണ്ഡമെന്നും, തീക്ഷ്ണമെന്നും, കാന്തമെന്നും ഇങ്ങനെ മൂന്നുപ്രകാരത്തിൽ ഉണ്ടു്.

മുണ്ഡം (ഇരിമ്പു്).

മൃദുകുണ്ഠം കഡാരം ച ത്രിവിധം മുണ്ഡമുച്യതേ
ദ്രുതദ്രാവമവിസ്ഫോടം ചിക്കണം മൃദു തച്ഛുഭം
ഹതം യൽ പ്രസരേദ് ദുഃഖാത്തൽകുണ്ഠം മധ്യമം സ്മൃതം
യദ്ധതം ഭജ്യതേ ഭംഗേ കൃഷ്ണം സ്യാത്തദ് കഡാരകം.

അയോലോഹം മൂന്നുവിധമുള്ളതിൽ മുണ്ഡമെന്ന ഇരിമ്പിനു തന്നെ മൃദു എന്നും, കുണ്ഠം എന്നും, കഡാരമെന്നും മൂന്നു

വക ഭേദങ്ങൾ ഉണ്ടു്. ഇവയിൽ മുദ്ര എന്നു പറയുന്നതു വേഗത്തിൽ ഉരുകുന്നതും, അടിച്ചാൽ പൊട്ടാത്തതും, അടിച്ചുപരത്താൻ പ്രയാസമില്ലാത്തതും ആണു്. അടിച്ചു പരത്തുന്നതിനു പ്രയാസമുള്ളതു കുണ്ഡമാണു്. അടിച്ചാൽ പൊട്ടുന്നതും മുറിവാകുന്നതിരിക്കുന്നതുമായ ഇരിമ്പു് കഡാരകം. ഇവയിൽ മുദ്വാണു് ഔഷധികാര്യങ്ങൾക്കു നല്ലതു്. മററു രണ്ടും ഉപയോഗിക്കാൻ പാടില്ല.

ഇരിമ്പിന്റെ ഗുണം.

മുണ്ഡം പരം മൃദുലകം കഫവാതശൂല
 മൂലാമമേഹഗരകാമലപാണ്ഡുഹാരി
ഗുല്മാമവാതജഠരാർത്തിഹരം പ്രദീപി
 ശോഫാപഹം രുധിരകൃൽ ഖലു കോഷ്ഠശോധി.

ഇരിമ്പു് കഫം, വാതം, ശൂല, മേഹം, കാമില, പാണ്ഡു, ഗുന്മം, ആമവാതം, വയററുവേദന, ശോഭം മുതലായവയെ നശിപ്പിക്കും. ജഠരാഗ്നിയേയും, രക്തത്തേയും വർദ്ധിപ്പിക്കും. കോഷ്ഠത്തെ ശുദ്ധിചെയ്യും.

തീക്ഷ്ണം (ഉരുക്കു്).

ഖരം സാരം ച ഹൃന്നാലം താരാവട്ടം ച വാജിരം
കാളലോഹാഭിധാനം ച ഷഡ്വിധം തീക്ഷ്ണമുച്യതേ.

തീക്ഷ്ണം എന്ന ഉരുക്കിനു ഖരമെന്നും, സാരമെന്നും, ഹൃന്നാലമെന്നും, താരാവട്ടമെന്നും, വാജിരമെന്നും, കാളലോഹമെന്നും ആറുവക ഭേദങ്ങൾ ഉണ്ടു്.

കാന്തം.

ഭ്രാമകം ചുംബകം ചൈവ കർഷകം ദ്രാവകം തഥാ
ഏവം ചതുർവിധം കാന്തം രോമകാന്തം ച പഞ്ചമം
ഏകദ്വിത്രിചതുഷ്പഞ്ച സർവ്വതോമുഖമേവ തൽ
പീതം കൃഷ്ണം തഥാ രക്തം ത്രിവർണ്ണം സ്യാൽ പൃഥക് പൃഥ
ക്രമേണ ദേവതാ തസ്യ ബ്രഹ്മവിഷ്ണുമഹേശ്വരാഃ [ക്
സ്യൽരവധി ഭവേൽ പീതം കൃഷ്ണം ശ്രേഷ്ഠം രസായനേ
രക്തവർണ്ണം തഥാ ചാപി രസബന്ധേ പ്രശസ്യതേ
ഭ്രാമകം തു കനിഷ്ഠം സ്യാച്ചുംബകം മദ്ധ്യമം തഥാ
ഉത്തമം കർഷകം ചൈവ ദ്രാവകം ചോത്തമോത്തമം
ഭ്രാമകം ലോഹജാതം യത്തൽ കാന്തം ഭ്രാമകം മതം

ചുംബയേച്ചുംബകം കാന്തം കർഷയേൽ കർഷകം തഥാ
സാക്ഷാദ്ദ്രാവയേല്ലോഹം തൽ കാന്തം ദ്രാവകം മതം
തദ്രോമകാന്തം സ്ഫുടിതാദ്യതോ രോമോദ്ഗമോ ഭവേൽ
കനിഷ്ഠം സ്യാദേകമുഖം മദ്ധ്യം ദ്വിത്രിമുഖം ഭവേൽ
ചതുഷ്പഞ്ചമുഖം ശ്രേഷ്ഠമുത്തമം സർവതോമുഖം
ഭ്രാമകം ചുംബകം ചൈവ വ്യാധിനാശേ പ്രശസ്യതേ
രസേ രസായനേ ചൈവ കർഷകം ദ്രാവകം ഹിതം
മത്തോന്മത്തഗജേ സൂതേ കാന്തമങ്കുശമുച്യതേ.

കാന്തം ഭ്രാമകമെന്നും, ചുംബകമെന്നും, കർഷകമെന്നും, ദ്രാവകമെന്നും ഇങ്ങനെ നാലുതരവും രോമകാന്തംകൂട്ടി അഞ്ചു തരവും ഉണ്ടു്. ഇതു് ഏകമുഖമായും, ദ്വിമുഖമായും, ത്രിമുഖമായും, ചതുർമ്മുഖമായും, പഞ്ചമുഖമായും, സർവതോമുഖമായും, മഞ്ഞനിറത്തിലും, കറുത്തനിറത്തിലും, ചുവന്ന നിറത്തിലും ഇങ്ങനെ പല നിറത്തിലും ഉണ്ടു്. നിറമനുസരിച്ചു ബ്രഹ്മാവു്, വിഷ്ണു, ശിവൻ ഇവരെ ദേവന്മാരായും കല്പിച്ചിരിക്കുന്നു. പീതം സ്പർശവേധിയും, കൃഷ്ണം രസായനത്തിൽ ശ്രേഷ്ഠവും, രക്തവർണ്ണത്തിലുള്ളതു രസത്തെ ബന്ധിക്കുന്നതിൽ പ്രാധാന്യമേറിയതും ആണു്. ഇതിൽ ഭ്രാമകം താണതും, ചുംബകം മദ്ധ്യമവും, കർഷകം ഉത്തമവും, ദ്രാവകം ഉത്തമോത്തമവുമത്രെ. അന്യലോഹങ്ങളെ ചലിപ്പിക്കുന്ന കാന്തം ഭ്രാമകവും, കൂട്ടിമുട്ടിക്കുന്ന കാന്തം ചുംബകവും, കർഷിക്കുന്നതു കർഷകവും, ദ്രവിപ്പിക്കുന്നതു ദ്രാവകവും, സ്ഫുടിപ്പിക്കുന്നതു രോമകാന്തവുമാണു്. കാന്തങ്ങളിൽ ഒരു ശക്തിമാത്രമുള്ള ഏകമുഖത്തോടുകൂടിയതു താണതും, എല്ലാ ശക്തികളുമുള്ള സർവതോമുഖത്തോടുകൂടിയതു ശ്രേഷ്ഠവും, ഇടയ്ക്കുള്ളതുകൾ മദ്ധ്യമങ്ങളും ആകുന്നു. ഭ്രാമകചുംബകങ്ങൾ വ്യാധിശമനത്തിനും, രസായനത്തിനും, രസബന്ധത്തിനും നല്ലതത്രെ. കർഷകദ്രാവകങ്ങളും മുഖ്യങ്ങളാണു്. മദിച്ച ആനയാകുന്ന രസത്തിനു കാന്തം തോട്ടിയാണു്.

കാന്തത്തിന്റെ ലക്ഷണം.

പാത്രേ യസ്യ പ്രസരതി ജലേ തൈലബിന്ദുർന്നലിപ്തം
ഗന്ധം ഹിംഗും ജയതി ച തഥാ തിക്തതാം നിംബകസ്യ
പാകേ ദുഗ്ദ്ധം ഭവതി ശിഖരാകാരകം നൈതി ഭൂമൌ
കാന്തം ലോഹം തദിദമുദിതം ലക്ഷണോക്തം ച നാന്യൽ.

യാതൊന്നിൻെറ യോഗംകൊണ്ടു തൈലം വെള്ളത്തിൽ വ്യാപിക്കാതെ നില്ക്കുകയും, കായത്തിൻെറ ഗന്ധത്തിൽ നശിക്കുകയും, വേപ്പിൻെറ കയ്പിനെ ഇല്ലാതാക്കുകയും ചെയ്യുന്നുവോ അതാണു് കാന്തം. പാകത്തിൽ ദൃഢമായിത്തീരും. അതു ഭൂമിയിൽ ശിഖരമായിരിക്കുന്നില്ല.

ഗുണം.

കാന്തായസ്യാഽതി രസായനോത്തരതരം സ്വാദേഥ ചിരായുഃപ്ര
സ്നിഗ്ദ്ധം മേഹഹരം ത്രിദോഷശമനം ശൂലാമമൂലാപഹം [ഗു
ല്മപ്ലീഹയകൃൽക്ഷയാമയഹരം പാണ്ഡൂദരവ്യാധിനു-
ത്തിക്തോഷ്ണം ഹിമവീര്യകം കിമപരം യോഗേന സർവാ
ത്തിനുൽ.

ഇതിൻെറ രസായനം സകല രസായനങ്ങളിൽ വെച്ചും ശ്രേഷ്ഠവും, സ്വാദുള്ളതാക്കുകയും, ചിരായുസ്സിനെ കൊടുക്കുന്നതും, സ്നിഗ്ദ്ധമായതും, മേഹങ്ങളെ നശിപ്പിക്കുന്നതും, ത്രിദോഷശമനവും, ശൂലഹരവും, ഗുന്മം, പ്ലീഹരോഗം, യകൃൽപീഡ, ക്ഷയം, പാണ്ഡു, ഉദരവ്യാധി ഇവകളെ ശമിപ്പിക്കുന്നതും; കൃമിഹരവും, തിക്തോഷ്ണരസങ്ങളോടും തണുത്ത വീര്യത്തോടുംകൂടിയതും, യോഗവിശേഷംകൊണ്ടു സകല വ്യാധികൾക്കും ശമനൌഷധമായിട്ടുള്ളതും ആകുന്നു.

കിട്ടാച്ഛതഗുണം മുണ്ഡം മുണ്ഡാത്തീക്ഷ്ണം ശതാധികം
തീക്ഷ്ണാല്ലക്ഷഗുണം കാന്തം ഭക്ഷണാൽ കുരുതേ ഗുണം
തസ്മാൽ കാന്തം സദാ സേവ്യം ജരാമൃത്യുഹരം പരം.

കിട്ട (പുരാണകിട്ട) ത്തിനേക്കാൾ നൂറിരട്ടി ഗുണം ഇരുമ്പിനുണ്ടു്. ഇരുമ്പിനേക്കാൾ നൂറിരട്ടി ഗുണം ഉരുക്കിനുണ്ടു്. ഉരുക്കിനേക്കാൾ ലക്ഷം പങ്കു ഗുണം കാന്തത്തിനുണ്ടു്. അതുകൊണ്ടു കാന്തഭസ്മം വേണം എപ്പോഴും ഉപയോഗിക്കേണ്ടതു്. അതു ജരാനരകളേയും മൃത്യുവിനേയും നശിപ്പിക്കുന്നതാകുന്നു.

മൂന്നുപ്രകാരത്തിലുള്ള ലോഹങ്ങളുടേയും ശുദ്ധി

അഞ്ചുപലത്തിൽ കുറയാതേയും പതിമൂന്നു പലത്തിൽ കൂടാതേയും തൂക്കമുള്ള ലോഹം വേണം ശുദ്ധികർമ്മത്തിനായി സ്വീകരിക്കാൻ. അതിനുള്ള പ്രമാണം—

നായഃ പചേൽ പഞ്ചപലാദവാഗൂർദ്ധ്വം ത്രയോദശാൽ
ആദൌ മന്ത്രസ്തതഃ കർമ്മ കർത്തവ്യം മന്ത്ര ഉച്യതേ.

താഴെപ്പറയുന്ന മന്ത്രധ്യാനം ലോഹശുദ്ധിമാരണങ്ങളിൽ വേണ്ടതാകുന്നു.

മന്ത്രം.

"ഓം അമൃതോത്ഭവായ സ്വാഹാ"

ലോഹങ്ങളുടെ സർവ്വദോഷശാന്തിക്കുപായം.

ശശക്ഷതജസംക്ലിന്നം ത്രിവാരം പരിതാപിതം
മുണ്ഡാദിസകലം ലോഹം സർവ്വദോഷാൻ വിമുഞ്ചതി.

മുയൽരക്തം തടവി മൂന്നുതവണ കാച്ചിയാൽ എല്ലാ ലോഹങ്ങളുടേയും സർവ്വദോഷങ്ങളും തീരും.

മറെറാരുവിധം.

ലോഹത്തിൽ മുയൽരക്തം തടവി ഉലയിൽ കാച്ചി ത്രിഫലക്കഷായത്തിൽ മൂന്നുതവണ മുക്കിയതിന്റെ ശേഷം പുളിയുടെ തോൽ എരിക്കിൻപാലിലരച്ചു ലേപനംചെയ്തു ത്രിഫലക്കഷായത്തിൽ മുക്കണം. ഇങ്ങനെ മൂന്നുതവണ ചെയ്താൽ ലോഹം ശുദ്ധമാകും.

ക്വാഥ്യമഷ്ടഗുണേ തോയേ ത്രിഫലായാഃ ഷോഡശം പലം
തൽക്വാഥേ പാദശേഷേ തു ലോഹസ്യ പലപഞ്ചകം.
കൃത്വാ പത്രാണി തപ്താനി സപ്തവാരം നിഷേചയേൽ
ഏവം പ്രലീയതേ ധാതുർഗ്ഗിരിജോ ലോഹസംഭവഃ.

പതിനാറുപലം ത്രിഫല നൂററിഇരുപത്തിനാലുപലം വെള്ളത്തിൽ ഇട്ടു കഷായംവച്ചു നാലിൽ ഒരുഭാഗമാക്കി ശുദ്ധിചെയ്യുന്നതിനുപയോഗിക്കത്തക്കവിധത്തിൽ ഘനംകുറച്ചു അടിച്ചെടുത്ത അഞ്ചുപലം തൂക്കംവരുന്ന ഇരുമ്പുതകിടുകൾ ഉലയിൽവച്ചു നല്ലതുപോലെ കാച്ചി ആ കഷായത്തിൽ മുക്കണം. ഇങ്ങനെ ഏഴുതവണ ചെയ്താൽ ലോഹം ഉരുകി ശുദ്ധമാകും.

മറെറാരുശോധന.

പത്തലീകൃതപത്രാണി ലോഹസ്യാഗ്നൗ പ്രതാപയേൽ
നിഷിഞ്ചേത്തപ്തതപ്താനി തൈലേ തക്രേ ച കാഞ്ജികേ
ഗോമൂത്രേ ച കുലത്ഥാനാം കഷായേ ച ത്രിധാ ത്രിധാ
ഏവം ലോഹസ്യ പത്രാണാം വിശുദ്ധിസ്സംപ്രജായതേ
യഥോദിതേന വിധിനാ ലോഹമാത്രം വിശോധ്യ ച
നിഷിഞ്ചല്ലോഹ ദോഷാണാം വിനാശായ ഭിഷഗ്വരഃ

ക്ഷീരാരനാളഗോമൂത്രത്രിഫലാക്വാഥവാരിണി
ലോഹമുഷ്ണം മനാക് തപ്തം ത്രേധാ ത്രേധാ വിധാനതഃ
നിഷേകേ ത്രിഫലാ ലോഹാൽ കർത്തവ്യാഷ്ടഗുണാ സദാ
ചതുർഗ്ഗുണം ഫലാത്തോയമഷ്ടാംശാവശേഷിതം
ക്ഷീരാദി ത്രയമാനം തു ലോഹാദ്ദ്വിഗുണമിഷ്യതേ.

ഇരുമ്പു കാച്ചിയടിച്ചു ചെറിയ തകിടുകളാക്കി ചാരത്തി ഉലയിൽ ഇട്ടു നല്ലതുപോലെ പഴുപ്പിച്ചെടുത്തു തൈലം, മോര്, കാടി, ഗോമൂത്രം ഇവയിൽ മുമ്മൂന്നു പ്രാവശ്യംവീതം മുക്കണം. പിന്നീട് ഇരിമ്പിനെക്കാൾ ഇരട്ടി അളവുള്ള പാൽ, കാടി, ഗോമൂത്രം ഇവയിലും, എട്ടിരട്ടി അളവോടു കൂടിയ ത്രിഫലക്കഷായത്തിലും മുമ്മൂന്നുപ്രാവശ്യം കൂടി ലോഹം ഉലയിൽവച്ചു് നല്ലതുപോലെ കാച്ചിമുക്കണം. ഇങ്ങനെ ചെയ്താൽ ലോഹങ്ങൾ എല്ലാം ശുദ്ധിയാകും.

ചെമ്പു ശുദ്ധിചെയ്വാൻ പറഞ്ഞതുപോലെ ലോഹങ്ങളും ശുദ്ധിചെയ്യാം. ത്രിഫലക്കഷായംകൊണ്ടുള്ള ശുദ്ധിമാത്രം കൂടുതലായിച്ചെയ്യണം.

കാന്തശോധന.

അഗസ്ത്യപത്രതോയേന ഭാവയേല്ലോഹകർഷകം
ദോലായന്ത്രേ പചേദ്ഭൃകൃത്യാ ത്രിഫലാസലിലേ തതഃ
ഗോമൂത്രേണ തതഃ പിഷ്ട്വാ വരാക്വാഥേന വാ ഭിഷക്
പുടേത്തം സപ്തധാ തേന മൃതിരസ്യ പ്രജായതേ.

അകത്തിയിലയുടെ നീരിൽ ഭാവനചെയ്തു ത്രിഫലക്കഷായം ഒഴിച്ചു് ദോളായന്ത്രത്തിൽ പചിച്ചെടുത്തു ത്രിഫലക്കഷായത്തിലോ ഗോമൂത്രത്തിലോ അരച്ചു ഏഴുപുടം ചെയ്താൽ കാന്തം ഭസ്മമാകും.

മറെറാരു കാന്തശുദ്ധി.

ചെറുനാരങ്ങാനീരിലും പുളിച്ചമോരിലും ഏഴുദിവസം ഏഴേഴു നാഴികവീതം ഇട്ടിരുന്നാൽ കാന്തം ശുദ്ധിയാകും.

മറെറാരുവിധം കാന്തശുദ്ധി,

കാന്തത്തിൽ അടയ്ക്കാമണിയൻ ഇടിച്ചുപിഴിഞ്ഞ നീരൊഴിച്ചു അടുപ്പേൽവച്ചു ആ നീരു വററിച്ചാൽ ശുദ്ധമാകും.

മാരണം.

വിശോധിതമയശ്ചൂർണ്ണം ഗോമൂത്രേണ വിമർദ്ദയേൽ
ശതശസ്തൽപുടേ വഹ്നൌ മൃതമേവം ഭവേദ്ധ്രുവം
സഹസ്രശസ്തു പുടനാത്തദ് ഭവേദമൃതോപമം.

ശുദ്ധിചെയ്ത ലോഹം എടുത്തു രാവിപ്പൊടിച്ച് ഗോമൂത്രം ഒഴിച്ചു നൂറുപുടം ചെയ്താൽ ഭസ്മമാകും. ഇപ്രകാരം ആയിരം പുടം ചെയ്താൽ ആ ഭസ്മം അമൃതിനു തുല്യമാകും.

മറെറാരുവിധം ഭസ്മവിധി.

ദാഡിമസ്യ ദലം പിഷ്ട്വാ തച്ചൂർണ്ണവാരിണാ
തദ്രസേനായസംചൂർണ്ണം സന്നീയപ്ലാവയേദിതി
ആതപേ ശോഷയേത്തച്ച പുടതേഹ പുനഃപുനഃ
ഏകവിംശതി വാരൈസ്തൻമ്രിയതേ നാത്ര സംശയഃ
ഏവം സർവാണി ലോഹാനി സ്വർണ്ണാദീന്യപി മാരയേൽ.

പുളിയുള്ള താളിമാതളത്തിന്റെ ഇല അരച്ച് നാലിരട്ടി വെള്ളത്തിൽ അതു കലക്കി അതിൽ ശുദ്ധിചെയ്ത ലോഹത്തെ കിട്ട രാവിപ്പൊടിച്ചുതിട്ടവെയിലത്തു വച്ചിരുന്ന് വെള്ളംവററുമ്പോൾ എടുത്തു പുടംചെയ്യണം. ഇങ്ങനെ ഇരുപത്തിഒന്നു തവണ ചെയ്താൽ ഇരിമ്പും, ഉരുക്കും, കാന്തവും, സ്വർണ്ണം തുടങ്ങിയ മററു ലോഹങ്ങളും ഭസ്മമാകും.

മറെറാരുവിധം.

ശുദ്ധം ലോഹഭവം ചൂർണ്ണം പാതാളഗരുഡീരസൈഃ
മർദ്ദയിത്വാ പുടേദ്വഹ്നൌ ദദ്യാദേവം പുടത്രയം
പുടത്രയം കുമാര്യാ ച കുഠേരച്ഛിന്നികാരസൈഃ
പുടഷൾകം തതോ ദദ്യാദേവം തീക്ഷ്ണമൃതിർഭവേൽ
പുടേദ്ദ്വാദശമംശേന ദരദം തീക്ഷ്ണചൂർണ്ണതഃ
മർദ്ദയേൽ കന്യകാദ്രാവൈര്യാമയുഗ്മം തതഃ പുടേൽ
ഏവം സപ്തപുടൈർമൃത്യുർല്ലോഹചൂർണ്ണമവാപ്നുയാൽ
രസൈഃ കുഠേരച്ഛിന്നായാഃ പാതാളഗരുഡീരസൈഃ
സ്തന്യേന ചാർക്കദുഗ്ദ്ധേന തീക്ഷ്ണസ്യൈവം മൃതിർഭവേൽ

ശുദ്ധിചെയ്ത ലോഹത്തെ രാവിപ്പൊടിച്ചു പൊടിയാക്കി പാതാളഗരുഡക്കൊടി (പാതാളമൂലി)യുടെ ചാററിൽ അരച്ചു മൂന്നു പുടംചെയ്തതിന്റെശേഷം അതുപോലെ മൂന്നുപുടം

കററാർവാഴ നീരിൽ അരച്ചും ആറാരുവീതം പുടം ചെറുതുളസി നീരിലും അമൃതിൻെറ നീരിലും അരച്ചും ചെയ്താൽ ലോഹം ഭസ്മമാകും.

ഉരുക്കപ്പൊടിയുടെ പന്ത്രണ്ടിൽ ഒരുഭാഗം ചായില്യം ചേർത്തു കററാർവാഴയുടെ രസം ഒഴിച്ചു രണ്ടുയാമം അരച്ച് ഏഴു പുടം ചെയ്താൽ ഉരുക്ക ഭസ്മമാകും. ചെറുതുളസി, അമൃത്, പാതാളമൂലി എരിക്കിൻപാല് ഇവയിൽ അരച്ചു പുടം ചെയ്താലും ഉരുക്ക ഭസ്മമാകും.

### മറെറാരുപ്രകാരംലോഹഭസ്മവിധി.

ഗന്ധകം പച്ചവെള്ളത്തിൽ അരച്ചു ശുദ്ധിചെയ്ത ലോഹത്തകിടുകളിന്മേൽ ലേപനം ചെയ്ത് ഉലയിൽവച്ചു പഴുപ്പിച്ചു പൊന്നാങ്കാണി രസത്തിൽ മുക്കണം. ഇങ്ങനെ പലതവണ കാച്ചിമുക്കുമ്പോൾ തകിടുകൾ പൊടിയാകും. പൊടിയായ ഉടൻ ആ പൊടിക്കു സമം ശുദ്ധിചെയ്ത രസവും ഗന്ധകവും ചേർത്തു പൊന്നാങ്കാണിയിലനീരിലും ആടലോടകത്തില നീരിലും നൊച്ചിയിലനീരിലും വെവ്വേറെ അരച്ചു വെവ്വേറെ ഗജപുടംഇടണം. ഇങ്ങനെ അറുപത്തിനാലുപുടം ചെയ്താൽ പുഷ്പരാഗതുല്യമായ ലോഹഭസ്മം ലഭിക്കും. ഈ ഒരു മരുന്നുകൊണ്ടു തന്നെ സർവ്വരോഗങ്ങളേയും ജയിക്കുകയും ചെയ്യും.

### മറെറാരുവിധി

സൂതകാദ്ദ്വിഗുണം ഗന്ധം ദത്വാ കുര്യാച്ച കജ്ജലീം
ദ്വയോഃ സമം ലോഹചൂർണ്ണം മർദ്ദയേൽ കന്യകാദ്രവൈഃ
യാമയുഗ്മം തതഃ പിണ്ഡം കൃത്വാ താമ്രസ്യ പാത്രകേ
ഘർമ്മേദ് ധൃത്വേരുബൂകസ്യ പത്രൈരാച്ഛാദയേദ് ബുധ
യാമാദ്ധേനോഷ്ണതാ ഭൂയാൽധാന്യരാശൌ ന്യസേത്തതഃ
ദത്വോപരി ശരാവം തു ത്രിദിനാന്തേ സമുദ്ധരേൽ
പിഷ്ട്വാ ച ഗാളയേദ്വസ്ത്രാദേവം വാരിതരം ഭവേൽ
ഏവം സർവ്വാണി ലോഹാനി സ്വർണ്ണാദീന്യപി മാരയേൽ

രസംഒരുഭാഗം, ഗന്ധകം രണ്ടുഭാഗം രണ്ടിനും തുല്യം ലോഹചൂർണ്ണം ഇവ മൂന്നുംകൂടെക്കൂട്ടി കററാർവാഴ നീരുകൊണ്ടു രണ്ടു യാമം അരച്ചുരുട്ടി ചെമ്പുപാത്രത്തിൽ വെയിലത്തുവച്ച് ആവണക്കിലകൊണ്ടു മൂടി അരയാമം വെയിലുകൊള്ളിച്ച് ചൂടുപിടിക്കുമ്പോൾ എടുത്തു മൺപാത്രം കൊണ്ടടച്ചു നെല്ലിനകത്തു

കഴിച്ചുവച്ചിരുന്നു മൂന്നുദിവസം കഴിയുമ്പോൾ എടുത്തു വസ്ത്രത്തിൽ ഇട്ടു മർദ്ദിച്ചാൽ വെള്ളംപോലെ ആയിത്തീരും. ഇങ്ങനെ സ്വർണ്ണം തുടങ്ങിയ എല്ലാ ലോഹങ്ങളേയും ഭസ്മമാക്കാം.

### സർവ്വധാതുമാരണം.

ശിലാഗന്ധാക്കർദുഗ്ദ്ധാക്താഃ സ്വർണ്ണാദ്യാഃ സർവ്വധാതവഃ
മ്രിയന്തേ ദ്വാദശപുടൈഃ സത്യം ഗുരുവചോ യഥാ.

ഗന്ധകവും മനയോലയുംകൂടി എരിക്കിൻപാലിൽ അരച്ചു ലേപനം ചെയ്തു പന്ത്രണ്ടുപുടം ചെയ്താൽ സുവർണ്ണാദി സകല ധാതുക്കളും ഭസ്മമാകും.

### മറെറാരുവിധം കാന്തഭസ്മം.

ശുദ്ധിചെയ്ത കാന്തവും നാലിൽ ഒരുഭാഗം ഗന്ധകവുംകൂടി എരിക്കിൻപാല, കല്ലുർവഞ്ചിനീര, മുരുക്കിൻനീരു ഇവകളിൽ പ്രത്യേകം പ്രത്യേകം ഓരോയാമം അരച്ച് മൂന്നുഗജപുടം ചെയ്താൽ കാന്തം ഭസ്മമാകും.

### മറെറാരുവിധം ലോഹഭസ്മം

ശുദ്ധിചെയ്ത ലോഹചൂർണ്ണത്തിനു പന്ത്രണ്ടിൽ ഒരുഭാഗം ശുദ്ധിചെയ്ത ജാതിലിംഗംചേർത്തു കററാർവാഴനീരിൽ രണ്ടുയാമം അരച്ച് വില്ലയാക്കി ഉണക്കി മൂശയിൽവച്ചു ശീലമൺ ചെയ്തു ഏഴു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### അമൃതീകരണം.

ലോഹഭസ്മം ത്രിഫലക്കഷായത്തിൽ അരച്ചു മദ്ധ്യമപുടം ചെയ്താൽ അമൃതീകരണമാകും.

### ലോഹഭസ്മഗുണം.

അമൃതിനു തുല്യമായ ലോഹഭസ്മവും രസഭസ്മവുംകൂട്ടി സേവിച്ചാൽ സകലവ്യാധികളും തീരുമെന്നു മാത്രമല്ല ജരാമരണാദികൾ കൂടാതെ ചിരകാലം ജീവിച്ചിരിക്കുകയും ചെയ്യും.

### ലോഹഭസ്മപരീക്ഷ.

തേൻ,നെയ്യ്, ലോഹഭസ്മം, വെള്ളി ഇവകളെ ഒന്നിച്ചു മൂശയിലാക്കി ശീലമൺചെയ്തു ഉലയിൽവച്ചു ഊതിയെടുത്താൽ വെള്ളി തൂക്കത്തിൽ കുറയാതെയിരുന്നാൽ ലോഹഭസ്മം ശുദ്ധഭസ്മമെന്നു തീർച്ചയാക്കാം. വെള്ളികുറഞ്ഞാൽ വീണ്ടും പുടം ചെയ്യണം.

ലോഹങ്ങൾ ഉരുക്കുന്നതിനുള്ളവിദ്യ

ദേവതാള്യാ ദ്രവൈർഭാവ്യം ഗന്ധകം ദിനസപ്തകം
തേന പ്രതാപമാത്രേണ ലോഹം തിഷ്ഠതി സൂതവൽ.

ദേവതാളിയിലയുടെ ചാററിൽ ഏഴുദിവസം ഇട്ടിരുന്ന ഗന്ധകം, ലോഹം ഉലയിൽ വച്ചൂതുമ്പോൾ അതിൽ കുറേശ്ശയായി ഇട്ടുകൊടുത്താൽ ലോഹചൂർണ്ണം രസംപോലെ ആകും.

മറെറാരുവിധം.

ഇരുപത്തിയൊന്നു പ്രാവശ്യം അരിച്ചെടുത്ത ദേവതാളിയില ചുട്ട ക്ഷാരം ലോഹം ഉരുക്കുമ്പോൾ കുറേശ്ശെയായി ഇട്ടുകൊണ്ടിരുന്നാൽ ലോഹം ഉരുകും. നരമൂത്രത്തിലോ ഗോമൂത്രത്തിലോ ക്ഷാരം കലക്കണം.

മറെറാരുവിധം.

ഗന്ധകം കാന്തപാഷാണം ചൂർണ്ണയിത്വാ സമം സമം
ദ്രുതേ ലോഹേ പ്രതിവാപേദ്ദ്രയാല്ലോഹാഷ്ടകം ദ്രവൽ.

സമം ഗന്ധകവും കാന്തവും പാഷാണവുംകൂടി പൊടിച്ചു പഴുപ്പിക്കുന്ന ഇരുമ്പിൽ കുറേശ്ശെകുറേശ്ശെയായി ഇട്ടുകൊണ്ടിരുന്നാൽ ലോഹം ഉരുകും.

മറെറാരുവിധം.

ത്രിസ്സപ്തകൃത്വോ ഗോമൂത്രേ ജാലിനീഭസ്മഭാവിതം
ശോഷയേത്തസ്യ വാപേന തീക്ഷ്ണം മൂഷാഗതം ദ്രവൽ.

ദേവതാളി ഭസ്മം ഗോമൂത്രത്തിൽ കലക്കി ഇരുപത്തിയൊന്നുതവണ ഭാവനചെയ്തു ലോഹം പഴുക്കുമ്പോൾ കുറേശ്ശെയായി ഇട്ടുകൊടുത്താൽ ലോഹം ഉരുകി വെള്ളംപോലെ ആകും.

മറെറാരുവിധി.

കാടൻ, ആട്, ആമ ഇവയുടെ എല്ല്, കന്മദം ഇവ പൊടിച്ചതു, കാന്തം ഉലയിൽ വച്ചു പഴുപ്പിക്കുമ്പോൾ കുറേശ്ശെ ഇട്ടുകൊടുത്താൽ കാന്തം രസംപോലെ നിർമ്മലമായി ഉരുകും.

ലോഹഭസ്മം സേവിച്ചുണ്ടാകുന്ന വികാരശാന്തിക്ക്.

ഏലത്തരി പൊടിച്ചു കല്ക്കണ്ടും തേനും ചേർത്തു മൂന്നു ദിവസം സേവിക്കണം.

മറെറാരുവിധി.

അകത്തിക്കീരയുടെ നീരിൽ വിഴാലരിപ്പൊടി കലക്കി സേവിച്ചു വെയിലിന്റെ ചൂടേററാൽ വികാരം ശമിക്കും.

പുരാണകിട്ടം (അയോമലം).

ഇരുമ്പിനെ തീയിൽ പഴപ്പിക്കുമ്പോൾ യാതൊരുമലത്തെ തള്ളുന്നുവോ ആ മലമാണ് പുരാണകിട്ടം അല്ലെങ്കിൽ അയോമലം എന്നു പറയുന്നതു്.

ലക്ഷണം.

കുറഞ്ഞോന്നു പ്രകാശത്തോടും ഗുരുത്വത്തോടും സ്നിഗ്ദ്ധതയോടും കൂടിയതും, മൃദുകിട്ടവും, അഞ്ജനംപോലെ കറുത്തതും, ജഡമായതും ദ്വാരങ്ങളോ പൊട്ടലുകളോ ഇല്ലാത്തതും, തീക്ഷ്ണകിട്ടവും, പച്ചനിറമായും, രൂക്ഷമായും, ഗുരുത്വമായും, ഉരുതിയാൽ ദ്വാരങ്ങളോ പൊട്ടുകളോ പൊള്ളലുകളോ യാതൊന്നും കൂടാതെ വെള്ളിയുടെ കാന്തിപോലെയുള്ള കാന്തിയോടുകൂടിയും ഇരിക്കുന്നതു കാന്തകിട്ടവുമാകുന്നു.

ശതാബ്ദമുത്തമം കിട്ടം മദ്ധ്യം ചാശീതിവാർഷികം.
അധമം ഷഷ്ടിവാർഷികമതോ ഹീനം വിഷോപമം.

100 വർഷം പഴക്കമുള്ള കിട്ടം ഉത്തമവും 80 വർഷം പഴക്കമുള്ളതു് മദ്ധ്യമവും, 60 വർഷം പഴക്കമുള്ളതു് അധമവും, അതിൽ കുറഞ്ഞതു് വിഷതുല്യവുമാകുന്നു.

കിട്ടത്തിന്റെ ഉൽപത്തിയും ഗുണവും.

ധ്മാതസ്യ ലോഹസ്യ മലം മണ്ഡൂരമിതി ചോച്യതേ
യല്ലോഹം യദ്ഗുണം പ്രോക്തം തൽകിട്ടമപി തദ്ഗുണം.

പഴപ്പിക്കുന്ന ലോഹത്തിന്റെ മലമാണ് കിട്ടം. ലോഹത്തിന് എന്തെല്ലാം ഗുണങ്ങളുണ്ടോ അതെല്ലാം അതിന്റെ കിട്ടത്തിനും കാണും.

ശുദ്ധിയും മാരണവും.

ഭസ്മാഗ്നൌ തപ്തമണ്ഡൂരം സപ്തധാ ഗോജലേ ക്ഷിപേൽ
ചൂർണ്ണീകൃത്യ പ്രയോക്തവ്യം പുടാദ് ബഹുഗുണം ഭവേൽ.

പുരാണകിട്ടം തീയിലിട്ടു പഴപ്പിച്ചു ഗോമൂത്രത്തിൽ ഇടുക. ഇങ്ങനെ ഏഴുപ്രാവശ്യം ചെയ്താൽ കിട്ടം ശുദ്ധിയാകും. അതിൻശേഷം ഗോമൂത്രത്തിൽതന്നെ അരച്ചു പുടം ചെയ്താൽ ഭസ്മമാകുകയും ചെയ്യും.

മറെറാരുവിധം.

അക്ഷാംഗാരൈർദ്ധമേൽ കിട്ടം ലോഹജം ഹി ഗവാംജലൈഃ
സേചയേത്തപ്തതപ്തം ച സപ്തവാരം പുനഃ പുനഃ

ചൂർണ്ണയിത്വാ തതഃ ക്വാഥൈസ്ത്രിഗുണൈസ്ത്രിഫലാഭവൈഃ
ആലോഡ്യ ഭർജ്ജയേദ്വഹ്നൌ മണ്ഡൂരം ജായതേ പരം.

പുരാണകിട്ടം താന്നിവിറകുകൊണ്ടുണ്ടാക്കിയ തീയിലിട്ടു പഴുപ്പിച്ചു് ഗോമൂത്രത്തിൽ ഇടുക. ഇങ്ങനെ ഏഴുതവണ ചെയ്താൽ ശുദ്ധമാകും. അതിന്റെ ശേഷം അതിനെ ത്രിഫലക്കഷായത്തിലിട്ടു വററിച്ചു് കഷായവെള്ളം വററി പുരാണകിട്ടം തീരുന്നതുവരെ തീയെരിച്ചാൽ നല്ല ഭസ്മമായി ഭവിക്കും.

### മറെറാരുവിധം.

ഗോമൂത്രേ ത്രിഫലാം ക്വാഥ്യ തൽക്വാഥേ സേചയേച്ഛനൈഃ
ലൌഹകിട്ടം സുതപ്തം തു യാവജ്ജീർയ്യതി തത്സ്വയം
തജ്ജീർണ്ണം ഗ്രാഹയേൽ പേഷ്യം മണ്ഡൂരം ച പ്രയോജയേൽ.

പുരാണകിട്ടം ഗോമൂത്രത്തിലും ത്രിഫലക്കഷായത്തിലും കാച്ചി മുക്കിയശേഷം തീയിലിട്ടു പഴുപ്പിച്ചു്, കിട്ടം പഴുക്കുമ്പോൾ ഗോമൂത്രം ചേർത്ത ത്രിഫലക്കഷായം അതിൽ കുറേശ്ശെ ഒഴിച്ചുകൊടുത്താൽ പുരാണകിട്ടം ഭസ്മമാകും.

### മറെറാരുവിധം.

അക്ഷാംഗാരൈർധ്മാപേൽ കിട്ടം ലോഹജം ച ഗവാം ജലേ
സേചയേദക്ഷപത്രൈശ്ച സപ്തവാരം പുനഃ പുനഃ
മണ്ഡൂരോഽയം സമാഖ്യാതഃ ശുദ്ധം ശ്ലക്ഷ്ണം നിയോജയേൽ.

താന്നിവിറകുകൊണ്ടു തീയുണ്ടാക്കി അതിലിട്ടു പുരാണകിട്ടം പഴുപ്പിച്ചു, താന്നിയിലകൊണ്ടു് അല്പാല്പമായി ഗോമൂത്രം കോരി അതിൽ വീഴ്ത്തിക്കൊണ്ടിരുന്നാൽ മണ്ഡൂരം ഭസ്മമാകും.

### മണ്ഡൂരഭസ്മഗുണം.

ചവർപ്പുരസത്തോടും ശീതവീർയ്യത്തോടുംകൂടിയതും പാണ്ഡു, കാമില, കുംഭകാമില, ഹലീമകം, വീക്കം ഇവകളെ ശമിപ്പിക്കുന്നതുമാകുന്നു.

### വികാരശാന്തിക്കു്.

ശുദ്ധമാകാത്ത മണ്ഡൂരഭസ്മം സേവിച്ചുണ്ടാകുന്ന വികാരത്തിനു കടുക്കാപൊടിച്ചു തേനിൽ കുഴച്ചു് മൂന്നുദിവസം സേവിച്ചാൽ മതിയാകുന്നതാണു്.

## പിച്ചള.

### പിത്തളയുടെ ജ്ഞാനം.

രീതികാ കാകതുണ്ഡീ ച ദ്വിവിധാ പിത്തളാ ഭവേൽ
സന്തപ്താ കാഞ്ജികേ ക്ഷിപ്താ താമ്രാഭാ രീതികാ മതാ
ഏവം യാ ജായതേ കൃഷ്ണാ കാകതുണ്ഡീതി സാ മതാ.

രീതികയെന്നും കാകതുണ്ഡികയെന്നും പിത്തള രണ്ടുവിധത്തിലുണ്ടു്. പഴുപ്പിച്ചു കാടിയിൽ മുക്കിയാൽ ചുവന്നനിറത്തോടുകൂടിയതു് രീതികയും കറുത്തനിറത്തോടുകൂടിയതു കാകതുണ്ഡികയും ആകുന്നു.

ചെമ്പു് ശുദ്ധിചെയ്യാൻ പറഞ്ഞതുപോലെ ശുദ്ധിചെയ്കയും മാരണവിധികളെ ചെയ്യുകയും ചെയ്താൽ മതിയാകും.

### വിശേഷാൽ ഭസ്മവിധി.

അർക്കക്ഷീരേണ സംപിഷ്ടോ ഗന്ധകസ്തേന ലേപയേൽ
സമേനാരസ്യ പത്രാണി ശുദ്ധാന്യാമ്ലദ്രവൈർമുഹുഃ
തതോ മൂഷാപുടേ ധൃത്വാ പുടേദ്ഗജപുടേന ച
ഏവം പുടദ്വയേനൈവ ഭസ്മാരം ഭവതി ധ്രുവം.

പഴുപ്പിച്ചു പുളിരസത്തിൽ മുക്കി ശുദ്ധിയാക്കിയ പിച്ചളതകിട്ടിൽ എരുക്കിൻപാലൊഴിച്ചരച്ചു ഗന്ധകം തേച്ചു മൂശയ്ക്കകത്താക്കി ശീലമൺ ചെയ്തു രണ്ടു ഗജപുടം ഇട്ടാൽ പിച്ചള ഭസ്മമാകും.

### വെള്ളോടു്.

അഷ്ടഭാഗേന താമ്രേണ ദ്വിഭാഗകടിലേന ച
വിദ്രുതേന ഭവേൽ കാംസ്യം തത്സൗരാഷ്ട്രഭവം ശുഭം
തീക്ഷ്ണശബ്ദം മൃദുസ്നിഗ്ദ്ധമീഷച്ഛ്യാമലശുഭ്രകം
നിർമ്മലം ദാഹരക്തം ച ഷോഡാ കാംസ്യം പ്രശസ്യതേ.

എട്ടുഭാഗം ചെമ്പും രണ്ടുഭാഗം വെളുത്തീയവുംകൂട്ടി ഉരുക്കിയുണ്ടാക്കുന്ന വെള്ളോടാണു് നല്ലതു്. അപ്രകാരമുള്ള വെള്ളോടു്, തീക്ഷ്ണശബ്ദത്തോടുകൂടിയതായും, മൃദുവായും, സ്നിഗ്ദ്ധമായും, കുറഞ്ഞൊന്നു ചുവപ്പുലേശിയ വെളുപ്പോടുകൂടിയതായും, നിർമ്മലമായും, പഴുപ്പിച്ചാൽ നല്ല ചുവപ്പുവർണ്ണത്തോടുകൂടിയതായും ഇരിക്കും.

## ശോധനവും മാരണവും.

ചെമ്പിന്ന പറഞ്ഞിട്ടുള്ളതുപോലെയും വിശേഷാൽ പിച്ചളയ്ക്കു പറഞ്ഞതുപോലെയും ചെയ്താൽ വെള്ളോട്ട ശുദ്ധിയാവുകയും ഭസ്മമാവുകയും ചെയ്യും.

## ക്രൂടാതൊരുവിധി.

നവസാരം, പൊൻകാരം, ചവക്കാരം, വെടിയുപ്പ്, കല്ലുപ്പ്, കരുത്ത വിളയുപ്പ്, പൊങ്ങിയുപ്പ്, ഇവ അരച്ചു പിത്തളത്തകിടിലോ വെള്ളോട്ടിൻതകിട്ടിലോ തേച്ചു മൂശയ്ക്കകത്താക്കി ഏഴുതവണ ശീലമൺ ചെയ്തു നാലുതവണ ഗജപുടമിട്ടാൽ ഭസ്മമാകും.

## ക്രൂടാതൊരുവിധി.

അക്ക്ക്ഷീരം വടക്ഷീരം നിർഗ്ഗുണ്ഡീക്ഷീരകം തഥാ
താമ്രരീതിധ്വനിവധേ സമഗന്ധകയോഗതഃ.

എരുക്കിൻപാല്, പേരാലിൻപാല്, കരുനൊച്ചിരസം, പഴമുൺപാലയുടെ രസം ഇവയിൽ ഓട്ടിന്ന തുല്യമായി ഗന്ധകമരച്ചു ലേപനം ചെയ്തു പുടം ചെയ്താൽ ചെമ്പും പിച്ചളയും ഓട്ടും ഭസ്മമാകും.

## വികാരശാന്തി.

ശുദ്ധിയും മാരണവും ശരിയാകാത്ത വെള്ളോട്ട് ഭസ്മം സേവിച്ചുണ്ടാകുന്ന വികാരത്തിന്ന കോൽപുളിയുടെ പഴുത്തുണങ്ങിയ കായ് തണുത്തവെള്ളത്തിൽ കലക്കി സേവിച്ചാൽ മതിയാകുന്നതാണ്.

## നാകം.

നാകം തകട്ടുനാകമെന്നും കട്ടിനാകമെന്നും രണ്ടുവിധത്തിലുണ്ട്.

## ഗുണങ്ങൾ.

കഫം, പിത്തം, പ്രമേഹം, വായുമുട്ടൽ ഇവയെ നശിപ്പിക്കും. കണ്ണിന്ന വളരെ നല്ലതാണ്.

## ശുദ്ധിയും മാരണവും.

യശദം ഗിരിജം തസ്യ ദോഷാഃ ശോധനമാരണേ
വംഗസ്യേവ ഹി ബോദ്ധവ്യം ഗുണാംസ്തു ശണയാമ്യഥ.

നാകം മലയിൽ ഉണ്ടാകുന്നതാണ്. അതിന്റെ ദോഷങ്ങളും ശോധനമാരണങ്ങളുമെല്ലാം വെളുത്തീയത്തിന്ന പറഞ്ഞതു

പോലെ തന്നെ. ഇതിൻെറ ഭസ്മത്തിന്ന വെളുത്തീയഭസ്മത്തിനുള്ള ഗുണങ്ങൾപോലെയുള്ള ഗുണങ്ങളും ഉണ്ട്.

### വിശേഷാൽ ഭസ്മവിധി.

നാകം, വങ്കം ശുദ്ധിചെയ്യാൻ പറഞ്ഞിട്ടുള്ളതുപോലെ ശുദ്ധിചെയ്തു അതിനെ ചെറിയചെറിയ തുണ്ടുകളാക്കി, അതിന്ന കാൽപങ്ക് ശുദ്ധിചെയ്ത മനയോലയും, ശുദ്ധിചെയ്ത ഗന്ധകവുംഎടുത്തു അവയെ എരിക്കിൻപാലിൽ അരച്ച് തുണ്ടുകളിൽ തടവി ഉണക്കി ശരാവസംപുടത്തിൽ വച്ച ശീലമൺചെയ്തു ഗജപുടം ഇട്ടാൽ ഭസ്മമാകും. ഇങ്ങനെ പന്ത്രണ്ടു പുടം ഇടണം.

### മറെറാരുവിധം.

ശുദ്ധിചെയ്ത നാകം ചെറിയ തുണ്ടുകളാക്കി അതിന നാലിൽ ഒരുഭാഗം ശുദ്ധിചെയ്ത രസവും ഗന്ധകവുംകൂടി ഖല്വത്തിൽ ഇട്ട്, കററാർവാഴ നീരുകൊണ്ടരച്ച്, ചെറുനാരങ്ങാനീരിൽ പിന്നെയും അരച്ച് തുണ്ടുകളിൽ തടവി, ശരാവസംപുടത്തിൽവച്ച് ശീലമൺചെയ്തു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### നാകഭസ്മഗുണം.

നാകഭസ്മം ത്രിദോഷകോപം, പ്രമേഹം, അഗ്നിമാന്ദ്യം, നേത്രരോഗം, അതിസാരം, പിത്തജ്വരം, അജീർണ്ണം, കാസരോഗം, മലബന്ധം, ആമവാതം, ഛർദ്ദി, ശൂല, ശീതജ്വരം, രക്താതിസാരം ഇവകളെ ശമിപ്പിക്കും.

### അപക്വഭസ്മം സേവിച്ചാൽ ഉള്ള ദോഷം.

പ്രമേഹം, അജീർണ്ണം, വാതരോഗം, ഛർദ്ദി, ഭ്രമം ഇവകൾ ഉണ്ടാകും.

### വികാരശാന്തി.

നാകഭസ്മം സേവിച്ചു ഉണ്ടാകുന്ന വികാരശാന്തിക്ക കടുക്കാപ്പൊടി പഞ്ചസാരയിൽ മൂന്നുദിവസം സേവിക്കണം.

### സ്വർണ്ണാദി ഭസ്മപരീക്ഷ.

സ്വർണ്ണഭസ്മവും, പിത്തളഭസ്മവും പ്രാവിൻെറ കഴുത്തിലെനിറംപോലെയുള്ള നിറത്തോടുകൂടിയതായും, താമ്രഭസ്മം മയിൽ കഴുത്തിൻെറ നിറംപോലെയും വെള്ളിഭസ്മം, വങ്കഭസ്മം ഏററവും വെണ്മയായും നാകഭസ്മം കൃഷ്ണസർപ്പത്തിൻെറ നിറംപോലെയുള്ള നിറത്തോടുകൂടിയതായും ലോഹ

ഭസ്മം മഷിയുടെ നിറംപോലെയുള്ള നിറത്തോടുകൂടിയതായും ഛർദ്ദിയേയും ഭ്രമത്തേയും ഉണ്ടാക്കാത്തതായും ഇരുന്നാൽ ആ ഭസ്മം ശരിയായി ശോധനവും മാരണവും ചെയ്തതാണു്. അല്ലെങ്കിൽ വീണ്ടും പുടം ചെയ്യണം.

ലോഹാഷ്ടകമാരണവിധി.

വങ്കം താളകംകൊണ്ടും, ഉരുക്കു് ലിങ്കംകൊണ്ടും, സ്വർണ്ണം മനശ്ശില ഈയം ഇവകൊണ്ടും ചെമ്പു കാന്തംകൊണ്ടും വെള്ളി മാക്ഷികംകൊണ്ടും മാരണം ചെയ്യാം.

## സ്വർണ്ണമാക്ഷികം (സ്വർണ്ണമാക്കീരക്കല്ലു്.)

ശോധനം.

മാക്ഷികസ്യ ത്രയോഭാഗാ ഭാഗൈകം സൈന്ധവസ്യ ച
മാതുലുംഗദ്രവൈർവാഥ ജംബീരസ്യ ദ്രവേ പചേൽ
ചാലയേല്ലോഹജേ പാത്രേ യാവൽ പാത്രം സുലോഹിതം
ഭവേത്തതസ്തു സംശുദ്ധിം സ്വർണ്ണമാക്ഷികമൃച്ഛതി.

പൊൻനിറത്തിൽ ഉള്ള മാക്കീരക്കല്ലു ഭാഗംമൂന്നു്, ഇന്തുപ്പു ഭാഗം ഒന്നു, ഇവ രണ്ടും ഒന്നിച്ചുചേർത്തു മാതളനാരങ്ങാ നീരിലോ ചെറുനാരങ്ങാ നീരിലോ അരച്ചു് ലോഹപാത്രത്തിൽ അടുപ്പേൽവച്ചു് ആ പാത്രം നല്ലതുപോലെ തീപിടച്ചു ചുവക്കുന്നതുവരെയും ഇരുമ്പുകരണ്ടികൊണ്ടു ഇളക്കണം. പാത്രം നല്ലതുപോലെ ചുവന്ന ഉടൻ അടുപ്പേൽ നിന്നും പാത്രം വാങ്ങി ആററി എടുത്തു സർവ്വകാര്യങ്ങൾക്കും ഉപയോഗിച്ചു കൊള്ളാം.

മറെറാരുവിധം ശുദ്ധി.

ഏരണ്ഡതൈലലുംഗാംബുസിക്തം സിദ്ധ്യതി മാക്ഷികം
സിക്തം വാ കദളീകന്ദതോയേന ഘടികാദ്വയം
തപ്തം ക്ഷിപ്തം വരാക്വാഥേ ശുദ്ധിമായാതി മാക്ഷികം.

പൊൻനിറത്തിൽ ഉള്ള മാക്കീരക്കല്ലു പൊടിച്ചു്, തുണിയിൽ കിഴികെട്ടി ആവണക്കെണ്ണ മാതളനാരങ്ങാരസം കദളിവാഴമാണത്തിൻെറ നീരു് ഇവ ഓരോന്നിലും ഈരണ്ടു നാഴികവീതം ഡോളായന്ത്രത്തിൽ പചിച്ചാൽ മാക്കീരക്കല്ലു ശുദ്ധിയാകം. തീയിൽ പഴുപ്പിച്ചു ത്രിഫലക്കഷായത്തിൽ മുക്കി വച്ചാലും മാക്കീരക്കല്ലു ശുദ്ധിയാകം.

### മാരണം.

കുലത്ഥസ്യ കഷായേണ ഘൃഷ്ട്വാ തൈലേന വാ പുടേൽ
തക്രേണ വാജമൂത്രേണ മ്രിയതേ സ്വർണ്ണമാക്ഷികം.

ശുദ്ധിചെയ്ത സ്വർണ്ണമാക്കീരക്കല്ല് മുതിരക്കഷായത്തിലോ നല്ലെണ്ണയിലോ മോരിലോ ആട്ടിൻമൂത്രത്തിലോ അരച്ച് ഉരുട്ടി ശരാവപുടത്തിൽ വച്ച് ശീലമൺചെയ്ത് ഒരു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### മറെറാരുവിധം.

ശുദ്ധിചെയ്ത ഗന്ധകം ഒരുഭാഗം, ശുദ്ധിചെയ്ത മാക്കീരക്കല്ല് നാലുഭാഗം, രണ്ടുംകൂടി അമ്മിയിൽ ഇട്ടു ആവണക്കെണ്ണയൊഴിച്ചരച്ചുണ്ടയാക്കി ശരാവസംപുടത്തിൽ വച്ചു ശീലമൺ ചെയ്ത് ഒരു ഗജപുടം ഇട്ടാൽ ഭസ്മമാകും.

### മാക്ഷികസത്വപാതനം.

ക്ഷൌദ്രഗന്ധർവ്വതൈലാഭ്യാം ഗോമൂത്രേണ ഘൃതേന ച
കദളീകന്ദസാരേണ ഭാവിതം മാക്ഷികം മുഹുഃ
മൂഷായാം മുഞ്ചതി ധ്മാതം സത്വം ശുല്ബനിഭം മൃദു.

തേൻ, ആവണക്കെണ്ണ, ഗോമൂത്രം, നെയ്യ്, കദളിവാഴമാണത്തിൻെറ രസം ഇവകളെക്കൊണ്ടു ഭാവനചെയ്ത മാക്കീരക്കല്ല് മൂശയിൽ വച്ചുരുക്കിയാൽ സത്വം ഇറങ്ങും.

### ദ്രാവണം.

ഏരണ്ഡസ്നേഹേന തൈലേന ഗുഞ്ജാക്ഷൌദ്രം ച ടങ്കണം
മർദ്ദിതം തസ്യ വാപേന സത്വം മാക്ഷികജം ദ്രവേൽ.

ആവണക്കെണ്ണ, കുന്നിക്കുരുവിൻെറ പരിപ്പ്, തേൻ, വെങ്കാരം, ഇവകൾ അരച്ചു മാക്കീരക്കല്ലിൻെറ പുറത്തു തടവി ഉലയിൽ വച്ച് ഊതുകയും അതു പഴുക്കുമ്പോൾ കുറേശ്ശേ ഈയ്യും ഇട്ടുകൊടുക്കുകയും ചെയ്താൽ മാക്കീരക്കല്ലുരുകി സത്വം ഇറങ്ങും.

### ഗുണം.

ശുദ്ധിചെയ്ത മാക്കീരഭസ്മത്തിന്നു സ്വർണ്ണഭസ്മത്തിൻെറ ഗുണമുണ്ട്. സ്വർണ്ണഭസ്മം കിട്ടാത്തപ്പോൾ ഇതു ചേർത്താൽ മതിയാകും. ഇതിന്നു പകരം പൊൻകാവി ശുദ്ധിചെയ്തും ചേർക്കാം.

### വികാരശാന്തി.

ശുദ്ധിയും മാരണവും ശരിയാകാത്ത മാക്കീരക്കല്ലു സേവിച്ചുണ്ടാകുന്ന വികാരത്തിന്നു മുതിരക്കഷായമോ, മാതളനാരങ്ങായുടെ തോടുകൊണ്ടുവച്ച കഷായമോ സേവിച്ചാൽ മതിയാകും.

## താരമാക്ഷികം (വെളുത്ത മാക്കീരക്കല്ല്).

### ശുദ്ധി.

ആടരൂഷജലേ സ്വിന്നേ വിമലോ വിമലോ ഭവേൽ
ജംബീരസ്വരസേ സ്വിന്നേ മേഷശൃംഗീരസേഽഥവാ
ആയാതി ശുദ്ധിം വിമലോ യാതവശ്യ യഥാപരേ.

ആടലോടകത്തിന്റെ ഇല ഇടിച്ചു പിഴിഞ്ഞ രസത്തിലോ, ചെറുനാരങ്ങാച്ചാററിലോ, ആട്ടുകൊട്ടപ്പാലയുടെ രസത്തിലോ അരച്ചു വെയിലത്തുവച്ചാൽ താരമാക്ഷികം ശുദ്ധിയാകും.

### മറെറാരുവിധം.

കക്കോടികാ മേഷശൃംഗീ ദ്രവൈർജ്ജംബീരജൈർദിനം.
ഭാവയേദാതപേ തീവ്രേ വിമലം ശുദ്ധ്യതി ധ്രുവം.

കരുട്ടുപാവൽ, ആട്ടുകൊട്ടപ്പാല, ചെറുനാരങ്ങാ ഇവയുടെ രസത്തിലിട്ടു കടുത്ത വെയിലത്തു വച്ചാൽ താരമാക്ഷികം ശുദ്ധിയാകും.

### മാരണം.

സ്വർണ്ണമാക്കീരക്കല്ലിനു പറഞ്ഞ മാരണക്രിയകൾ ചെയ്താൽ താരമാക്ഷികവും (വെളുത്തമാക്കീരക്കല്ലും) ഭസ്മമാകും.

## തുത്ഥം-തുരിശ്.

### ശുദ്ധികൾ.

വിഷ്ഠയാ മർദ്ദയേത്തുത്ഥം മാർജ്ജാരകകപോതയോഃ
ദശാംശം ടങ്കണം ദത്വാ പചേല്ലഘുപുടേ തഥാ
പുടം ദധ്നാ പുടം ക്ഷൌദ്രൈർദ്ദേയം ശുദ്ധമിദ്ധയേ.

പൂച്ചക്കാഷ്ഠമോ മാടപ്രാവിന്റെ കാഷ്ഠമോ തുത്ഥത്തിനു സമം പൊൻകാരം, തുത്ഥത്തിനു പത്തിൽ ഒരു ഭാഗം, എല്ലാം കൂടി അരച്ചു ലഘുപുടം ചെയ്തു തൈർക്കൂട്ടിയരച്ചു പിന്നെയും ഒരു പുടം ചെയ്തു് അതിന്റെ ശേഷം തേൻ ചേർത്തരച്ചു് ഒരു പുടം ചെയ്താൽ തുത്ഥം ശുദ്ധമാകും.

### മറെറാരുവിധം.

ജംബീരജരസൈഃ പിഷ്ടം തുത്ഥം ലഘുപുടൈഃ പചേൽ
ത്രിദിനം മസ്തുനാ ഭാവ്യം തതോ യോഗേഷു യോജയേൽ.

തുത്ഥം ചെറുനാരങ്ങാനീരു ചേർത്തരച്ചു ലഘുപുടം ചെയ്തു മൂന്നുദിവസം തയിർവെള്ളംകൊണ്ടു ഭാവനചെയ്താൽ ശുദ്ധമാകും.

മറെറാരുവിധം.

പുളിരസം ചേർത്തരച്ചു വസ്ത്രത്തിൽ കിഴികെട്ടി എണ്ണയിൽ നനച്ചു കുതിരമൂത്രം ഒഴിച്ചു ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധമാകും.

മറെറാരുവിധം.

ഡോലായന്ത്രേണ സുസ്വിന്നം തുത്ഥകം പ്രഹരത്രയം
ഗോമഹിഷ്യാജമൂത്രേണ ശുദ്ധ്യതേ തുത്ഥകപ്പരം.

ഗോമൂത്രം, എരുമമൂത്രം, ആട്ടിൻമൂത്രം, ഇവ ഒഴിച്ചു മൂന്നുദിവസം ഡോളായന്ത്രത്തിൽ പചിച്ചാൽ തുത്ഥം ശുദ്ധിയാകും.

മറെറാരുവിധം.

നൃമൂത്രേ വാഥ ഗോമൂത്രേ സപ്താഹം രസകം പചേൽ
ദോളായന്ത്രേണ ശുദ്ധിഃ സ്യാത്തതഃ കാൎയ്യേഷു യോജയേൽ.

മനുഷ്യമൂത്രത്തിലും ഗോമൂത്രത്തിലും കപ്പരിതുത്ഥത്തെ ഏഴുദിവസം ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധമാകും.

തുത്ഥഭസ്മം.

ലികുചദ്രവഗന്ധാശ്മടങ്കണേന സമന്വിതം
നിരുദ്ധ്യ മൂഷകാമദ്ധ്യേ മ്രിയതേ കുക്കുടേ പുടേ.

തുത്ഥവും, ഗന്ധകവും, പൊൻകാരവുംകൂട്ടി അയനിച്ചക്കയുടെ രസത്തിൽ അരച്ചു മൂശയിൽവച്ചു ശീലമൺചെയ്തു കുക്കുടപുടം ചെയ്താൽ ഭസ്മമാകും.

പാൽത്തുത്ഥം.

ഒരുപലം പാൽത്തുത്ഥം പൊടിച്ചു കിഴികെട്ടി ചുണ്ണാമ്പുവെള്ളത്തിൽ വേകിച്ചാൽ ശുദ്ധിയാകും.

തുത്ഥത്തിന്റെ ഗുണം.

കഫം, പിത്തം, നേത്രരോഗം, മൂത്രകൃച്ഛ്രം, അശ്മരി, കുഷ്ഠം, ഹൃദ്രോഗം, അർശസ്സ്, ചൊറി, കൃമി, കൂട്ടുവിഷം, വിഷം, ഇവയെ ശമിപ്പിക്കും. മലത്തെ ഇളക്കും. ഛർദ്ദിയെ ഉണ്ടാക്കും. ചെമ്പുഭസ്മത്തിന്റെ ഗുണം ചെയ്യും.

വികാരശാന്തി.

ചെറുനാരങ്ങാനീരോ, ഇരുവേലിക്കഷായമോ തണുത്ത വെള്ളത്തിൽ കലക്കിയ മലർപ്പൊടിയോ അവയിൽ വെള്ളം ഒഴിച്ചു ഊററിയെടുത്ത നീരോ മൂന്നുദിവസം ഉപയോഗിച്ചാൽ ശുദ്ധിക്രിയ മുതലായതു ശരിയാകാത്ത തുത്ഥം സേവിച്ചതുമൂലം ഉണ്ടാകുന്ന വികാരങ്ങൾ ശമിക്കും.

## കങ്കുഷ്ഠം (ശംഖുപൊടിതാരം).

തരവും ഗുണവും.

ഹിമവൽപാദശിഖരേ കങ്കുഷ്ഠമുപജായതേ
തത്രൈകം നാളികാഖ്യം സ്യാദപരം രേണുകം മതം
പീതപ്രഭം ഗുരുസ്നിഗ്ദ്ധം ശ്രേഷ്ഠം കങ്കുഷ്ഠമാദിശേൽ.

ശംഖുപൊടിതാരം ഉണ്ടാകുന്നതു ഹിമവൽപാദശിഖരങ്ങളിലാണ്. അതു വെളുത്തനിറത്തിലും, സ്വർണ്ണവർണ്ണത്തിലും രണ്ടുതരത്തിലുണ്ടു്. പ്രകാശമേറിയ മഞ്ഞനിറത്തോടും ഗുരുത്വത്തോടും സ്നിഗ്ദ്ധതയോടുംകൂടിയ ശംഖുപൊടിതാരം നല്ലതാകുന്നു.

ശുദ്ധി.

കങ്കുഷ്ഠം ശുദ്ധിമായാതി ത്രിധാ ശുണ്ഠ്യംബു ഭാവിതം.

ശംഖുപൊടിതാരം ചുക്കുകഷായത്തിൽ മൂന്നുതവണ ഭാവനചെയ്താൽ ശുദ്ധിയാകും.

മറെറാരുവിധം ശുദ്ധി.

കങ്കുഷ്ഠം ഗൈരികം ശംഖഃ കാസിസം ടങ്കണം തഥാ
നീലാഞ്ജനം ശുക്തിഭേദാഃ ക്ഷുല്ലകാസ്സവരാടകാഃ
ജംബീരവാരിണാ സ്വിന്നാഃ ക്ഷാളിതാഃ കോഷ്ണവാരിണാ
ശുദ്ധിമായാന്ത്യമീ യോജ്യാ ഭിഷഗ്ഭിര്യോഗസിദ്ധയേ.

ശംഖുപൊടിതാരം, കാവിമണ്ണു്, ശംഖു്, ധാതുകാസീസം (അന്നഭേദി), പൊൻകാരം, സൌവീരാഞ്ജനം, മുത്തുച്ചിപ്പി, ഞവണിക്ക (നത്തക്കാ) കവിടി ഇവകൾ ചെറുനാരങ്ങാനീരിൽ സ്വേദനയന്ത്രംകൊണ്ടു പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും.

ഗുണം.

വാതം, കഫം, കൃമി, വീക്കം, അശ്സ്സു്, മഹോദരം, ?-ആ

ധ്മാനം, ഗുല്മം, വിഷ്ടംഭം, വ്രണം, ശൂല, ജ്വരം, ഉദാവൎത്തം, പ്ലീഹ ഇവയെ ശമിപ്പിക്കും. ഛൎദ്ദി, മൂത്രകൃച്ഛ്രം, പ്രമേഹം ഇവയെ ഉണ്ടാക്കും. മലത്തെ ഇളക്കും. നിറത്തെ നന്നാക്കും.

സിന്ദൂരം.

സീസോപധാതുസിന്ദൂരം ഗുണൈസ്തത്സീസവന്മതം
സംയോഗജപ്രഭാവേണ തസ്യാപ്യന്യേ ഗുണാഃ സ്മൃതാഃ.

സിന്ദൂരം കാരീയത്തിന്റെ ഉപധാതുവാകയാൽ അതിന്ന കാരീയത്തിന്ന പറഞ്ഞ ഗുണങ്ങളുണ്ട്. ചേരുവകൊണ്ടു വിശേഷഗുണങ്ങളേയും ചെയ്യും.

വിശേഷഗുണം.

ത്രിദോഷശമനം ഭേദിരസബന്ധനമഗ്രിമം
ദേഹലോഹകരം നേത്ര്യം ഗിരിസിന്ദൂരമീരിതം.

ത്രിദോഷങ്ങളെ ശമിപ്പിക്കുകയും, മലത്തെ ഇളക്കുകയും, രസത്തെ ബന്ധിക്കുകയും സേവിച്ചാൽ ശരീരത്തെ ലോഹതുല്യമാക്കുകയും ചെയ്യും. കണ്ണിന്ന വളരെ ഹിതമായിട്ടുള്ളതുമാണ്.

ശുദ്ധി.

ദുഗ്ദ്ധാമ്ലയോഗതഃ സ്തന്യവിശുദ്ധിഗ്ഗദിതാ ബുധൈഃ.

സിന്ദൂരത്തെ പാലിലും പുളിരസത്തിലും വേറെ വേറെയരച്ചു വെയിലത്തുണക്കിയാൽ ശുദ്ധിയാകും.

മറെറാരുവിധം.

ചെറുനാരങ്ങാനീരിലും കാടിയിലും വേറെ വേറെ അരച്ചു മേൽപ്രകാരം ചെയ്താലും ശുദ്ധിയാകും.

കമ്പില്ലം.

ഇതു കമ്പിപ്പാലയുടെ കായിൽനിന്നും എടുക്കുന്നതും ചെങ്കൽപ്പൊടിപോലെ ഇരിക്കുന്നതുമായ ഒരു വക പൊടിയാണ്.

പ്രമാണം:—

ഇഷ്ടികാചൂൎണ്ണസങ്കാശശ്ചന്ദ്രികാഢ്യോƒതിരേചനഃ
സൌരാഷ്ട്രദേശേ ചോൽപന്നസ്സ ഹി കംപില്ലകഃ സ്മൃതഃ.

ഗുണം.

പിത്തവ്രണാധ്മാനവിബന്ധഹാരീ
ശ്ലേഷ്മോദരാൎത്തിക്രിമിഗുല്മഹാരീ
മൂലാമശോഫജ്വരശൂലഹാരീ
കമ്പില്ലകോ രേചമദാപഹാരീ.

ചിത്തത്തേയും, വ്രണത്തേയും, ആധ്മാനം എന്ന രോഗത്തേയും, മലബന്ധത്തേയും, ശ്ലേഷ്മരോഗങ്ങളേയും, ഉദരവ്യാധിയേയും, ക്രിമി, ഗുന്മം, മൂലരോഗം, ആമവാതം, നീര, ജ്വരം, ശൂല. ഈ രോഗങ്ങളേയും, ശമിപ്പിക്കും. മലമിളക്കും, ഭ്രമത്തെ ഇല്ലാതാക്കും.

ശുദ്ധി.

കമ്പില്ലം പൊടിച്ചു കിഴികെട്ടി, കടുക്കാരസമോ, കാടിയോ ഒഴിച്ചു ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധമാകും.

വിരുദ്ധം.

മോരുകൂട്ടി കമ്പില്ലം സേവിക്കരുതു്.

ഗൌരീപാഷാണം.

ഗൌരീപാഷാണകഃ പീതോ, വികടോ, ഹതചൂർണ്ണകഃ
സ്ഫടികാഭശ്ച ശംഖാഭോ ഹരിദ്രാഭസ്ത്രയഃ സ്മൃതാഃ
പൂർവപൂർവേ ഗുണൈഃ ശ്രേഷ്ഠാഃ കാരവല്ലീഫലേ ക്ഷിപേൽ
സ്വേദയേദ് ഗന്ധികാമദ്ധ്യേ ശുദ്ധോ ഭവതി മൂഷകഃ
താലവദ്ഗ്രാഹയേത്സത്വം:ശുദ്ധം ശുഭ്രം പ്രയോജയേൽ
രസബന്ധകരഃ സ്നിഗ്ദ്ധോ ദോഷഘ്നോ രസവീര്യകൃൽ.

ഗൌരീപാഷാണം പീതം എന്നും, വികടമെന്നും, ഹതചൂർണ്ണമെന്നും മൂന്നുപ്രകാരത്തിലുണ്ടു്. അവ സ്ഫടികവർണ്ണത്തിലും, ശംഖവർണ്ണത്തിലും, മഞ്ഞവർണ്ണത്തിലും ഉള്ളതാണു്. ഇവയിൽ മുമ്പേ മുമ്പേ പറഞ്ഞതു ഗുണംകൊണ്ടു ശ്രേഷ്ഠമാണു്. ചങ്ങലംപറണ്ടയുടെയോ പാവലിന്റെയോ രസം ഒഴിച്ചു് സ്വേദനയന്ത്രത്തിൽവച്ചു പചിച്ചാൽ ശുദ്ധമാകും. അരിതാലത്തിന്റെ സത്വം എടുക്കാൻ പറഞ്ഞ ക്രിയചെയ്തു സത്വം എടുത്തു യോജിപ്പിക്കാം. ഇതു രസത്തെ ബന്ധിക്കുന്നതും സ്നിഗ്ദ്ധവും ത്രിദോഷത്തെ നശിപ്പിക്കുന്നതും രസവീര്യകൃത്തും ആകുന്നു.

മറെറാരുവിധം ശുദ്ധി.

രണ്ടു പലം ഗൌരീപാഷാണം പൊടിച്ചു കിഴികെട്ടി ചുണ്ണാമ്പുവെള്ളമൊഴിച്ചു ചുണ്ണാമ്പുവെള്ളത്തിൽ രണ്ടുയാമം പചിച്ചാൽ ശുദ്ധമാകും.

മറെറാരുവിധം.

ഓരോ യാമം ചെറുനാരങ്ങാനീരിലും, ചുണ്ണാമ്പുവെള്ള

ത്തിലും, അരിക്കാടിയിലും വേകിച്ചു വാങ്ങി ഉണക്കിയെടുത്താൽ എല്ലാ രോഗത്തിനും ചേക്കാം.

### ഉല്ലിപ്പാഷാണശുദ്ധി.

ചുണ്ണാമ്പുനീരിൽ ഒരു ദിവസം പചിച്ചാൽ ശുദ്ധിയാകും. തേനൊഴിച്ചു മന്ദാഗ്നിയിൽ ഒരു യാമം പചിച്ചാലും ശുദ്ധിയാകും.

### തോട്ടിപ്പാഷാണശുദ്ധി.

ഗോമൂത്രം ഒഴിച്ചു ഡോളായന്ത്രത്തിൽ മൂന്നു ദിവസം പചിച്ചാൽ ശുദ്ധിയാകും.

### എലിപ്പാഷാണശുദ്ധി.

നരമൂത്രത്തിലും ഗോമൂത്രത്തിലും ഓരോ യാമം പചിച്ചാൽ ശുദ്ധിയാകും.



## നവസാരം.

### ശുദ്ധി.

നവസാരം വിനിക്ഷിപ്യ തോയേഽത്യുഷ്ണേ വിമർദ്യ ച
പൃഥുനാ വാസസാ ചാഥ സ്രാവയേദഖിലം ജലം
ശീതീഭൂതേ ജലേ തസ്മിൻ
ഗൃഹ്ണീയാത്തമധോഗതം
ഏവം വിശോധിതം സർവ്വ
കാര്യേഷു പരിയോജയേൽ.

നവസാരം ഉഷ്ണജലത്തിൽ ഇട്ടു വററിച്ചു വസ്ത്രത്തിൽ ഒഴിച്ചരിച്ചാൽ വീഴുന്ന ജലം തണുക്കുമ്പോൾ അതിൽ അടിയുന്നതിനെ എടുത്തു് എല്ലാ കാര്യങ്ങൾക്കും കൊള്ളിക്കാം.

### ഗുണം.

രസേന്ദ്രജാരണം ലോഹദ്രാവണം ജഠരാഗ്നികൃൽ
ഗുല്മപ്ലീഹാസ്യശോഷഘ്നം ഭുക്തമാംസാദിജാരണം
ബിഡാഖ്യം ച ത്രിദോഷഘ്നം ചൂലികാലവണം മതം.

നവസാരം രസത്തേയും മാംസത്തേയും ജരിപ്പിക്കുകയും ലോഹങ്ങളെ ഉരുക്കുകയും ചെയ്യും. അഗ്നിയെ വർദ്ധിപ്പിക്കും. ഗുന്മം, പ്ലീഹ, മുഖശോഷം, ത്രിദോഷകോപം ഇവയെ ശമിപ്പിക്കും.

# കവടി.

## ശോധനമാരണം.

വരാടാഃ കാഞ്ജികേ സ്വിന്നാഃ യാമാച്ഛുദ്ധിമവാപ്നുയുഃ
അംഗാരാഗ്നൌ സ്ഥിതാ ധ്മാതാ സമ്യക് പ്രോൽഫുല്ലിതാ യദാ
സ്വാംഗശീതാ മൃതാ സാ തു പിഷ്ട്വാ സമ്യക് പ്രയോജയേൽ.

കവടി സ്വേദനയന്ത്രത്തിൽ കാടിയൊഴിച്ചു രണ്ടു യാമം പചിച്ചാൽ ശുദ്ധിയാകും. പിന്നീടതിനെ ഉലയിൽവച്ചു നല്ലതുപോലെ അഗ്നി ജ്വലിപ്പിച്ചു നീററി എടുത്തു് ആറുമ്പോൾ പൊടിച്ചെടുത്താൽ എല്ലാ യോഗങ്ങൾക്കും ചേക്കാം.

## ഗുണം.

പരിണാമാദിശൂലഘ്നീ ഗ്രഹണീ ക്ഷയനാശിനീ
കട്ടുഷ്ണാ ദീപനീ വൃഷ്യാ നേത്ര്യാ വാതകഫാപഹാ
രസേന്ദ്രജാരണേ ശസ്താ ബിഡദ്രവ്യേഷു ശസ്യതേ.

കവടി, പരിണാമാദിശൂലകൾ, ഗ്രഹണി, ക്ഷയം ഇവകളെ ശമിപ്പിക്കുന്നതും; കടുരസത്തോടും ഉഷ്ണവീര്യത്തോടും കൂടിയതും, അഗ്നിയെ വദ്ധിപ്പിക്കുന്നതും, ശുക്ലവൃദ്ധിയെ ഉണ്ടാക്കുന്നതും, കണ്ണിനു വളരെ ഹിതമായിട്ടുള്ളതും, വാതകഫങ്ങളെ ജയിക്കുന്നതും, രസജാരണത്തെ ചെയ്യുന്നതും ആകുന്നു.

## മറെറാരുവിധം ശുദ്ധി.

കവടി ഗോമൂത്രത്തിലും മോരിലും ഏഴേഴുനാഴിക ഇട്ടു വേവിച്ചാൽ ശുദ്ധിയാകും.

## ചായില്യം.

ദരദസ്ത്രിവിധഃ പ്രോക്തശ്ചമ്മാരഃ ശുകതുണ്ഡകഃ
ഹംസപാദസ്തൃതീയഃ സ്യാദ് ഗുണവാനുത്തരോത്തരം
ചമ്മാരഃ ശുക്ലവണ്ണഃ സ്യാൽ പീതസ്തു ശുകതുണ്ഡകഃ
ജപാകുസുമസംകാശോ ഹംസപാദേ മഹോത്തമഃ.

ചായില്യം ചമ്മാരമെന്നും, ശുകതുണ്ഡകമെന്നും, ഹംസപാദമെന്നും മൂന്നുതരത്തിലുണ്ടു്. ഇവയിൽ ആദ്യമാദ്യം പറഞ്ഞതിനേക്കാൾ പിന്നീടു പറഞ്ഞതു ഗുണം കൂടിയതാകുന്നു. ചമ്മാരമെന്നു പേരുള്ള ചായില്യം വെളുത്തതായിരിക്കും. ശുകതുണ്ഡം മഞ്ഞനിറത്തിൽ ഇരിക്കും. വളരെ വളരെ നല്ലതായ ഹംസപാദമെന്ന ചായില്യം ചെമ്പരത്തിപ്പൂപോലെ ഇരിക്കും.

ഗുണം.

ഹിംഗുലസ്സർവ്വദോഷഘ്നോ ദീപനോഽതിരസായനഃ
സർവ്വരോഗഹരോ വൃഷ്യോ ജാരണായാതിശസ്യതേ
ഏതസ്മാദാഹൃതഃ സൂതോ ജീർണ്ണഗന്ധസമോ ഗുണൈഃ.

ചായില്യം മൂന്നു ദോഷത്തേയും നശിപ്പിക്കും. ദീപനം ഉണ്ടാക്കും. രസായനമായിരിക്കും. എല്ലാ രോഗങ്ങളേയും ശമിപ്പിക്കും. ശുക്ലവൃദ്ധിയെ ചെയ്യും. ജരയെ തീക്കും. ഇതിൽനിന്നെടുക്കുന്ന രസം ഗുണംകൊണ്ടു ഗന്ധകത്തിൽനിന്നു എടുക്കുന്നതിനോടു സമമാണു്.

ചായില്യത്തിൽനിന്നും രസം എടുക്കുന്ന വിദ്യ.

നിംബൂരസൈർന്നിംബപത്രരസൈർവ്വാ യാമമാത്രകം
ഘൃഷ്ട്വാ ദരദമൂർദ്ധ്വം തു പാതയേൽ സൂതയുക്തിവൽ.

വടുകപ്പുളിച്ചിനാരങ്ങയുടെ ചാററിലോ വേപ്പിലച്ചാററിലോ ചായില്യം ഒരു യാമം അരച്ചു് ഊർദ്ധ്വപാതനയന്ത്രത്തിൽ വച്ചു പാചിച്ചാൽ രസമെടുക്കാം. അതുപിന്നെ ശുദ്ധിചെയ്യണമെന്നില്ല.

ശോധന.

മേഷീക്ഷീരേണ ദരദമമ്ലവർഗ്ഗൈശ്ച ഭാവിതം
സപ്തവാരാൻ പ്രയത്നേന ശുദ്ധിമായാതി നിശ്ചയം.

ചായില്യത്തെ ആട്ടിൻപാലിലും എല്ലാ പുളിരസങ്ങളിലും ഏഴു ദിവസം ഭാവനചെയ്താൽ ശുദ്ധിയാകും.

മറെറാരുവിധം ശുദ്ധി.

സപ്തകൃത്വോഽർദ്രകദ്രാവൈർല്ലകുചസ്യാംബുനാഥവാ
ശോഷിതോ ഭാവയിത്വാഥ നിർദ്ദോഷോ ജായതേ ഖലു.

ചായില്യം ഇഞ്ചിച്ചാററിലോ അയിനിക്കായുടെ രസത്തിലോ ഏഴു ദിവസം ഭാവനചെയ്തു വെയിലത്തുവച്ചുണക്കിയാൽ ശുദ്ധിയാകും.

മറെറാരുവിധം ശുദ്ധി.

അയ്യഞ്ചുതവണ ചായില്യം മുലപ്പാലിലും ചെറുനാരങ്ങാനീരിലും അരച്ചാൽ ശുദ്ധിയാകും.

മറെറാരുവിധം ചായില്യശുദ്ധി.

ചായില്യം ചെറുനാരങ്ങാനീരിലും, വേപ്പിലച്ചാററിലും,

ഇഞ്ചിനീരിലും നന്നാലുനാഴികയിട്ടിരുന്നെടുത്തു് വെയിലത്തു വയ്ക്കണം. ഇങ്ങനെ ഏഴു ദിവസം ചെയ്താൽ ശുദ്ധിയാകും.

ചായില്യഭസ്മം.

ശുദ്ധിചെയ്ത താളകചൂർണ്ണം മൂന്നു കുന്നിയിട, ശുദ്ധിചെയ്ത ചായില്യം കാൽഭാഗം, ഇവയിൽ താളകം അടിയിലും അതിനു മീതെ ചായില്യവും ആയി മൂശയിൽ ആക്കി അതിനു മുകളിൽ അരപ്പലം ഇഞ്ചിച്ചാറും ഒഴിച്ചു് ഏഴു കുന്നിയിട ഇലവർങ്ങപ്പൊടിയും തൂററി ശീലമൺചെയ്തു്, അടുപ്പേൽ വച്ചു മന്ദാഗ്നി കൊണ്ടു മൂന്നു നാഴികനേരം പുടപാകം ചെയ്താൽ ഭസ്മമാകും.

## രാജാവർത്തമണി.

ശുദ്ധി.

നിംബുദ്രവൈഃ സഗോമൂത്രൈഃ സക്ഷാരൈഃ സ്വേദിതാഃ
ദിത്രിവാരേണ ശുദ്ധ്യന്തി രാജാവർത്താദിധാതവഃ [ബലു
ശിരീഷപുഷ്പാർദ്രരസൈ രാജാവർത്തം വിശോധയേൽ.

ഗോമൂത്രത്തിലും വടുകപ്പുളിച്ചനാരങ്ങായുടെ രസത്തിലും എല്ലാ ക്ഷാരങ്ങളുടെ രസത്തിലും ആറു ദിവസം സ്വേദിപ്പിച്ചാൽ ശുദ്ധിയാകും.

നെന്മേനിവാകപ്പൂവിന്റെ രസമൊഴിച്ചു് അപ്രകാരം സ്വേദിപ്പിച്ചാൽ ശുദ്ധിയാകും.

മാരണം.

ലുംഗാംബുഗന്ധകോപേതോ രാജാവർത്തഃ സുചൂർണ്ണിതഃ
പുടിതസ്സപ്തവാരേണ രാജാവർത്തോ മൃതോ ഭവേൽ.

ശുദ്ധിചെയ്ത രാജാവർത്തമണി പൊടിച്ചതും ഗന്ധകവും കൂടി മാതളനാരങ്ങാനീരിൽ അരച്ചു് ഏഴുപുടം ചെയ്താൽ ഭസ്മമാകും.

രാജാവർത്തമണി വജ്രമാരണക്രിയ
കൊണ്ടും ഭസ്മമാക്കാം.

സാധാരണരസാസ്സർവേ മാതുലുംഗാർദ്രകാംബുനാ
ത്രിരാത്രം ഭാവിതാഃ ശുഷ്കാ ഭവേയുർദ്ദോഷവർജ്ജിതാഃ.

മൃദ്ദാരശൃംഗമെന്നല്ല സാധാരണരസങ്ങൾ എല്ലാം മാതളനാരങ്ങയുടെ രസത്തിൽ മൂന്നു ദിവസം ഭാവനചെയ്താൽ ശുദ്ധി

യാകും. സിന്ദൂരം മുതൽ ഇതേവരെ പറഞ്ഞതെല്ലാം സാധാരണ രസങ്ങളാണു്.

ഗന്ധകം.

ചതുർദ്ധാ ഗന്ധകഃ പ്രോക്തോ രക്തപീതസിതാസിതഃ
രക്തോ ഹേമക്രിയാസൂക്തഃ പീതശ്ചൈവ രസായനേ
വ്രണാദിലേപനേ ശ്വേതഃ കൃഷ്ണഃ ശ്രേഷ്ഠസ്സുദുർല്ലഭഃ.

ഗന്ധകം ചുവന്ന നിറത്തിലും മഞ്ഞൾ നിറത്തിലും, വെളുത്ത നിറത്തിലും, കറുത്ത നിറത്തിലും ഇങ്ങനെ നാലു നിറത്തിലും ഉണ്ടു്. ഇവയിൽ ചുവന്ന നിറത്തിലുള്ളതു ധാതുവാദകാൎയ്യങ്ങൾക്കും, മഞ്ഞളിച്ചതു രസായനത്തിനും, വെളുത്തതു് വ്രണാദിലേപനങ്ങൾക്കും ഉപയോഗിക്കുന്നു. കറുത്തതു മററു നിറത്തിലുള്ള ഗന്ധകങ്ങളെക്കാൾ വളരെ ശ്രേഷ്ഠമാണു്. അതു കിട്ടുകയില്ല.

ഗന്ധകശ്ശുദ്ധി.

സ്ഥാല്യാം ദുഗ്ദ്ധം വിനിക്ഷിപ്യ മുഖേ വസ്ത്രം നിബദ്ധ്യ ച
ഗന്ധകം തത്ര നിക്ഷിപ്യ ചൂൎണ്ണിതം സികതാകൃതി
ഛാദയേൽ പൃഥുദീർഘേണ ഖർപരേണൈവ ഗന്ധകം
ജ്വാലയേൽ ഖൎപ്പരസ്യോൎദ്ധ്വം വനച്ഛാണൈസ്തഥോപലൈഃ
ദുഗ്ദ്ധേ നിപതിതോ ഗന്ധോ ഗാളിതഃ പരിശുദ്ധ്യതി.

ഒരു പാത്രത്തിൽ പാലൊഴിച്ചു് അതിൻെറ വാവട്ടം മുണ്ടു കൊണ്ടു മൂടിക്കെട്ടി ആ മുണ്ടിൻെറ മുകളിൽ ഗന്ധകം മണൽ പോലെ പൊടിച്ചു വിതറി മററൊരു പാത്രംകൊണ്ടു മൂടി അടച്ചു് ഒരു കുഴി കുഴിച്ചു് അതിൽ വച്ചു്, മൂടിപ്പാത്രത്തിൻെറ മുകളിൽ ചാണകവറളികൊണ്ടു കഠിനമായി തീയെരിക്കണം. അങ്ങനെ തീയെരിക്കുമ്പോൾ ഗന്ധകം ഉരുകി മുണ്ടു കെട്ടിയിരിക്കുന്ന പാത്രത്തിൽ ഒഴിച്ചിട്ടുള്ള പാലിൽ വീഴും. ആ ഗന്ധകം ശുദ്ധമായതാണു്. പാലൊഴിക്കുന്ന പാത്രം നെയ്യു പിരട്ടി മയക്കിയ മൺപാത്രമായിരിക്കണം എന്നും പക്ഷമുണ്ടു്.

മററൊരുപ്രകാരം.

ഗന്ധകോ ദ്രാവിതോ ഭൃംഗരസേ ക്ഷിപ്തോ വിശുദ്ധ്യതി
തദ്രസൈഃ സപ്തധാ സ്വിന്നോ ഗന്ധകം പരിശുദ്ധ്യതി.

ഗന്ധകം ഉരുക്കി കയ്യോന്നിനീരിൽ ഒഴിച്ചാലും കയ്യോന്നിനീരുകൊണ്ടു് ഏഴുതവണ ഗന്ധകം സ്വേദനം ചെയ്താലും ശുദ്ധിയാകും.

മറെറാരുവിധി.

ലോഹപാത്രേ വിനിക്ഷിപ്യ ഘൃതമഗ്നൌ പ്രതാപയേൽ
തപ്തേ ഘൃതേ തൽസമാനം ക്ഷിപേദ് ഗന്ധകജം രജഃ
വിദ്രുതം ഗന്ധകം ദൃഷ്ട്വാ തന്മവസ്ത്രേ വിനിക്ഷിപേൽ
യഥാ വസ്ത്രാദ്വിനിസ്സൃത്യ ദുഗ്ദ്ധമദ്ധ്യേഽഖിലം പതേൽ
ഏവം ച ഗന്ധകഃ ശുദ്ധഃ സർവകർമ്മോചിതോ ഭവേൽ.

ഒരു ഇരുമ്പുപാത്രത്തിൽ ഗന്ധകത്തിന്ന സമം നെയ്യൊഴിച്ചുട്ടപ്പത്തുവച്ചു തിളപ്പിച്ചു ഗന്ധകം ഇട്ടു ഉരുക്കി നേരിയതു കൊണ്ടരിച്ചു പാലൊഴിച്ചു വച്ചിരിക്കുന്ന മറെറാരു പാത്രത്തിൽ ഒഴിച്ചാൽ ഗന്ധകം ശുദ്ധിയാകും. ഇങ്ങനെ പലതവണ ചെയ്യുന്നതു വളരെ നല്ലതാണു്.

ഗന്ധകദ്രുതി.

കലാംശം വ്യോഷസംയുക്തം ഗന്ധകം ശ്ലക്ഷ്ണചൂർണ്ണിതം
അരത്നിമാത്രേ വസ്ത്രേ തദ്വിപ്രകീര്യ്യ വിവേഷ്ട്യ തൽ
സൂത്രേണ വേഷ്ടയിത്വാഥ യാമം തൈലേ നിമജ്ജയേൽ
ധൃത്വാ സംദംശതോ വർത്തിമദ്ധ്യേ പ്രജ്വാലയേച്ച തൽ
ദ്രുതോ നിപതിതോ ഗന്ധോ ബിന്ദുശഃ കാചഭാജനേ
താം ദ്രുതിം പ്രക്ഷിപേൽപന്നേ നാഗവല്യാസ്ത്രിബിന്ദുകം
വല്ലേന പ്രമിതം സപ്തം സൂതേന്ദ്രം ച വിമർദ്ദയേൽ
അംഗുല്യാഥ സപന്ദാം താം ദ്രുതിം സൂതം ച ഭക്ഷയേൽ
കരോതി ദീപനം തീവ്രം ക്ഷയം പാണ്ഡും ച നാശയേൽ
കാസം ശ്വാസം ച ശൂലാർത്തിം ഗ്രഹണീമതിദുർദ്ധരാം
ആമം വിനാശയത്യാശു ലഘുത്വം പ്രകരോതി ച.

ശുദ്ധിചെയ്ത ഗന്ധകവും അതിൻെറ പതിനാറിലൊരു ഭാഗം ത്രികടുകംക്കൂടി അരച്ചു് ഒരു മുഴം വസ്ത്രത്തിൽ തടവിത്തിരിയാക്കി കയറുകൊണ്ടു കെട്ടി ഒരു യാമം നല്ലെണ്ണയിൽ ഇട്ടിരുന്നതിൻെറ ശേഷം എടുത്തു് ഇരുമ്പുകോൽകൊണ്ടു തിരയുടെ മദ്ധ്യത്തിൽ പിടിച്ചുകൊണ്ടു തീകത്തിച്ചു മറെറാരു പാത്രത്തിൽ കാണിച്ചാൽ ഗന്ധകം ഉരുകി അതിൽ വീഴും. അതിനെയെടുത്തു മറെറാരു പാത്രത്തിലാക്കി അതിൻസമം പാരേസം (രസം) ചേർത്തു ഒന്നായി അരിച്ചു മൂന്നു തുള്ളിവീതം വെററിലച്ചാററിൽ സേവിച്ചാൽ ദീപനം ഉണ്ടാവുകയും, ക്ഷയം,

പാണ്ഡു, കാസം, ശ്വാസം, ശൂല, ഗ്രഹണി, ആമം മുതലായ പല രോഗങ്ങളും ഉടനടി ശമിക്കുകയും ചെയ്യും.

ഗന്ധകതൈലം.

എരിക്കിൻപാലിലും കള്ളിപ്പാലയുടെ പാലിലും പലതവണ മുയച്ചവസ്ത്രത്തിൽ അരച്ച ഗന്ധകം തേച്ച് തിരിയുണ്ടാക്കി കത്തിച്ചു പിടിച്ചാൽ ഗന്ധകതൈലം എടുക്കാം. ഈ തൈലം എല്ലാ യോഗങ്ങളിലും ചേർക്കാം. കുഷ്ഠത്തിനും ജ്വരത്തിനും വളരെ നല്ലതാണ്.

ഉപരസങ്ങൾ.

ഗന്ധോ ഹിംഗുലമഭ്രതാലകശിലാസ്രോതോഞ്ജനം ടങ്കണം
രാജാവർത്തകചുംബകൌ സ്ഫടികയാ ശംഖഃ ഖടീഗൈരികം
കാസീസം രസകം കപർദ്ദസികതേ ബോലശ്ച കംകുഷ്ഠകം
സൌരാഷ്ട്രീ ച മതാ അമീ ഉപരസാഃ സൂതസ്യ കിഞ്ചിദ്ഗു
ണൈഃ.

ഗന്ധകം, ചായില്യം, അഭ്രം, താളകം, മനയോല, സ്രോതോഞ്ജനം, പൊങ്കാരം, രാജാവർത്തമണി, കാന്തം, സ്ഫടികം, ശംഖ്, ചാക്ക് (എഴുത്തുകല്ല്) കാവിമണ്ണ്, അന്നഭേദി, കപ്പ്രീമുത്ഥം, കവടിമണൽ, മീറ, (ചെന്നിനായകം) കങ്കുട്ടം, തുവരിമണ്ണ് ഇവകൾ ഉപരസങ്ങളാണ്. ഇവയ്ക്കു ഗന്ധകത്തിന്റെ കുറഞ്ഞ ഗുണമുണ്ട്.

ഉപരസശുദ്ധി.

സൂര്യാവർത്തോ വജ്രകന്ദഃ കദളീ ദേവതാളികാ
ശിഗ്രുഃ കോശാതകീ വന്ധ്യാ കാകമാചീ ച ബാലകം
ഏഷാമേകരസേനൈവ ത്രിക്ഷാരലവണൈസ്സഹ
ഭാവയേദമ്ലവർഗ്ഗൈശ്ച ദിനമേകം പ്രയത്നതഃ
തതഃ പചേച്ച തദ്ദ്രാവൈർദ്ദോലായന്ത്രേ ദിനം സുധീഃ
ഏവം ശുദ്ധ്യന്തി തേ സർവ്വേ പ്രോക്താ ഉപരസാ ഹി യേ.

തൊഴുകണ്ണി, ചേന, കദളിവാഴമാണം, മുരിങ്ങ, വരിപ്പീച്ചിൽ, (പുട്ടൽപീരം) കാട്ടുപാവൽ, കുട്ടിത്തക്കാളി (മണിത്തക്കാളി, വെള്ളത്തമുളക്, മുരുങ്ങക്കരുവ്) ഇവയിൽ ഒന്നിന്റെ രസത്തിൽ തുവർച്ചിലക്കാരം, ചവക്കാരം, പൊൻകാരം ഇവയും; ഇന്തുപ്പ്, തുവർച്ചിലയുപ്പ്, വിളയുപ്പ് ഇവയും ഇട്ട്, പുളിവർഗ്ഗങ്ങൾ എല്ലാററിന്റേയും നീരുമൊഴിച്ചു അതിൽ ഉപരസ

ങ്ങളെ ഭാവനചെയ്തു മേൽപറഞ്ഞ മരുന്നുകൾ ഇട്ടു ഡോളായന്ത്രത്തിൽ ഒരു ദിവസം പചിച്ചാൽ ഉപരസങ്ങൾ എല്ലാം ശുദ്ധിയാകും.

### ഗന്ധകവികാരശാന്തി.

കരയാമ്പൂവും വയമ്പും പൊടിച്ചു സമം പൊടിയെടുത്തു നെയ്യിൽ കുഴച്ചു സേവിക്കുകയോ, പശുവിൻപാലിൽ നെയ്യൊഴിച്ചു സേവിക്കുകയോ ചെയ്യണം.

### താളകം (അരിതാലം).

ഹരിതാലം ദ്വിധാ പ്രോക്തം പത്രാഖ്യം പിണ്ഡസംജ്ഞകം
തയോരാദ്യം ഗുണൈഃ ശ്രേഷ്ഠം തതോ ഹീനഗുണം പരം
സ്വർണ്ണവർണ്ണം ഗുരു സ്നിഗ്ദ്ധം പത്രികം ചാഭ്രപത്രവൽ
പത്രാഖ്യം താലകം വിദ്യാദ് ഗുണാഢ്യം തദ്രസായനം
നിഷ്പത്രം പിണ്ഡസദൃശം സ്വല്പസത്വം തഥാ ഗുരു
സ്ത്രീപുഷ്പഹാരകം സ്വല്പഗുണം തൽ പിണ്ഡകതാലകം.

അരിതാലം രണ്ടുപ്രകാരത്തിലുണ്ട്. അതിൽ ഒരു ജാതിയുടെ പേരു പത്രമെന്നും മറ്റൊരു ജാതിയുടെ പേര് പിണ്ഡമെന്നും ആണ്. ഇതിൽ ആദ്യം പറഞ്ഞ പത്രമെന്ന പേരുള്ളതു ഗുണം കൂടിയതും പിണ്ഡം എന്നു പറഞ്ഞതു ഗുണം കുറഞ്ഞതുമാകുന്നു. പത്രം എന്നു പേരോടുകൂടിയ അരിതാലം അഭ്രംപോലെ അടുക്കും, സ്വർണ്ണനിറവും, കനവും, സ്നിഗ്ദ്ധതയും ഉള്ളതായിരിക്കും. അതു രസായനത്തിനു നല്ലതാണ്. പിണ്ഡമെന്നു പേരുള്ളതു മിക്കവാറും പിണ്ഡാകാരമായതും, അടുക്കും ഘനവും ഇല്ലാത്തതും, സത്തു കുറഞ്ഞതും, ആർത്തവത്തെ നശിപ്പിക്കുന്നതും ആകുന്നു. (തകട്ടരിതാരമെന്നും പൊന്നരിതാരമെന്നും പറയുന്നതു് പത്രവും, കട്ടി അരിതാരമെന്നു പറയുന്നതു പിണ്ഡവും ആണ്.)

### ശുദ്ധി.

സ്വിന്നം കൂശ്മാണ്ഡതോയേ വാ തിലക്ഷാരജലേƒപി വാ
തോയേ വാ ചൂർണ്ണസംയുക്തേ ഡോളായന്ത്രേണ ശുദ്ധ്യതി.

അരിതാലം പൊടിച്ചു കുമ്പളങ്ങാനീരിലോ എള്ളു ചുട്ടുണ്ടാക്കിയ ക്ഷാരവെള്ളത്തിലോ ഡോളായന്ത്രത്തിൽ പചിച്ചെടുത്താൽ ശുദ്ധമാകും.

മറെറാരുവിധം.

താലകം കണശഃ കൃത്വാ തച്ചൂർണ്ണം കാഞ്ചികേ പചേൽ
ഡോളായന്ത്രേണ യാമൈകം തതഃ കൂശ്മാണ്ഡജേ ദ്രവേ
തിലതൈലേ പചേദ്യാമം യാമം ച ത്രിഫലാജലേ
ഏവം യന്ത്രേ ചതുര്യാമം പക്വം ശുദ്ധ്യതി താലകം.

താലകം പൊടിച്ചു ഡോളായന്ത്രത്തിലാക്കി കാടി ഒഴിച്ചു് ഒരു യാമവും, കുമ്പളങ്ങാരസത്തിൽ ഒരു യാമവും, എണ്ണയിൽ ഒരു യാമവും, ത്രിഫലക്കഷായത്തിൽ ഒരു യാമവും ഇങ്ങനെ നാലു യാമം പചിച്ചാൽ ഹരിതാലം ശുദ്ധിയാകും.

മറെറാരുവിധം.

താലകം കണശഃ കൃത്വാ ദശാംശേന ച ടംകണം
ജംബീരോത്ഥദ്രവൈഃ ക്ഷാള്യഃ കാഞ്ചികൈഃ ക്ഷാളയേത്തദാ
വസ്ത്രേ ചതുർഗ്ഗുണേ ബദ്ധ്വാ ഡോളായന്ത്രേ ദിനം പചേൽ.
സചൂർണ്ണേനാരനാളേന ദിനം കൂശ്മാണ്ഡജേ രസേ
സേദ്ധ്യം വാ ശാല്മലീതോയൈസ്താലകം ശുദ്ധിമാപ്നുയാൽ.

താലകം പൊടിച്ചു് അതിന്റെ പത്തിലൊരുഭാഗം പൊൻകാരവുംകൂട്ടി ചെറുനാരങ്ങാനീരൊഴിച്ചും കാടിനീരൊഴിച്ചും ഓരോ ദിവസം പ്രത്യേകം പ്രത്യേകം ഡോളായന്ത്രത്തിൽ പചിക്കണം. അതിന്റെ ശേഷം കോതമ്പുകാടിയിലും, കുമ്പളങ്ങാരസത്തിലും, ചുണ്ണാമ്പുവെള്ളത്തിലും, ഇലവിൻ രസത്തിലും അപ്രകാരം ചെയ്യണം. എന്നാൽ അരിതാലം ശുദ്ധമാകും.

മറെറാരുവിധം.

താളകം പൊടിച്ചു കാടിനീർ, കുമ്പളങ്ങാരസം, പശുവിൻപാൽ, ആലിൻപാൽ ഇവകൾ ഓരോന്നിലും മുമ്മൂന്നു ദിവസം ഡോളായന്ത്രത്തിൽവച്ചു പചിച്ചാൽ അരിതാരം ശുദ്ധിയാകും.

മറെറാരുവിധം.

താലകം പൊടിച്ചു കാടി, കുമ്പളങ്ങാനീരു്, എണ്ണ, ചുണ്ണാമ്പുവെള്ളം ഇവ ഓരോന്നിലും പ്രത്യേകം പ്രത്യേകം ഓരോയാമം ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധിയാകും.

താളകഭസ്മം.

സദലം താലകം ശുദ്ധം പൌനർന്നവരസേന തു
ഖല്വേ വിമർദ്ദയേദേകം ദിനം പശ്ചാദ്വിശോഷയേൽ

തതഃ പുനൎന്നവാക്ഷാരൈഃ സ്ഥാല്യാ അൎദ്ധം പ്രപൂരയേൽ
തത്ര തദ്ഗോലകം ധൃത്വാ പുനസ്തേനൈവ പൂരയേൽ
ആകണ്ഠപിഠരം തസ്യ പിധാനം ധാരയേന്മുഖേ
സ്ഥാലീം ചുല്യാം സമാരോപ്യ ക്രമാദഗ്നിം വിവൎദ്ധയേൽ
ദിനാന്യന്തരശൂന്യാനി പഞ്ച വഹ്നിം പ്രദാപയേൽ
ഏവം തൽക്രിയതേ താലം മാത്രാ തസ്യൈകരക്തികാ.

ശുദ്ധിചെയ്ത പൊന്നരിതാരം വെളുത്ത തമിഴാമരസത്തിൽ ഒരു ദിവസം അരച്ച് പിറേറദിവസം ഉണക്കി ഒരു പാത്രത്തിൻെറ പകുതി നിറയേ തമിഴാമ ചുട്ടുണ്ടാക്കിയ ക്ഷാരമിട്ട്, അതിന്നു മുകളിൽ അരച്ചുരുട്ടിയുണക്കിയ അരിതാരം വച്ച പാത്രത്തിൻെറ കഴുത്തുവരെ തമിഴാമക്ഷാരം നിറച്ചടച്ച് അടുപ്പേൽവച്ച്, അഞ്ചുദിവസം ഏടവിടാതെ തീയെരിച്ചാൽ താലകം ഭസ്മമാകും. ഇങ്ങനെ എടുക്കുന്ന ഭസ്മം ഒരു കുന്നിപ്രമാണമേ ഉപയോഗിക്കാവൂ.

അരിതാലശുദ്ധിയും ഭസ്മവും മറെറാരുവിധം.

അരിക്കാടി, കമ്പളങ്ങാരസം, എണ്ണ, ത്രിഫലക്കഷായം, അകത്തിയില രസം, ഇഞ്ചിനീര് ഇവ ഓരോന്നിലും ഇട്ട് അരിതാരം ഓരോയാമം അരച്ചാൽ ശുദ്ധമാകും. മുഞ്ഞയില അരച്ച പൊതിഞ്ഞു തുണിയിൽ ശീലമൺചെയ്ത പുടം ഇട്ടാൽ ഭസ്മമാകും.

വികാരശാന്തി.

ജീരകപ്പൊടി പഞ്ചസാര ചേൎത്തുപയോഗിക്കുകയോ മാതളനാരങ്ങാരസം കുറേശ്ശെ കുറേശ്ശെ കുടിക്കുകയോ ചെയ്താൽ ശുദ്ധിമാരണങ്ങൾ ശരിയാകാതെയുള്ള അരിതാലം സേവിച്ചുണ്ടാകുന്ന വികാരങ്ങൾ നില്ക്കും.

താലകഭസ്മശോധനം.

താളകഭസ്മം തീയിലിട്ടാൽ പുകയാതെയിരുന്നാൽ ആ ഭസ്മം ശുദ്ധം. പുകയുന്നെങ്കിൽ അശുദ്ധം. ഇങ്ങനെ പരീക്ഷിച്ചുപയോഗിക്കണം.

## അഞ്ജനം.

### വകഭേദം.

സൌവീരമഞ്ജനം പ്രോക്തം രസാഞ്ജനമതഃ പരം
സ്രോതോഞ്ജനം തദന്യച്ച പുഷ്പാഞ്ജനകമേവ ച

നീലാഞ്ജനം ച തേഷാം ഹി സ്വരൂപമിഹ വണ്ണ്യതേ.

സൌവീരാഞ്ജനം, രസാഞ്ജനം, സ്രോതോഞ്ജനം, പുഷ്പാഞ്ജനം, നീലാഞ്ജനം ഇങ്ങനെ അഞ്ചു വിധത്തിൽ അഞ്ജനമുണ്ട്.

### സൌവീരാഞ്ജനത്തിന്റെ ലക്ഷണവും ഗുണവും.

സൌവീരമഞ്ജനം ധൂമ്രം രക്തപിത്തഹരം ഹിമം
വിഷഹിധ്മാദിരോഗഘ്നം വ്രണശോധനരോപണം.

സൌവീരാഞ്ജനം ധൂമ്രവണ്ണമായിരിക്കും; അതു് രക്തപിത്തം, വിഷം, വായുമുട്ട് മുതലായ രോഗങ്ങളെ ശമിപ്പിക്കും. വ്രണശോധനയെ ചെയ്യുകയും ഉണക്കുകയും ചെയ്യും. തണുത്തതും ആണു്.

### രസാഞ്ജനഗുണവും ലക്ഷണവും.

രസാഞ്ജനം ച പീതാഭം വിഷവക്ത്രഗദാപഹം
ശ്വാസഹിധ്മാപഹം വണ്ണ്യം വാതപിത്താസ്രനാശനം.

രസാഞ്ജനം മഞ്ഞവണ്ണത്തോടുകൂടിയതാകുന്നു. വിഷം, വക്ത്രരോഗങ്ങൾ, ശ്വാസം, വായുമുട്ട്, വാതകോപം, രക്തകോപം മുതലായവയെ ശമിപ്പിക്കും. നിറത്തെ നന്നാക്കും.

### സ്രോതോഞ്ജനം.

സ്രോതാഞ്ജനം ഹിമം സ്നിഗ്ദ്ധം കഷായം സ്വാദു ലേഖനം
നേത്ര്യം ഹിധ്മാവിഷച്ഛർദ്ദികഫപിത്താസ്രരോഗനുൽ.

സ്രോതാഞ്ജനം തണുത്തതും, സ്നിഗ്ദ്ധമായിട്ടുള്ളതും, ചവൎപ്പുരസത്തോടുകൂടിയതും, അധിമാംസം മുതലായവയെ ഉരച്ചുകളയുന്നതും, കണ്ണിനു വളരെ ശീതമായിട്ടുള്ളതും, വായുമുട്ട്, വിഷം, ഛർദ്ദി, കഫകോപം, പിത്തകോപം, രക്തകോപം മുതലായവയെ ശമിപ്പിക്കുന്നതുമാകുന്നു.

### പുഷ്പാഞ്ജനം.

പുഷ്പാഞ്ജനം സിതം സ്നിഗ്ദ്ധം ഹിമം സൎവ്വാക്ഷിരോഗനുൽ
അതിദുൎദ്ധരഹിധ്മഘ്നം വിഷജ്വരഗദാപഹം.

പുഷ്പാഞ്ജനം വെളുത്തതും, സ്നിഗ്ദ്ധതയോടും, തണുപ്പോടുംകൂടിയതും, എല്ലാവിധ നേത്രരോഗങ്ങൾക്കും പറ്റുന്നതും, ഭയങ്കരമായ വായുമുട്ടിനെ ശമിപ്പിക്കുന്നതും, വിഷജ്വരത്തെ ശമിപ്പിക്കുന്നതും ആകുന്നു.

നീലാഞ്ജനം.

നീലാഞ്ജനം ഗുരുസ്സ്നിഗ്ദ്ധം നേത്ര്യം ദോഷത്രയാപഹം
രസായനം സുവർണ്ണഘ്നം ലോഹമാർദ്ദവകാരണം.

നീലാഞ്ജനം ഗുരുത്വത്തോടും സ്നിഗ്ദ്ധതയോടും കൂടിയതും, കണ്ണിനു വളരെ ഹിതമായിട്ടുള്ളതും, ത്രിദോഷങ്ങളേയും ശമിപ്പിക്കുന്നതും, രസായനമായിട്ടുള്ളതും ലോഹങ്ങളെ മൃദുപ്പെടുത്തുന്നതും ആകുന്നു.

ശുദ്ധി.

അഞ്ജനാനി വിശുദ്ധ്യന്തി ഭൃംഗരാജദലദ്രവൈഃ.

കയ്യോന്നി (കഞ്ഞുണ്ണി) നീരിൽ ഭാവനചെയ്താൽ എല്ലാ അഞ്ജനങ്ങളും ശുദ്ധമാകും.

സൌവീരാഞ്ജനശുദ്ധി.

ചെറുനാരങ്ങാനീരിൽ സ്വേദനയന്ത്രത്തിൽ പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയാൽ ശുദ്ധിയാകും.

സ്രോതോഞ്ജനശുദ്ധി.

നീലാഞ്ജനം ചൂർണ്ണയിത്വാ ജംബീരദ്രവഭാവിതം
ദിനൈകമാതപേ ശുഷ്കം ശുദ്ധം യോഗേഷു യോജയേൽ.

ചെറുനാരങ്ങാനീരു ചേർത്തരച്ചു വെയിലത്തുവച്ചുണക്കിയാൽ അഞ്ജനം എല്ലാ യോഗങ്ങളിലും ചേർക്കാം.

രസാഞ്ജനശുദ്ധി.

തോയേ ത്ര്യംശേ പരിക്ഷിപ്യ ദ്രവീകുർയ്യാദ്രസാഞ്ജനം
വാസസാ സ്രാവയിത്വാഥ ശോഷയേദ് ഭാനുരശ്മിനാ
ഏവം വിശോധിതം സർവ്വകാർയ്യേഷു പരിയോജയേൽ.

രസാഞ്ജനം ചൂടുവെള്ളത്തിൽ ഇട്ടലിയിച്ചു മുണ്ടിൽ വടികെട്ടി ഒഴിച്ചു വെയിലത്തുവച്ചുണക്കിയെടുത്തു യോഗത്തിൽ ചേർക്കണം.

സൌവീരാഞ്ജനത്തിൻേറയും സ്രോതോഞ്ജനത്തിൻേറയും ഭേദം.

പുററുപോലെ മുഖങ്ങളോടുകൂടിയതും മുറിച്ചാൽ നീലോൽപലംപോലെ കറുത്തും, ഉരച്ചാൽ കാവിപോലേയും ഇരിക്കുന്നതു് സ്രോതോഞ്ജനവും; അപ്രകാരമുള്ള മുഖങ്ങളോടുകൂടാത്ത

ളും മുറിച്ചാൽ വെളുത്ത നിറത്തിലോ പുകവണ്ണത്തിലോ ഇരിക്കുന്നതും സൌവീരാഞ്ജനമാകുന്നു. ഗുണം കൂടിയതു സ്രോതോഞ്ജനത്തിനാണു്.

മറെറാരുവിധം രസാഞ്ജനശുദ്ധി.

സൂര്യ്യാവർത്താഭിയോഗേന ശുദ്ധിമേതി രസാഞ്ജനം

തൊഴുകണ്ണിനീരിൽ ഭാവനചെയ്താൽ രസാഞ്ജനം ശുദ്ധിയാകും.

രസബന്ധനത്തിനുള്ള അഞ്ജനശുദ്ധി.

ഗോശകൃദ്രസമൂത്രേഷു ഘൃതക്ഷൌദ്രവസാസു ച

ഭാവിതം ബഹുശസ്തം ച ശീഘ്രം ബധ്നാതി പാരദം.

പശുവിൻചാണകനീരു് ഗോമൂത്രം ഇവയിലും, നെയ്യു്, തേൻ, കൊഴുപ്പു് ഇവയിലും ശുദ്ധിചെയ്ത അഞ്ജനം രസത്തെ അതിവേഗത്തിൽ ബന്ധിക്കും.

മനശ്ശില (മനയോല)

മനശ്ശിലാ ത്രിധാ പ്രോക്താഃ ശ്യാമാംഗീ കണവീരകാ

ഖണ്ഡാഖ്യാ ചേതി തദ്രൂപം വിവിച്യ പരികഥ്യതേ.

മനയോല, ശ്യമാംഗി, കണവീര, ഖണ്ഡാ ഇങ്ങനെ മൂന്നുതരത്തിലുണ്ടു്.

ശ്യാമാംഗീലക്ഷണം.

ശ്യാമാ രക്താ സഗൌരാ ച ഭാരാഢ്യാ ശ്യാമികാ മതാ.

കറുപ്പും ചുവപ്പും വെളുപ്പും കലന്നതും, ഭാരത്തോടുകൂടിയതുമായ മനയോല ശ്യാമികമാകുന്നു.

കണവിരകാ.

തേജസ്വിനീ ച നിർഗ്ഗൌരാ താമ്രാഭാ കണവീരകാ.

തേജസ്സോടുകൂടിയതും, വെളുപ്പില്ലാത്തതും, ചെമ്പിന്റെ നിറംപോലെയുള്ള നിറത്തോടുകൂടിയതുമായ മനയോല കണവീരയാകുന്നു.

ഖണ്ഡാ.

ചൂർണ്ണീഭൂതാതിരക്താംഗീ സഭാരാ ഖണ്ഡപൂർവ്വികാ

പൊടിഞ്ഞതും, അധികം ചുവപ്പോടുകൂടിയതും, ഘനമുള്ളതുമായ മനയോല ഖണ്ഡികയാണു്. (ഖണ്ഡിക ഈ മൂന്നിൽ വച്ചും ശ്രേഷ്ഠമാകുന്നു).

താലകസ്യൈവ ഭേദോ/സൌ ഉച്യതേ നാഗജിഹ്വികാ
താലകം ചാതിപീതം സ്യാദ് ഭവേദ്രക്താ മനശ്ശിലാ.

മനയോല അരിതാരത്തിന്റെ വകഭേദമാണു്. മഞ്ഞ നിറമുള്ളതു് അരിതാരവും, ചുവന്നതു മനയോലയും അത്രെ.

ശോധന.

അഗസ്ത്യപത്രതോയേന ഭാവിതാ സപ്തവാസരം
ശൃംഗവേരരസൈർവ്വാപി വിശുദ്ധ്യതി മനശ്ശിലാ.

അകത്തിക്കീരയിലനീരിലോ, ഇഞ്ചിച്ചാററിലോ മനയോല ഏഴുദിവസം ഭാവനചെയ്താൽ ശുദ്ധിയാകും.

മറെറാരുവിധം.

ജയന്തീഭൃംഗരാജോത്ഥരക്താഗസ്ത്യരസൈഃ ശിലാം
ദോലായന്ത്രേ പചേദ്യാമം യാമം ഛാഗോത്ഥ മൂത്രകൈഃ
ക്ഷാളയേദാരനാളേന സർവ്വരോഗേഷു യോജയേൽ.

മുഞ്ഞയില, കയ്യോന്നിയില, കുന്നിയില, അകത്തിക്കീരയില ഇവയുടെ ചാറൊഴിച്ചു ഡോളായന്ത്രത്തിൽ ഓരോയാമം പചിക്കുകയും, ആട്ടിൻമൂത്രമൊഴിച്ചു് ഒരുയാമം പചിക്കുകയും ചെയ്തു കാടികൊണ്ടു കഴുകിയെടുത്താൽ മനയോല ശുദ്ധമാകും അതു് എല്ലാ രോഗങ്ങൾക്കും കൊടുക്കാം.

മറെറാരുവിധം.

പചേത്ത്ര്യഹമജാമൂത്രേ ദോലായന്ത്രേ മനശ്ശിലാം
ഭാവയേൽ സപ്തധാ പിത്തൈരജായാസ്സാ വിശുദ്ധ്യതി.

മനയോലയെ ആട്ടിൻമൂത്രത്തിൽ മൂന്നു ദിവസം ഡോളായന്ത്രത്തിൽ പചിക്കുകയും, ആട്ടിൻ പിത്തത്തിൽ ഏഴുദിവസം ഭാവനചെയ്യുകയും ചെയ്താൽ ശുദ്ധിയാകും.

മറെറാരുവിധം.

ചൂർണ്ണതോയൈർമ്മനോഗുപ്താ സപ്തകൃത്വോ വിഭാവിതാ
ശുദ്ധിമായാതി നിതരാം തതഃ കർമ്മണി യുജ്യതേ.

ചുണ്ണാമ്പുവെള്ളത്തിൽ മനയോല ഏഴുതവണ ഭാവന ചെയ്താൽ ശുദ്ധിയാകും.

മറെറാരുവിധം ശുദ്ധി.

ആട്ടിൻമൂത്രത്തിൽ ഡോളായന്ത്രത്തിൽവച്ചു മൂന്നു ദിവസം

പചിച്ച ചുട്ട മൺചട്ടിയിൽ സ്വല്പനേരം വച്ചിരുന്നാൽ ശുദ്ധ മാകും.

മറെറാരുവിധം ശുദ്ധി.

മനശ്ശില ശുദ്ധമായ ഖല്വത്തിൽ ഇട്ട് പശുവിൻമോരൊഴിച്ച് ഒരു യാമം അരച്ചാൽ ശുദ്ധിയാകും.

ഗുണദോഷം.

മനശ്ശിലാ സർവരസായനാഗ്ര്യാ
തിക്താ കട്വുഷ്ണാ കഫവാതഹന്ത്രീ
സത്വാത്മികാ ഭൂതവിഷാഗ്നിമാന്ദ്യ
കണ്ഡൂതികാസക്ഷയഹാരിണീ ച.
അശ്മരീം മൂത്രകൃച്ഛ്രം ചാപ്യശുദ്ധാ കുരുതേ ശിലാ
മന്ദാഗ്നിം മലബന്ധം ച ശുദ്ധാ സർവരുജാപഹാ.

മനയോല എല്ലാ രസായനൌഷധങ്ങളിലും വച്ച് ശ്രേഷ്ഠമായതാണ്. തിക്തരസത്തോടും, എരിരസത്തോടും, ഉഷ്ണഗുണത്തോടും കൂടിയതാകുന്നു. കഫവാതസംബന്ധങ്ങളായ സർവരോഗങ്ങൾക്കും കൊള്ളാം. ഭൂതോപദ്രവം വിഷദോഷം അഗ്നിമാന്ദ്യം ഇവയെ ശമിപ്പിക്കും. ചൊറി കാസം ക്ഷയം ഇവകളെ ഹരിക്കും. ശുദ്ധിചെയ്യാത്ത മനശ്ശില മൂത്രകൃച്ഛ്രത്തേയും അശ്മരിയേയും അഗ്നിമാന്ദ്യത്തേയും മലബന്ധത്തേയും ഉണ്ടാക്കും. ശുദ്ധിചെയ്തതു് സർവരോഗങ്ങളേയും ശമിപ്പിക്കും.

വികാരശാന്തി.

അശുദ്ധമായ മനയോല സേവിച്ചുണ്ടാകുന്ന വികാരത്തിനു പശുവിൻപാലിൽ തേൻ ചേർത്തു് മൂന്നുദിവസം സേവിച്ചാൽ മതിയാകും.

## ഗൈരികം (കാവിമണ്ണ്.)

പാഷാണഗൈരികം ചൈകം ദ്വിതീയം സ്വർണ്ണഗൈരികം
പാഷാണഗൈരികം പ്രോക്തം കഠിനം താമ്രവർണ്ണകം
അത്യച്ഛശോണിതം സ്നിഗ്ദ്ധം മസൃണം സ്വർണ്ണഗൈരികം
സ്വാദു സ്നിഗ്ധം ഹിമം നേത്ര്യം കഷായം രക്തപിത്തനുൽ
ഹിധ്മാവമി വിഷഘ്നം ച രക്തഘ്നം സ്വർണ്ണഗൈരികം
പാഷാണഗൈരികം ചാന്യൽ പൂർവസ്മാദല്പകം ഗുണം.

കാവിമണ്ണ് പാഷാണഗൈരികമെന്നും സ്വർണ്ണഗൈരികമെന്നും രണ്ടു വിധത്തിലുണ്ടു്. പാഷാണഗൈരികം കഠിനമായും ചെമ്പിന്റെ നിറംപോലെയുള്ള നിറത്തോടുകൂടിയതായും ഇരിക്കും. സ്വർണ്ണഗൈരികം കടും ചുവപ്പായും, സ്നേഹമയമുള്ളതും, മിനുത്തതും ആയിരിക്കും. അതു രുചികരമായതും തണുത്തതും, സ്നിഗ്ദ്ധതയോടും കഷായരസത്തോടും കൂടിയതും, രക്തപിത്തം, വായുമുട്ടു്, ഛർദ്ദി, വിഷം, രക്തദോഷം മുതലായ രോഗങ്ങളെ ശമിപ്പിക്കുന്നതുമാകുന്നു. പാഷാണഗൈരികത്തിനു സ്വർണ്ണഗൈരികത്തിനുള്ളതുപോലെയുള്ള ഗുണങ്ങൾ ഇല്ല.

ശുദ്ധി.

ഗൈരികം തു ഗവാം ദുഗ്ദ്ധൈർഭാവിതം ശുദ്ധിമൃച്ഛതി.

കാവിമണ്ണു പശുവിൻപാലിൽ ഭാവനചെയ്താൽ ശുദ്ധിയാകും.

മറ്റൊരുവിധം.

നാരങ്ങാച്ചാറൊഴിച്ചു ഡോളായന്ത്രത്തിൽ പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും.

കാസീസം (അന്നഭേദി)

കാസീസം വാലുകാദ്യേകം പുഷ്പപൂർവമഥാപരം.

അന്നഭേദി വാലുകാകാസീസമെന്നും, പുഷ്പകാസീസമെന്നും രണ്ടു പ്രകാരത്തിലുണ്ടു്.

ഗുണം

വാതം, കഫം, നേത്രരോഗം, ചൊറി, വിഷം, മൂത്രകൃച്ഛ്രം, അശ്മരി, ശ്വിത്രം, ജ്വരം, പ്ലീഹ, കുഷ്ഠം, കൃമി, ക്ഷയം ഇവയെ ശമിപ്പിക്കും. വ്രണത്തെ വററും. ദേഹകാന്തിയെ ചെയ്യും. തലമുടിയെ നന്നാക്കും. ശുക്ലവൃദ്ധിയെ ചെയ്യും. കണ്ണിനും വളരെ ഹിതമാണു്.

ശുദ്ധി

ചെറുനാരങ്ങാനീരൊഴിച്ചു സ്വേദനയന്ത്രത്തിൽ പചിച്ചു ചൂടുവെള്ളംകൊണ്ടു കഴുകിയുണക്കിയാൽ ശുദ്ധമാകും.

ഭസ്മം

അന്നഭേദി ഗന്ധകം ഇവ സമം ചേർത്തു പുടം ഇട്ടാൽ ഭസ്മമാകും. ഇരുപത്തിയെട്ടു കുന്നിയിട ഭസ്മവും, ഏഴു കുന്നി

യിട മുളകുപ്പൊടിയും, കാൽ പലം ത്രിഫലപ്പൊടിയും കൂടി തേനിലോ നെയ്യിലോ കുഴച്ച് ഓരോ തവണ സേവിക്കാം. പാണ്ഡു, ക്ഷയം, ഗുന്മം, പ്ലീഹ, ശൂലം, മൂത്രരോഗം ഇവകൾ ശമിക്കും.

## തുവരിമണ്ണ്:

സൌരാഷ്ട്രാശ്മനി സംഭൂതാ മൃത്സാ സാ തുവരീ മതാ.

സൌരാഷ്ട്രദേശത്തിലുള്ള ഒരുതരം മണ്ണാണ് തുവരി.

ഫടകീ ഫുല്ലകീ ചേതി ദ്വിതീയാ പരികീർത്തിതാ.

തുവരിമണ്ണ് ഫടകിയെന്നും ഫുല്ലകിയെന്നും രണ്ടു പ്രകാരത്തിലുണ്ടു്.

ഗുണം

ത്രിദോഷം, വ്രണം, ശ്വിത്രം, വിസർപ്പം, വിഷം, കുഷ്ഠം, നേത്രരോഗം, ഗ്രഹണി, കണ്ഠരോഗം, വിഷൂചി, ഛർദ്ദി, ചുട്ടുനീറൽ ഇവയെ ശമിപ്പിക്കും. യോനിസംകോചത്തേയും രസബന്ധത്തേയും ചെയ്യും. തലമുടിക്കു നല്ലതാണ്. അതിമാംസം മുതലായവയെ ഉരച്ചു കളയും.

ശുദ്ധി.

തുവരീ കാഞ്ജികേ ക്ഷിപ്ത്വാ ത്രിദിനാച്ഛുദ്ധിമൃച്ഛതി

ക്ഷാരാമ്ലൈർമ്മർദ്ദിതാ ധ്മാതാ സത്വം മുഞ്ചതി നിശ്ചയം.

തുവരിമണ്ണു (ഗോപികാചന്ദനം) കാടിയിൽ മൂന്നു ദിവസം ഊറയ്ക്കിട്ടിരുന്നതിന്റെ ശേഷം എടുത്തു് എല്ലാ ക്ഷാരങ്ങളും പുളികളും ചേർത്തു് അരച്ചു ശീലമൺചെയ്തു ഉലയിൽവച്ചു പഴുപ്പിച്ചാൽ ശുദ്ധിയാകും.

മറെറാരുവിധം

പശുവിൻ പിത്തത്തിൽ ആറുദിവസം ഭാവനചെയ്തു തുവരിമണ്ണു മൂശയ്ക്കകത്താക്കി ഉലയിൽവച്ചു പഴുപ്പിച്ചാലും ശുദ്ധമാകും.

## കർപ്പൂരിതുത്ഥം (മടത്തുത്ഥം).

ശോധന

നരമൂത്രേ ച ഗോമൂത്രേ സപ്താഹം രസകം പചേൽ

ദോലായന്ത്രേണ ശുദ്ധം സ്യാത്തതഃ കാര്യേഷു യോജയേൽ.

മനുഷ്യമൂത്രത്തിലും ഗോമൂത്രത്തിലും കപ്പ്രീതുത്ഥം ഏഴു ദിവസം ഡോളായന്ത്രത്തിൽ പചിച്ചാൽ ശുദ്ധിയാകും.

മറെറാരുവിധം

ഗോമൂത്രേ വാശ്വമൂത്രേ വാ തക്രേ വാ കാഞ്ജികേഥവാ
ഭൃതാപ്യ മജ്ജിതം സമ്യക് ഖപ്പരം പരിശുദ്ധ്യതി.

മനുഷ്യമൂത്രത്തിലോ, കുതിരമൂത്രത്തിലോ, മോരിലോ, കാടിയിലോ വേവിച്ചു കഴുകിയാൽ കപ്പ്രീതുത്ഥം ശുദ്ധിയാകും.

മറെറാരുവിധം

കപ്പരഃ പരിസന്തപ്തഃ സപ്തവാരം നിമജ്ജിതഃ
ബീജപൂരരസസ്യാന്തന്നിമ്മലതാം സമശ്നുതേ.

കപ്പ്രീതുത്ഥം പഴുപ്പിച്ച് ഏഴുതവണ മാതളനാരങ്ങാച്ചാററിൽ മുക്കിയാൽ ശുദ്ധമാകും.

മറെറാരുവിധം

കങ്കുഷ്ഠപാവൽ പാൽച്ചുര ഇവയുടെ നീരിൽ കപ്പ്രീതുത്ഥം പചിച്ചാൽ ശുദ്ധിയാകും.

ഗുണം.

കഫം, പിത്തം, വിഷം, അശ്മരി, കുഷ്ഠം, ചൊറി ഇവയെ ശമിപ്പിക്കും. അഗ്നിദീപനത്തെ ചെയ്യും. പുഷ്ടിപ്പെടുത്തും. രുചി വദ്ധിപ്പിക്കും. ഛർദ്ദിയെ ഉണ്ടാക്കും. കണ്ണിനു നല്ലതാണ്. അധിമാംസം ഉരച്ചു കളയും. ലോഹങ്ങളേയും രസത്തേയും രഞ്ജിപ്പിക്കും.

## ശിലാജതു (കന്മദം).

ശിലാധാതുർദ്വിധാ പ്രോക്തോ ഗോമൂത്രാദ്യോ രസായനഃ
കർപ്പൂരപൂർവ്വകശ്ചാന്യസ്തത്രാദ്യോ ദ്വിവിധഃ പുനഃ
സസത്വശ്ചൈവ നിസ്സത്വസ്തയോഃ പൂർവ്വോ ഗുണാധികഃ
ഗ്രീഷ്മേ തീവ്രാക്കതപ്തേഭ്യഃ പാദേഭ്യോ ഹിമഭൂഭൃതഃ
സ്വർണ്ണരൂപ്യാക്കഗഭ്യേഃശിലാധാതുവിനിസ്സരേൽ
സ്വർണ്ണഗർഭഗിരേജ്ജാതോ ജപാപുഷ്പനിഭോ ഗുരുഃ
സസ്വല്പതിക്തസ്സുസ്വാദുഃ പരമം തദ്രസായനം
രൂപ്യഗർഭഗിരേജ്ജാതം മധുരം പാണ്ഡുരം ഗുരു
ശിലാജം പിത്തരോഗഘ്നം വിശേഷാൽ പാണ്ഡുരോഗഹൃത്

താമ്രഗർഭഗിരേജ്ജാതം നീലവർണ്ണം ഘനം ഗുരു
ശിലാജം കഫവാതഘ്നം തിക്തോഷ്ണം ക്ഷയരോഗഹൃൽ.

കന്മദം രണ്ടു പ്രകാരത്തിലുണ്ട്. അവ ഗോമൂത്രശിലാധാതുവും കർപ്പൂരശിലാധാതുവും ആകുന്നു. സത്വത്തോടുകൂടിയതിലും കൂടാത്തതിലുംവച്ച് സത്വത്തോടുകൂടിയതു നല്ലതാകുന്നു. വേനൽക്കാലത്തിൽ വെയിലുകൊണ്ട് ഏററവും ചൂടുപിടിച്ച പാറകളിൽനിന്നും അരക്കപോലെ പുറപ്പെടുന്ന ദ്രവമാണ് കന്മദം. അതു സൌവർണ്ണം, രാജതം, താമ്രം, ആയസം ഇങ്ങനെ നാലുതരമുണ്ട്. സ്വർണ്ണമോ വെള്ളിയോ ചെമ്പോ ഇരിമ്പോ ഇതിൽ ഏതു ലോഹമാണ് അതുണ്ടാകുന്ന മലയിൽ അധികം ഉള്ളതെന്നുവച്ചാൽ ആ ലോഹസംബന്ധംകൊണ്ടാണ് ഇങ്ങനെ നാലുവിധത്തിൽ ആകുന്നതു്. അതിൽ പൊന്നധികമുള്ള മലയിൽ ഉണ്ടാകുന്ന കന്മദം ചെമ്പരത്തിപ്പൂപോലെ ചുവന്ന നിറത്തോടുകൂടിയതും, മധുരം അല്പം കയ്പ് ഈ രസങ്ങളോടുകൂടിയതും, രുചിയേറിയതും, ശ്രേഷ്ഠവും, രസായനവും ആകുന്നു. ആ കന്മദത്തിനാണ് സൌവർണ്ണകമെന്നു പേരു പറയുന്നതു്. വെള്ളി അധികം ഉള്ള മലയിൽ ഉണ്ടാകുന്നതു രാജതമെന്നു പേരോടുകൂടിയതും, വെളുത്തതും, ഗുരുത്വവും, മധുരവുമുള്ളതും, പിത്തഹരവും ആയിരിക്കും. ചെമ്പധികമുള്ള മലയിൽനിന്നും ഉണ്ടാകുന്നതു താമ്രമെന്നു പേരോടുകൂടിയതും, നീലനിറമുള്ളതും, ഘനമായതും, ഗുരുവായും, തിക്തമായും, ഉഷ്ണമായും ഇരിക്കും. കഫം വാതം ക്ഷയം ഇവയെ നശിപ്പിക്കും. ഇരുമ്പധികമുള്ള മലയിൽ ഉണ്ടാകുന്ന കന്മദം ആയസമെന്നു പേരോടുകൂടിയതും കറുത്തതുമാകുന്നു.

ശുദ്ധി

ദഗോദുഗ്ദ്ധ ത്രിഫലാകഷായൈർഭൃംഗദ്രാവൈശ്ച മർദ്ദയേൽ
ആതപേ ദിനമേകൈകം തച്ചൂർണ്ണം ശുദ്ധതാം വ്രജേൽ
മുഖ്യാം ശിലാജതുശിലാം സൂക്ഷ്മഖണ്ഡപ്രകല്പിതാം
നിക്ഷിപ്യാത്യുഷ്ണപാനീയേ യാമൈകം സ്ഥാപയേൽ സുധീഃ
മർദ്ദയിത്വാ തതോ നീരം ഗൃഹ്ണീയാദ്വസ്ത്രഗാളിതം
സ്ഥാപയിത്വാ ച മൃൽപാത്രേ ധാരയേദാതപേ ബുധഃ
ഉപരിസ്ഥം ഘനം യൽ സ്യാത്തൽ ക്ഷിപേദന്യ പാത്രകേ
ഏവം പുനഃ പുനന്നീതം ദ്വിമാസാഭ്യാം ശിലാജതു

ഭേവൽ കാഠ്യക്ഷമം വഹ്നൌ ക്ഷിപ്തം ലിംഗോപമം ഭവേൽ
നിർദ്ധൂമം ച തതഃ ശുദ്ധം സവ്വകമ്മസു യോജയേൽ.

കന്മദം പശുവിൻപാല്, ത്രിഫലക്കഷായം, കയ്യോന്നി ച്ചാറ ഇവയിൽ ഓരോന്നിലും ഓരോ ദിവസം അരച്ചുണക്കി യതിൽ പിന്നെ ചെറിയ കഷണങ്ങളാക്കി ചൂടുവെള്ളത്തിൽ ഒരുയാമം ഇട്ടു വെച്ചിരുന്നതിന്റെ ശേഷം എടുത്തു കഴുകി അമ്മിയിൽ അരച്ചു തുണിയിൽ അരിച്ചു വെള്ളം കളഞ്ഞു മൺപാത്രത്തിൽ ഇട്ടു പരത്തി വെയിലത്തുവച്ചാൽ വെയി ലിന്റെ ചൂടുകൊണ്ടു മേൽഭാഗം പൊള്ളിവരും. പൊള്ളിവ രുന്നതിനെ ഉടൻ എടുത്തുകൊള്ളണം. ഇങ്ങനെ രണ്ടു മാസം വെയിലത്തുവെച്ചു പൊള്ളിച്ചെടുക്കാം. വയ്ക്കുമ്പോഴൊക്കെയും പൊള്ളിപ്പൊള്ളിവരുന്നതിനെ എടുത്തുകൊള്ളണം. ഇങ്ങനെ ശുദ്ധമാക്കിയെടുത്ത കന്മദം തീയിൽ ഇട്ടാൽ പുകയുകയില്ല. ഉരുകുമ്പോൾ ചായില്യംപോലെ ഇരിക്കുകയും ചെയ്യും.

മറെറാരുവിധം.

ക്ഷാരവർഗ്ഗങ്ങൾ കലക്കിയ ചെറുനാരങ്ങാനീരിൽ ഗുഗ്ഗുലു പ്പൊടിയുമിട്ട് അതിൽ കന്മദം ഒരു ദിവസം ഇട്ടിരുന്ന പിറേറ ദിവസം എടുത്തു പചിച്ചാൽ ശുദ്ധിയാകും.

കർപ്പൂരശിലാജതു.

പാണ്ഡുരം സികതാകാരം കർപ്പൂരാഖ്യം ശിലാജതു.
കർപ്പൂരശിലാജതു വെളുത്ത മണൽപോലെ ഇരിക്കും.

ശുദ്ധി.

താമരക്കിഴങ്ങിന്റെ നീരിലോ ആമ്പൽക്കിഴങ്ങിന്റെ നീരിലോ കർപ്പൂരശിലാജതു ഒരു യാമം അരച്ചു വെയിലത്തു വച്ചുണക്കിയാൽ ശുദ്ധമാകും.

കന്മദത്തിന്റെ ഗുണം.

ത്രനം സജ്ജ്വരപാണ്ഡുശോഫശമനം മേഹാഗ്നിമാന്ദ്യാപ
മേദശ്ഛേദകരം ച യക്ഷ്മശമനം ശൂലാമയോന്മൂലനം [ഹം
ഗുല്മപ്ലീഹവിനാശനം ജഠരഹൃച്ഛൂലാമയോന്മൂലനം
സവ്വത്വഗ്ഗദനാശനം കിമപരം ദേഹേ ച ലോഹേ ഹിതം.
സവ്വോപരസസ്സൂതേന്ദ്രരത്നലോഹേഷു യേ ഗുണാഃ
വസന്തി തേ ശിലാധാതൌ ജരാമൃത്യുജിഗീഷയാ.

ഗന്ധകം ജ്വരത്തോടുകൂടിയ പാണ്ഡു ശോഫം ഇവകളെ ശമിപ്പിക്കുകയും, പ്രമേഹം അഗ്നിമാന്ദ്യം മേദോവൎദ്ധന രാജയക്ഷ്മാവു ശൂല ഗുന്മം പ്ലീഹ വയറുവേനോവു ഹൃദയശൂല എല്ലാവിധ ത്വഗ്വ്യാധികൾ ഇവകളെ ഇല്ലാതാക്കുകയും ചെയ്യും. എല്ലാ ഉപരസങ്ങളിലും രസത്തിലും ലോഹങ്ങളിലും രത്നങ്ങളിലും എന്തെല്ലാം ഗുണങ്ങളുണ്ടോ അവയെല്ലാം ഗന്ധകത്തിലുണ്ടു്. അതുകൊണ്ടു് എല്ലാ രോഗങ്ങളേയും ശമിപ്പിക്കുമെന്നു മാത്രമല്ല ജരയേയും മൃത്യുവിനേയും ജയിക്കുകയും ചെയ്യും.

വികാരശുദ്ധി.

ശുദ്ധിചെയ്യാത്ത ഗന്ധകം സേവിച്ചുണ്ടാകുന്ന വികാരത്തിനു മുളകുപൊടി നെയ്യിൽ കലക്കി ഏഴുദിവസം സേവിക്കണം.

## വത്സനാഭിശുദ്ധി.

വത്സനാഭി പൊടിച്ചു കിഴികെട്ടി മൂന്നു ദിവസം ഗോമൂത്രത്തിൽ ഇട്ടതിന്റെ ശേഷം എടുത്തു വെയിലത്തുവച്ചുണക്കിയെടുത്താൽ ശുദ്ധമാകും. ഓരോ ദിവസം കഴിയുമ്പോൾ പുതിയ ഗോമൂത്രം ഒഴിക്കണം. ചെങ്കടുകിന്റെ എണ്ണ പുരട്ടിയ തുണിയിലിട്ടുവച്ചിരുന്നാൽ ശുദ്ധിയാകും.

ഗോമൂത്രത്തിലും ആട്ടിൻമൂത്രത്തിലും മൂന്നു ദിവസംവീതം ഇട്ടു വച്ചിരുന്നതിന്റെ ശേഷം ഉണക്കിയെടുത്താൽ ഏററവും ശുദ്ധമാകും. ചെറുചീര പാലൊഴിച്ചു് ഇടിച്ചുപിഴിഞ്ഞ നീരൊഴിച്ചു വത്സനാഭി ഡോളായന്ത്രത്തിൽ പചിച്ചാലും ശുദ്ധിയാകും.

വികാരശാന്തിക്കു്.

ശുദ്ധിചെയ്യാത്ത വത്സനാഭി സേവിച്ചുണ്ടാകുന്ന വികാരത്തിനു മുളകുകഷായമോ ത്രിഫലക്കഷായമോ സേവിക്കണം.

## ചേക്കുരുവുശുദ്ധി.

ചേക്കുരു പിളൎന്നു ചെങ്കൽപ്പൊടികൂട്ടി മൎദ്ദിച്ചാൽ ശുദ്ധമാകും. ചെറുചീരനീരൊഴിച്ചു മൂന്നുനാഴിക ചേക്കുരുവിന്റെ പരിപ്പു പചിച്ചാൽ ശുദ്ധിയാകും.

കൊടുവേലിക്കഷായത്തിൽ നാലുനാഴിക വേകിച്ചാൽ ശുദ്ധിയാകും.

ചെക്കുരുവിൻെറ വികാരശാന്തിക്കു്.

ചെറുചീരനീരും പഞ്ചസാരയുംകൂട്ടി സേവിക്കണം. ഇതു തട്ടിയുണ്ടാകുന്ന ശോഫാദിവികാരത്തിനു ചെറുചീരയും കടുകും കൂടി വെണ്ണയിലരച്ചു തേക്കുകയോ ദേവതാരവും മുത്തങ്ങായും കടുകും സമമെടുത്തു വെണ്ണയിലരച്ചു തേക്കുകയോ ചെയ്യണം.

## അതിവിടയശുദ്ധി.

ഡോളായാം ഗോമയക്വാഥേ പചേദതിവിഷാം തഥാ
സൂര്യാതപേ ശോഷയിത്വാ യോജയേത്താം ഭിഷഗ്വരഃ.

അതിവിടയം ചാണകനീരൊഴിച്ചു ഡോളായന്ത്രത്തിൽ പചിച്ചു വെയിലത്തുവച്ചുണക്കിയാൽ ശുദ്ധമാകും.

## കഞ്ചാവുശുദ്ധി.

വെവ്വേലത്വക്കഷായേണ ഭാഗാം സംസ്വേദ്യ ശോഷയേൽ
ഗോദുഗ്ദ്ധഭാവനാം ദത്വാ ശുഷ്കം സർവ്വത്ര യോജയേത്.

കഞ്ചാവു വെൾവേലത്തൊലികൊണ്ടുണ്ടാക്കിയ കഷായത്തിൽ പചിച്ചു പശുവിൻപാലുകൊണ്ടു ഭാവനചെയ്തുണക്കിയെടുത്താൽ ശുദ്ധമാകും.

വികാരശാന്തിക്കു്.

കറന്ന ചൂടോടുകൂടിയ പാൽ കൂടക്കൂടെ കുടിക്കയും അതു കൊണ്ടു തലയ്ക്കു ധാരചെയ്യുകയും ചെയ്താൽ കഞ്ചാവിൻെറ വികാരം ശമിക്കും. കരിക്കുംവെള്ളംകൊണ്ടു് ഇപ്രകാരം ചെയ്യാം.

## കറുപ്പുശുദ്ധി.

അഹിഫേനം ശൃംഗവേരരസൈർഭാവ്യം ത്രിസപ്തധാ
ശുദ്ധിയുക്തേഷു യോഗേഷു യോജയേത്തദ്വിധാനവിൽ.

കറുപ്പു് ഇരുപത്തിയൊന്നു തവണ ഇഞ്ചിനീരിൽ ഭാവന ചെയ്താൽ ശുദ്ധിയാകും.

വികാരശാന്തി.

കറുത്ത ചുണ്ടയില പിഴിഞ്ഞനീരും പശുവിൻപാലും അരത്തുടം വീതം ചേർത്തു സേവിക്കുകയോ, വയമ്പു്, ഇന്തുപ്പു്, തിപ്പലി, മലങ്കാരക്ക ഇവ മുക്കാൽ കഴഞ്ചുവീതം അരച്ചു് ഒന്നരത്തുടം ചൂടുവെള്ളത്തിൽ കലക്കിക്കുടിക്കുകയോ ചെയ്യാം.

വലിയ വികാരത്തിന്ന പൊൻകാരവും തുരുശും അല്പം വീതം പൊടിച്ചു നെയ്യിൽ കൊടുത്താൽ ഉടൻ ഛർദ്ദിക്കുകയും വികാരം തീരുകയും ചെയ്യും.

## ഉന്മത്തശുദ്ധി.

ധത്തൂരബീജം ഗോമൂത്രേ ചതുര്യാമോഷിതം പുനഃ
ഖണ്ഡിതം നിസ്തുഷം കൃത്വാ ശുദ്ധം യോഗേഷു യോജയേൽ

ഉമ്മത്തിൻകുരു ഗോമൂത്രത്തിൽ നാലുയാമം ഇട്ടിരുന്നെടുത്തു മുറിച്ചു തൊലികളഞ്ഞു യോഗങ്ങളിൽ ചേർക്കുക.

### വികാരശാന്തി.

തക്കാരിവഴുതിനയുടെ രസമെടുത്തു് ഉപയോഗിക്കുകയോ കുരുപ്പരുത്തിപ്പൂവു് പിഴിഞ്ഞനീരു് പഞ്ചസാരയും ചേർത്തു് ഉപയോഗിക്കുകയോ പശുവിൻപാലു പഞ്ചസാരയും ചേർത്തു് ഉപയോഗിക്കുകയോ ചെയ്യണം.

## മേത്തോന്നി ശുദ്ധി.

കഞ്ചാവിന്നു പറഞ്ഞ ശോധന ചെയ്താൽ മേത്തോന്നി ശുദ്ധിയാകും.

## നേർവാളശുദ്ധി.

സ്വിന്നം ഗോമയതോയേ വാ ദുഗ്ധേ വാ ജയപാലകം
ഖല്വരേ മൃദിതഃ സ്നാം തന്നിസ്നേഹം ശുദ്ധിമൃച്ഛതി.

നേർവാളക്കുരു പശുവിൻചാണകനീരിലോ പശുവിൻ പാലിലോ ഇട്ടു പചിച്ചെടുത്തു് ഓട്ടിലിട്ടു വറുത്തു് എണ്ണ കളഞ്ഞെടുത്താൽ ശുദ്ധിയാകും.

### മറെറാരുപ്രകാരം.

പത്രാംകുരം പരിത്യജ്യ പേഷയേൽ പയസാ തതഃ
ഖലകേ മർജ്ജയിത്വാ തു പുനവ്വസ്ത്രേണ പീഡയേൽ
മാതുലുംഗരസൈർഭാവ്യം വിശോഷ്യ ഗ്രാഹയേത്തദാ
ജേപാലം ശുദ്ധിമാപ്നോതി ദോഷം ത്യജതി നിശ്ചിതം.

തൊലിയും മുളയും കളഞ്ഞു പശുവിൻപാലിൽ നേർവാളമരച്ചു് ഓട്ടിലിട്ടു വറുത്തു വസ്ത്രത്തിലിട്ടു പിഴിഞ്ഞു മാതളനാരങ്ങാനീരിൽ ഭാവനചെയ്താൽ ശുദ്ധിയാകും.

### മറെറാരുവിധം.

നേർവാളം എരുമമൂത്രത്തിലും എരുമച്ചാണകനീരിലും പചിച്ചു തൊലിയും മുളയും കളഞ്ഞു്, കററാർവാഴനീരു്, പാനകം, പശുവിൻപാൽ, നെയ്യ്, ഇവയിൽ പ്രത്യേകം പ്രത്യേകം പചിച്ചുണക്കിയെടുത്താൽ ശുദ്ധമാകും.

## ഉപവിഷങ്ങളും ശുദ്ധിയും.

ജയപാലം ച ധത്തൂരബീജം ച വിഷതിന്ദുകം
വിജയാലാംഗലീഗുഞ്ജാകരവീരാഹിഫേനകം
അർക്കക്ഷീരം സ്നുഹീക്ഷീരമിത്യാദ്യുപവിഷം സ്മൃതം.

നേർവാളക്കുരുവു്, ഉമ്മത്തിൻകുരുവു്, കാഞ്ഞിരക്കുരുവു്, കഞ്ചാവു്, മേത്തോന്നി, കുന്നിക്കുരുവു്, അരളി, കറുപ്പു്, എരുക്കിൻപാലു്, കള്ളിപ്പാലു് ഇവകൾ ഉപവിഷങ്ങൾ ആകുന്നു.

### ഉപവിഷശുദ്ധി.

ക്ഷീരേണ പരിപൂർണ്ണായാം സ്ഥാല്യാമുപവിഷം സുധീഃ
ഡോളായന്ത്രേ പചേത്സമ്യക് ശുദ്ധ്യതി ന സംശയഃ.

പാലൊഴിച്ചു ഡോളായന്ത്രത്തിൽ പചിച്ചെടുത്താൽ മുൻപറഞ്ഞ ഉപവിഷങ്ങളെല്ലാം ശുദ്ധിയാകും. (പ്രത്യേക ശുദ്ധി പറഞ്ഞിട്ടില്ലാത്തതെല്ലാം ഇതുപോലെ ശുദ്ധിചെയ്യുക.)

## ഉപ്പുകാരം ശുദ്ധി.

വെള്ളത്തിൽ കലക്കിത്തെളിച്ചരിച്ചു് അടുപ്പിൽവച്ചു വററിച്ചെടുത്താൽ ശുദ്ധിയാകും.

## ഉവരുപ്പുശുദ്ധി.

ഉപ്പുകാരംപോലെ ശുദ്ധിചെയ്യണം.

### ജലശുക്തിശുദ്ധി (കക്കാശുദ്ധി).

ചെറുനാരങ്ങാനീരിൽ സ്വേദനയന്ത്രത്തിൽ പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും. കക്കുട്ടം ശോധനചെയ്യാൻ പറഞ്ഞതുപോലെയും ശോധന ചെയ്യാം. കവടിയുടെ മാരണക്രിയപോലെ ചെയ്താൽ ഭസ്മമാകും.

## കടൽനുരശുദ്ധി.

വടുകപ്പുളിനാരങ്ങാരസത്തിൽ അരച്ചാൽ ശുദ്ധിയാകും.

## കടലുപ്പ്.

ഉപ്പുകാരത്തിന്റെ ശുദ്ധിപോലെ ശുദ്ധി ചെയ്യണം.

### കടുകരോഹിണി.

കറന്ന ചൂടോടുകൂടിയ പശുവിൻപാലിൽ ഇട്ടുവച്ചിരുന്നു കഴുകിയെടുത്താൽ ശുദ്ധിയാകും.

## ചേലേയം.

ഉപരസങ്ങൾ ശോധന ചെയ്വാൻ പറഞ്ഞതുപോലെ ചെയ്യുക.

## ഞവഞ്ഞിൽ (നത്തയ്ക്കാശുദ്ധി.)

ചെറുനാരങ്ങാനീരിൽ സ്വേദനയന്ത്രംകൊണ്ടു പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും.

## പെരുങ്കായം ശുദ്ധി.

നെയ്യൊഴിച്ചു ചൂടു പിടിപ്പിച്ച ലോഹപാത്രത്തിൽ പെരുങ്കായമിട്ടിളക്കി കറുത്തൊന്നു ചുമക്കുമ്പോൾ എടുത്തു യോഗങ്ങളിൽ ചേക്കണം.

### മറ്റൊരുവിധം.

താമരയിലരസത്തിൽ ഒരുയാമം ഇട്ടിരുന്നെടുത്തു വെയിലത്തുവച്ചുണക്കിയാലും ശുദ്ധമാകും.

## പടികാരംശുദ്ധി.

തീയത്തുകാട്ടി പൊരിച്ചാൽ ശുദ്ധിയാകും.

## പൊൻകാരംശുദ്ധി.

തീയത്തുകാട്ടി പൊരിച്ചാൽ ശുദ്ധിയാകും.

### മറ്റൊരുവിധം.

പൊൻകാരം ഒരു രാത്രിമുഴുവൻ പുളിച്ച കാടിയിൽ ഇട്ടിരുന്നതിന്റെ ശേഷം എടുത്തു രൌദ്രയന്ത്രത്തിൽവച്ച് ഭാവന ചെയ്തു മനുഷ്യമൂത്രത്തിലും ഗോമൂത്രത്തിലും വറ്റുന്നതുവരെ ഇട്ടിരുന്നതിന്റെ ശേഷമെടുത്തു ചെറുനാരങ്ങനീരിൽ ഇടണം. അതിന്റെശേഷം നാരങ്ങാനീരിൽനിന്നുമെടുത്തു ചിരട്ടക്കകത്തു വച്ചു നല്ലമുളകിന്റെ പൊടിയും ചേറി തണുത്തവെള്ളമൊഴിച്ചു കഴുകിയെടുത്താൽ എല്ലാരോഗങ്ങൾക്കും കൊടുക്കുകയും യോഗങ്ങളിൽ ചേക്കുകയും ചെയ്യാം.

## മുത്തുച്ചിപ്പി.

ചെറുനാരങ്ങാനീരിൽ സ്വേദനയന്ത്രംകൊണ്ടു പചിച്ചു ചൂടുവെള്ളത്തിൽ കഴുകിയുണക്കിയാൽ ശുദ്ധമാകും.

## ജ്വരചികിത്സ.

### ഹിരണ്യഗർഭരസം.

#### വാതപിത്തകഫജ്വരത്തിന്.

സ്വർണ്ണഭസ്മം, വെള്ളിഭസ്മം, ചെമ്പുഭസ്മം, മുത്തുഭസ്മം, ശുദ്ധിചെയ്ത രസം, ഗന്ധകം, മനയോല, അരിതാലം, കടുകരോഹിണി ഇവയെല്ലാം സമമായി എടുത്തു ആട്ടിൻപാലിൽ അരച്ച് മൂശയിൽവച്ച് ശീലമൺചെയ്തു ഒരുദിവസം ഗജപുടമിട്ടു ആററിയെടുത്ത് മൂദുവായിപ്പൊടിച്ചു ഓരോ കുന്നിയിടവീതം അനുപാനയുക്തമായി കൊടുത്താൽ ത്രിദോഷം സംബന്ധിച്ചുണ്ടാകുന്ന എല്ലാവിധ ജ്വരങ്ങളും ഉടൻ ശമിക്കും. (അജപ്രോക്തം).

### ശരഭേശ്വരരസം.

ശുദ്ധിചെയ്ത രസം, ഗന്ധകം, വത്സനാഭി, ചായില്യം, വെൺകാരം ഇവ സമം കൊടുവേലിക്കഷായത്തിൽ അരച്ചു വജ്രമൂശയിൽവച്ച്, വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ച് ആററിയെടുത്തു പൊടിച്ച് കുന്നിയിടപ്രമാണം ത്രികടുകപ്പൊടിയിൽ സേവിച്ചാൽ വാതപിത്തകഫസന്നിപാതജ്വരങ്ങൾ സർവ്വും സൂര്യനെക്കണ്ട ഇരുളുപോലെ പറന്നുപോകും. (ശരഭേശ്വരപ്രോക്തം).

### നാരസിംഹരസം.

ശുദ്ധിചെയ്തരസം, വത്സനാഭി, ഗന്ധകം, നേർവാളം ഇവ സമം എരിക്കിൻവേർകഷായത്തിൽ മൂന്നുയാമം അരച്ചു, ഡോളായന്ത്രത്തിൽ ഒരു യാമം എരിച്ചു പൊടിച്ച് കുന്നിപ്രമാണം അനുപായുക്തമായി സേവിച്ചാൽ സകല ജ്വരങ്ങളും ശമിക്കും. (ചരകപ്രോക്തം).

### ഗരുഡധ്വജരസം.

ശുദ്ധിചെയ്ത വത്സനാഭി, രസം, അഭ്രകം, ഗന്ധകം, ചായില്യം, ത്രികടുക്, ഇന്തുപ്പ്, ഇലവർങ്ഗം, തിപ്പലിമൂലം ഇവ

സമം ചെരുപ്പടിയിലച്ചാററിൽ ഒരുദിവസംമുഴുവൻ അരച്ച്, മൂശയിലാക്കി ശീലമൺചെയ്ത് കുക്കുടപുടംഇട്ടു ആറിയെടുത്തു പൊടിച്ച് രണ്ടു കുന്നിയിടവീതം അനുപാനയുക്തമായി കൊടുത്താൽ സകലജ്വരങ്ങളും ശമിക്കും. (വിഷ്ണുപ്രോക്തം).

### നാരായണരസം.

ശുദ്ധിചെയ്തഗന്ധകം, അഭ്രകം, താളകം, ത്രികടുക്, കടുകരോഹിണി ഇവ സമം പഞ്ചകോലകഷായത്തിൽ രണ്ടുദിവസം അരച്ചു കാശിക്കുപ്പിയിലാക്കി ശീലമൺചെയ്തു ഭൂപുടം ഇട്ടു ആററിയെടുത്തു്, കാടൻേറയും, മത്സ്യത്തിൻേറയും പിത്തത്തിൽ രണ്ടുദിവസം അരച്ചു കുന്നിക്കുരുപ്രമാണം വെററിലച്ചാററിൽ കൊടുത്താൽ സകല ജ്വരങ്ങളും സന്നിപാതജ്വരങ്ങളും ശമിക്കും. (അശ്വിനീദേവന്മാരുടെ യോഗം).

### വൈഷ്ണവീരസം.

ശുദ്ധിചെയ്ത ചായില്യം, വത്സനാഭി, കടുകരോഹിണി, ത്രികടുക ഇവ സമം കൊടുവേലിക്കഷായത്തിൽ ഒരു യാമം അരച്ച് അതിൻെറ കഷായംഒഴിച്ചുതന്നെ ഡോളായന്ത്രത്തിൽ ഒരു യാമം എരിച്ചു ആററി വാങ്ങി രണ്ടു കുന്നിക്കുരുപ്രമാണം ഇഞ്ചിച്ചാററിൽ സേവിച്ചാൽ സാമാന്യജ്വരം, സന്നിപാതജ്വരം, പുരാണജ്വരം, വിഷജ്വരം എന്നുവേണ്ട സവ് ജ്വരങ്ങളും തീരും. (ധന്വന്തരിപ്രോക്തം).

### സകലജ്വരത്തിനും.

### ലക്ഷ്മീനാരായണരസം.

*ഗന്ധകം, മയിൽത്തുത്ഥം, വെൺകാരം, താളകം ഇവ സമം വെളുത്ത തമിഴാമവേരുകൊണ്ടുവച്ച കഷായത്തിൽ മൂന്നു യാമം അരച്ച്, ഡോളായന്ത്രത്തിൽ തൂക്കി ടി കഷായംതന്നെ ഒഴിച്ചു ഒരുയാമം അരച്ച്, ആറിയതിൻെറ ശേഷം എടുത്തു ഇരുരണ്ടു അരിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ എല്ലാവിധ രോഗങ്ങളും സൂര്യരശ്മി തട്ടിയ മഞ്ഞിൻതുള്ളികൾ പോലെ പറന്നുപോകും. (ശ്രീപാവ്തീപ്രോക്തം).

---

* രസം, ഗന്ധകം എന്നുമാത്രമേ മേൽയോഗങ്ങളിൽ പറയുന്നുള്ളു. ഇവകൾ മുമ്പിൽ പറഞ്ഞിട്ടുള്ള ഏതെങ്കിലുമൊരുവിധത്തിൽ ശുദ്ധിചെയ്തു വേണം യോഗങ്ങളിൽ ചേപ്പാൻ.

### ഭൂതേശ്വരരസം.

രസം, ഗന്ധകം, വത്സനാഭി, നേർവാളം, ചായില്യം ഇവ സമം കൊട്ടവേലിക്കഷായത്തിൽ അരച്ച് അതുകൊണ്ടുവച്ചു കഷായം ഒഴിച്ച് ഒരു യാമം ഡോളായന്ത്രത്തിൽ പചിച്ച് ആറി എടുത്ത് മീൻപിത്തത്തിൽ ഒരു യാമവും ചതുരക്കള്ളി പ്പാലിൽ രണ്ടുയാമവും അരച്ച് ഓരോ കുന്നിയിടവീതം ഇഞ്ചി ച്ചാററിൽ കൊടുത്താൽ സകല ജ്വരങ്ങളും എരിക്കിൻവേർ കൊണ്ടുവച്ച കഷായത്തിൽ കൊടുത്താൽ സകല സന്നിപാത ജ്വരങ്ങളും ശമിക്കും. പത്ഥ്യം:—തൈരൊഴിച്ചു ചോറു കൊടു ക്കുകയും, ദാഹത്തിനുമോരുകുടിക്കാൻ കൊടുക്കുകയുംചെയ്യണം. (ഭൂതേശ്വരപ്രോക്തം).

### കാളകണ്ഠരസം.

വത്സനാഭി, മനയോല, രസം, ഗന്ധകം, വെൺകാരം തിപ്പലി, ഉമ്മത്തിൻകുരുവ് ഇവകളും സമം ചെറുപ്പടിയിലരസ ത്തിലരച്ചു പരത്തി മൂശയ്ക്കകത്താക്കി അടച്ചു ശീലമൺചെയ്തു നുറു വറളികൊണ്ടു പുടം ഇട്ട് ആറിയതിന്റെ ശേഷം എടു ത്തു ചതുരക്കള്ളിയുടെ പാലൊഴിച്ച് ഒരു യാമവും, മീൻപി ത്തംകൊണ്ട് ഒരു യാമവും അരച്ചു കുന്നിപ്രമാണം അനുപാന യുക്തമായി സേവിച്ചാൽ എല്ലാജ്വരങ്ങളും ശമിക്കും. പത്ഥ്യം- ചെറുപയറു വരകുചോറും ഉണ്ണുകയും ദാഹത്തിനു തണുത്ത വെള്ളവും കരിമ്പിൻചാറും കുടിക്കുകയും വേണം.

(മഹാരുദ്രപ്രോക്തം)

### ശാംഭവീരസം.

രസം, ഗന്ധകം, വെൺകാരം, ചുക്ക്, കടുക് ഇവ സമം ചെറുനാരങ്ങാനീരിൽ മൂന്നുദിവസം അരച്ചു വില്ലതട്ടി മൂശയി ലാക്കി അടച്ചു ശീലമൺചെയ്തു ഒരു ദിവസം കുക്കുടപുടം ഇട്ടു ആറിയതിനു ശേഷം എടുത്തു ആവണക്കെണ്ണയിലരച്ചു മരു ന്നിന്റെ പത്തിലൊരുഭാഗം മുളകും അതിൽ പകുതി വത്സനാ ഭിയും ചേർത്തു വീണ്ടുമരച്ചു കുന്നിക്കുരുപ്രമാണം അനുപാനയു ക്തമായി സേവിച്ചാൽ എല്ലാ പ്രകാരത്തിലുള്ള ജ്വരങ്ങളും ശമിക്കും. പത്ഥ്യം:—തയിരൊഴിച്ചു ചോറു കൊടുക്കുകയും ദാഹത്തിനു കരിക്കു കൊടുക്കുകയും ചെയ്യണം.

### ഭദ്രകാളിരസം.

രസം, വത്സനാഭി, ത്രികടുക്, ഗന്ധകം, വെൺകാരം, കറുത്ത ഉമ്മത്തിൻകുരുവ്, ഇന്തുപ്പ് ഇവ സമം എടുത്തു പൊടിച്ചു വജ്രമൂശയിൽവച്ചു വാലുകായന്ത്രത്തിൽ രണ്ടു യാമം എരിച്ച്, ആറിയതിന്റെ ശേഷമെടുത്തു മത്സ്യത്തിന്റെ പിത്തത്തിലരച്ചു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ എല്ലാ ജ്വരങ്ങളും ശമിക്കും. (ഭദ്രകാളീപ്രോക്തം)

### ഭുവനേശജ്വരരസം.

ഗൌരിപാഷാണം, അഭ്രകം, വത്സനാഭി, മനയോല, രസം, നേർവാളം ഇവ സമം പാലിന്റെ ഇല ഇടിച്ചു പിഴിഞ്ഞെടുത്ത രസത്തിലരച്ചു, വില്ലയാക്കി, മൂശയിൽവച്ചു മൂടി ശീലമൺചെയ്തു കുക്കുടപുടം ഇട്ടു് ആറിയതിന്റെ ശേഷം എടുത്തു പിന്നെയും രണ്ടു യാമം അരച്ച്, കുന്നിപ്രമാണം ഇഞ്ചിച്ചാററിലോ ത്രികടുകഷായത്തിലോ കൊടുത്താൽ എല്ലാ ജ്വരങ്ങളും ശമിക്കും. (നന്ദികേശ്വരപ്രോക്തം)

### ഉഗ്രജ്വരങ്ങൾക്കു പിതാമഹരസം.

രസം, വത്സനാഭി, ചായില്യം, കടുകരോഹിണി, ലോഹഭസ്മം, താമ്രഭസ്മം, ഉരുക്കുഭസ്മം, അരിതാലം ഇവ സമം എരുക്കിൻവേർകഷായത്തിൽ നല്ലതുപോലെയരച്ചു ഗുളികകളാക്കി കാശിക്കുപ്പിയിലടച്ചു ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു മൃദ്വഗ്നികൊണ്ടു മൂന്നു യാമം എരിച്ചു് ആറിയതിന്റെ ശേഷമെടുത്തു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ എല്ലാ ഉഗ്രജ്വരങ്ങളും മാറും. (ബ്രഹ്മപ്രോക്തം)

### സകല ജ്വരങ്ങൾക്കും ഭാരതീരസം

വയമ്പു്, രസം, ചന്ദനം, അഭ്രകം, വത്സനാഭി ഇവ കയ്യോന്നിയിലച്ചാററിൽ ഒരു ദിവസം അരച്ചു വജ്രമൂശയിലാക്കിയടച്ചു ശീലമൺചെയ്തു ഭൂപുടം ഇട്ടു് ആറിയതിന്റെ ശേഷം എടുത്തു് ഉൗക്കുരുവിയുടെ പിത്തത്തിൽ രണ്ടുദിവസം അരച്ചു, കുന്നിപ്രമാണംവീതം അനുപാനയുക്തമായി കൊടുത്താൽ എല്ലാ ജ്വരങ്ങളും ശമിക്കും. (സരസ്വതിപ്രോക്തം)

### ശീതജ്വരത്തിനു ഏകമൂർത്തിരസം.

ഉള്ളിപ്പാഷാണം തേനൊഴിച്ചു് ഒരുയാമം എരിച്ചു് ആറിയതിന്റെ ശേഷം മുരുവായിപ്പൊടിച്ചു കഴലക്കാപ്രമാണം ഗുളി

കകളുരുട്ടി പഞ്ചസാര അനുപാനമായി ഉപയോഗിച്ചാൽ ആദ്യം വയറിളക്കുകയും, പിന്നീടു ശീതജ്വരം ശമിക്കുകയും ചെയ്യും.

### ദ്വിമൂർത്തിരസം.

നേർവാളം, എലിപ്പാഷാണം ഇവ സമം തേനിൽ പചിച്ചു് ആറിയതിന്റെ ശേഷം പൊടിച്ചു് ഇതു രണ്ടു കുന്നിയിട പശുവിൻപാലിലരച്ചു സേവിക്കുകയോ, ത്രികടുക് വെളുത്തുള്ളി ഇവകൊണ്ടു കഷായമുണ്ടാക്കി അവയിൽ അരച്ചു സേവിക്കുകയോ ചെയ്താൽ ഉടൻ ശീതജ്വരം ശമിക്കും. (വിഷ്ണുപ്രോക്തം)

### ത്രിമൂർത്തിരസം.

മയിൽതുത്ഥം, പാൽതുത്ഥം, എലിപ്പാഷാണം ഇവ സമം തേനൊഴിച്ചു് ഒരു യാമം പചിച്ചു് ആറിയതിന്റെ ശേഷം പാവലിന്റെ ഇല ഇടിച്ചുപിഴിഞ്ഞ രസത്തിലരച്ചു്, ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ചു് ആറിയതിന്റെ ശേഷമെടുത്തു ഉമ്മത്തിലച്ചാററിലരച്ചു കുന്നിപ്രമാണം പശുവിൻപാലിൽ സേവിച്ചാൽ എല്ലാപ്രകാരത്തിലുള്ള ശീതജ്വരങ്ങളും ശമിക്കും. (ശിവപ്രോക്തം)

### ശീതജ്വരങ്ങൾക്കു ചണ്ഡഭാനുരസം.

പാൽതുത്ഥം ഒരു ഭാഗം, താളകം രണ്ടു ഭാഗം, തുവച്ചിലക്കാരം നാലുഭാഗം ഇവ ഒന്നിച്ചുചേർത്തു കററാർവാഴച്ചാററിൽ അരച്ചു വജ്രമൂശയിൽ വച്ചു കുക്കുടപുടം ഇട്ടു്, രണ്ടു കുന്നിപ്രമാണം ജീരകക്കഷായത്തിൽ സേവിച്ചാൽ ശീതജ്വരങ്ങൾ മാറും പത്ഥ്യം:—ചെറുപയറുകൊണ്ടു കഞ്ഞിയുണ്ടാക്കിക്കൊടുക്കുക.

### സൂര്യപാവകരസം.

ഉള്ളിപ്പാഷാണം അല്ലെങ്കിൽ എലിപ്പാഷാണം, ഗൌരിപാഷാണം, തോട്ടിപ്പാഷാണം, മയിൽതുത്ഥം, പാൽതുത്ഥം, നേർവാളം, താളകം ഇവ സമം ഉമ്മത്തിലനീരിൽ അരച്ചു കുക്കുടപുടമിട്ടു് ആറിയതിന്റെ ശേഷമെടുത്തു കാട്ടുപിടയുടെ പിത്തത്തിൽ അരച്ചു് ഓരോ കുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ എല്ലാ ശീതജ്വരങ്ങളും ശമിക്കും. (ശിവപ്രോക്തം)

### ശീതജ്വരാങ്കുശം.

രസം ഒരുഭാഗം, വത്സനാഭി രണ്ടുഭാഗം, മയിൽതുത്ഥം മൂന്നുഭാഗം, കപ്പരീതുത്ഥം നാലുഭാഗം ഇവയൊന്നിച്ചു ചേർത്ത് ഉമ്മത്തിലച്ചാററിലരച്ചു ഡോളായന്ത്രത്തിലെരിച്ച് ആറിയതിന്റെ ശേഷം എടുത്തു പൊടിച്ചു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ശീതജ്വരങ്ങളെല്ലാം ശമിക്കും.

### ശീതഭഞ്ജനരസം.

മയിൽതുത്ഥം, പാൽതുത്ഥം, നല്ലമുളക്, രസം, എലിപ്പാഷാണം, ചുക്ക് ഇവകൾ സമം പാവലിലനീരിലരച്ചു കുക്കുടപുടമിട്ട്, ആറിയതിന്റെ ശേഷം എടുത്തു മീൻപിത്തത്തിൽ അരച്ചു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ശീതജ്വരങ്ങൾ ശമിക്കും. (ശിവപ്രോക്തം)

### ആഢിക അസ്ഥിഗതശീതജ്വരങ്ങൾക്ക്

### പഞ്ചമൂത്തിരസം.

നേർവാളം, എലിപ്പാഷാണം, മയിൽതുത്ഥം, പാൽതുത്ഥം, താളകം ഇവ സമം കാററാർവാഴനീരിൽ രണ്ടുയാമം അരച്ചു ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ച് ആറിയതിന്റെ ശേഷമെടുത്ത്, മീൻപിത്തത്തിൽ അരച്ചു കടലയ്ക്കാപ്രമാണം പശുവിൻപാലിൽ സേവിച്ചാൽ മേൽപറഞ്ഞ ജ്വരങ്ങൾ ശമിക്കും.

### മുറപ്പനിക്കു മഹാജ്വരാങ്കുശം.

രസം ഒരുഭാഗം, വത്സനാഭി ഒരുഭാഗം, ഗന്ധകം ഒരുഭാഗം, ഉമ്മത്തിൻകുരു മൂന്നുഭാഗം, ചുക്കും മുളകും തിപ്പലിയും കൂട്ടി പന്ത്രണ്ടുഭാഗം ഇവയെല്ലാം ഒന്നിച്ചുകൂട്ടി, ചെറുനാരങ്ങാനീരിലും ഇഞ്ചിച്ചാററിലും അരച്ചു രണ്ടു കുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ എല്ലാ മുറപ്പനികളും വിഷജ്വരങ്ങളും ശീതജ്വരങ്ങളും ത്രിദോഷജ്വരങ്ങളും ഗരുഡനെക്കണ്ട പാമ്പിൻകൂട്ടങ്ങളെപ്പോലെ പറക്കും. (വിഷ്ണുപ്രോക്തം)

### ദോഷജ്വരത്തിന് വിഷാമൃതരസം.

വത്സനാഭി രസം ഗന്ധകം ഇവ ഓരോപലം, നേർവാളം താളകം ഇവ ഈരണ്ടു പലം, എല്ലാംകൂട്ടി ഇളനീർവെള്ളത്തിൽ മൂന്നുദിവസം അരച്ച്, കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ദോഷജ്വരങ്ങൾ നീങ്ങും.

### സത്ര്യജ്വരാങ്കുശം.

രസം, നാഗഭസ്മം, വങ്കഭസ്മം, വത്സനാഭി ഇവ സമം കൂട്ട വെള്ളത്തിലരച്ചു കുന്നിപ്രമാണം ത്രികടുകകഷായത്തിൽ സേവിച്ചാൽ സകല ജ്വരങ്ങളും തീരും

### സകല ജ്വരങ്ങൾക്കും രേളിജ്വരാങ്കുശം.

രസം ചായില്യം വത്സനാഭി ഇവ ഓരോ കഴഞ്ചു്, ഗന്ധകം രണ്ടു കഴഞ്ചു്, വെങ്കാരം രണ്ടു കഴഞ്ചു്, മുളകു് അഞ്ചു കഴഞ്ചു്, നേർവാളം ആറു കഴഞ്ചു് ഇവ ഒന്നിച്ചു ചേർത്തു് പഴുത്ത വഴുതനങ്ങാച്ചാററിൽ രണ്ടുയാമം അരച്ചു കുന്നിക്കുരുപ്രമാണം ഗുളികകളുരുട്ടി നിഴലുണക്കി ഇഞ്ചിച്ചാററിൽ സേവിച്ചാൽ അജീർണ്ണജ്വരവും മററു സകല ജ്വരങ്ങളും ശമിക്കും

### നവജ്വരത്തിനു് ധൂമകേതുരസം.

രസം, ഗന്ധകം, ചായില്യം, കടൽനുര ഇവ സമം ഇഞ്ചിച്ചാററിൽ ഒരുയാമം അരച്ചു് ഓരോ കുന്നിയിട ഇഞ്ചിരസത്തിൽ കൊടുത്താൽ നവജ്വരങ്ങൾ ശമിക്കും.

### നവജ്വരേഭാംകുശരസം.

ഗന്ധകം, വെങ്കാരം, രസം, മുളകു് ഇവ സമം മത്സ്യത്തിൻെറ പിത്തത്തിലരച്ചു മൂന്നുദിവസം ഈരണ്ടു കുന്നിയിട അനുപാനയുക്തമായി കൊടുത്താൽ ഉടൻ ജ്വരം വിടുകയും വിയർക്കുകയും ചെയ്യും. പത്ഥ്യം:—കത്തിരിക്കായുംകൂട്ടി മോരൊഴിച്ചു ചോറുണ്ണുക.

---

## സന്നിപാതജ്വരചികിത്സ.

### സന്ധികസന്നിക്കു ഭൂതഭൈരവരസം.

രസം, ഗന്ധകം, താമ്രഭസ്മം ഇവ സമം കൊടുവേലിക്കഷായത്തിൽ അരച്ചു വജ്രമൂശയിൽവച്ചു വാലുകായന്ത്രത്തിൽ ഒരുദിവസം എരിച്ചു് ആറിയശേഷം വാങ്ങി പൂച്ചയുടേയും കാടൻെറയും പിത്തത്തിൽ ഈരണ്ടു യാമം അരച്ചു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ സന്ധികസന്നി ഉടൻ നില്ക്കും. പത്ഥ്യം:—തയിരൊഴിച്ചു ചോറുണ്ണുകയും ദാഹത്തിനു കരിക്കിൻ വെള്ളം കുടിക്കുകയും ചെയ്യണം.

അന്തകസന്നിക്ക് വിജയഭൈരവരസം.

രസം, വത്സനാഭി, വങ്കഭസ്മം, നാഗഭസ്മം, അഭ്രകഭസ്മം, ഇവ ത്രികടുകകഷായത്തിൽ ഒരുദിവസം അരച്ച് വജ്രമൂശയിൽ വച്ച് വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ച് ആറിയതിൻെറ ശേഷമെടുത്തു പെൺപട്ടിയുടെ പിത്തത്തിൽ ഭാവനചെയ്തു കടലക്കാപ്രമാണംവീതം കരിക്കിൻവെള്ളത്തിൽ കൊടുത്താൽ അന്തകസന്നി ശമിക്കും.

രുദ്രാംഘസന്നിക്ക ശങ്കരഭൈരവരസം.

താമ്രഭസ്മം, ലോഹഭസ്മം, ചവക്കാരം, തുവച്ചിലക്കാരം, പടികാരം, രസം ഇവ സമം പഞ്ചകോലകഷായത്തിൽ ഒരു നാഠം അരച്ച് ആ കഷായം ഒഴിച്ചുതന്നെ ഡോലായന്ത്രത്തിൽ ഒരുയാമം പചിച്ച്, കോഴിപ്പിത്തത്തിൽ ഭാവനചെയ്തു കുന്നി പ്രമാണം തിപ്പലിപ്പൊടി, തേൻ ഇവ അനുപാനമായി സേവിച്ചാൽ രുദ്രാംഘസന്നി ശമിക്കും.

ചിത്തവിഭ്രമസന്നിക്ക മദനവിഭ്രമരസം.

രസം, മനയോല, ഗന്ധകം, ഇന്തുപ്പ്, താമ്രഭസ്മം ഇവ സമം പഴത്ത മുള്ളൻകത്തിരിക്കാച്ചാററിൽ അരച്ച ഗുളികയാക്കി വജ്രമൂശയിൽവച്ച് ഒരുയാമം ഭൂപുടമിട്ടു, ആറിയതിൻെറ ശേഷം എടുത്തു പശുവിൻപിത്തത്തിൽ ഭാവനചെയ്തു കടലക്കാപ്രമാണം ഇളനീർവെള്ളത്തിൽ സേവിച്ചാൽ ചിത്തവിഭ്രമസന്നി ഉടൻ ശമിക്കും. പത്ഥ്യം:—തയിർ ഒഴിച്ച ചോറ് ഉണ്ണുക.

ശീതാംഗസന്നിക്ക ആനന്ദഭൈരവരസം.

വെണ്കാരം, ചായില്യം, ഗന്ധകം, രസം, താളകം, ലോഹഭസ്മം, വങ്കഭസ്മം, താമ്രഭസ്മം, ഇരയ്യഭസ്മം ഇവ സമം ത്രിഫലക്കഷായത്തിൽ അരച്ച പപ്പടകപ്പുല്ലുകൊണ്ടുണ്ടാക്കിയ കഷായം ഒഴിച്ച ഡോളായന്ത്രത്തിൽ ഒരുദിവസം പചിച്ച കൃഷ്ണസർപ്പത്തിൻെറ പിത്തത്തിൽ ഒരു ദിവസം ഭാവനചെയ്തു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ഉടൻ ശീതാംഗസന്നിമാറും. പത്ഥ്യം:—മോരൊഴിച്ച ചോറുണ്ണുക.

തന്ത്രികസന്നിക്ക മനോഭൈരവരസം.

പടികാരം, ചവക്കാരം, തുവച്ചിലക്കാരം, ഇന്തുപ്പ്, തുവച്ചിലയുപ്പ്, വിളയുപ്പ്, പൊടിയുപ്പ്, കടലുപ്പ്, താമ്രഭസ്മം,

രസം ഇവകൾ സമം എരുക്കിൻവേരുകൊണ്ടുവച്ച കഷായത്തിൽ മൂന്നുദിവസം അരച്ച വജ്രമൂശയിൽവച്ച് വാലുകായന്ത്രത്തിൽ ഒരുദിവസം എരിച്ച് ആറിയതിന്റെ ശേഷം എടുത്തു കഴുതപ്പിത്തത്തിൽ ഭാവനചെയ്തു കുന്നിപ്രമാണം തേനിൽ കൊടുത്താൽ തന്ത്രികസന്നി നില്ക്കും.

### കണ്ഠകുബ്ജത്തിന് സ്വച്ഛന്ദഭൈരവരസം.

രസം, ഗന്ധകം, വെങ്കാരം, വത്സനാഭി, വങ്കഭസ്മം ഇവ സമം ത്രിഫലക്കഷായത്തിൽ മൂന്നുദിവസം അരച്ച് ആ കഷായമൊഴിച്ച് ഡോലായന്ത്രത്തിൽ മന്ദാഗ്നികൊണ്ട് ഒരുയാമം പചിച്ച് ആറിയതിന്റെ ശേഷം എടുത്തു പന്നിയുടെ പിത്തത്തിൽ ഭാവനചെയ്തു കുന്നിപ്രമാണം ഇഞ്ചിച്ചാററിൽ കൊടുത്താൽ കണ്ഠകുബ്ജസന്നി നീങ്ങും. പത്ഥ്യം:—തൈരുചേർത്തു ചോറു കൊടുക്കുകയും ദാഹത്തിനു തണുത്തവെള്ളം കുടിപ്പിക്കുകയും ചെയ്യണം.

### കർണ്ണികസന്നിക്കു കല്യാണഭൈരവരസം.

രസം, വത്സനാഭി, പാമ്പിൻവിഷം, ഗന്ധകം, ഈയ്യഭസ്മം, വങ്കഭസ്മം, തിപ്പലി ഇവ സമം ഒരു ദിവസം കൊടുവേലിക്കഷായത്തിലരച്ച ഗുളികയാക്കി വജ്രമൂശയിൽ വച്ച്, വാലുകായന്ത്രത്തിൽ ഒരു ദിവസം പചിച്ച്, ആറിയതിന്റെ ശേഷം എടുത്തു മീൻപിത്തത്തിൽ ഭാവനചെയ്തു കടുക്കാപ്രമാണംവീതം അനുപാനയുക്തമായി കൊടുത്താൽ കർണ്ണികസന്നി ഉടൻ ശമിക്കും. പത്ഥ്യം:—പാലും പഞ്ചസാരയും ചേർത്തു ചോറുണ്ണുകയും ദാഹത്തിനു കരിമ്പുനീരു കുടിക്കുകയും ചെയ്ക.

### ഭഗ്നനേത്രസന്നിക്കു വിദാരണഭൈരവരസം.

രസം, താമ്രഭസ്മം, വങ്കഭസ്മം ഇവ സമം എരിക്കിൻപാലിലരച്ച് അതിന്റെ പാലൊഴിച്ച ഡോലായന്ത്രത്തിൽ ഒരുയാമം എരിച്ച മാൻപിത്തത്തിൽ ഭാവനചെയ്തു കുന്നിപ്രമാണം ത്രികടുകിന്റെ പൊടി അനുപാനമായി സേവിച്ചാൽ ഭഗ്നനേത്രസന്നി ശമിക്കും.

### രക്തഷ്ഠീവിസന്നിക്കു സന്നിപാതഭൈരവരസം.

രസം, വത്സനാഭി, അഭ്രകഭസ്മം, ഗന്ധകം, ഈയ്യഭസ്മം, വെൺകാരം ഇവ സമം ആലിൻപാലിൽ ഒരുദിവസം അരച്ച അതിന്റെ പാലൊഴിച്ച ഡോലായന്ത്രത്തിൽ ഒരു ദിവസം

പചിച്ചു് ആറിയതിന്റെ ശേഷമെടുത്തു മീൻ, എരുമ, മയിൽ ഇവയുടെ പിത്തത്തിൽ മൂന്നുദിവസം അരച്ചു രണ്ടുകുന്നിയിട തിപ്പലിക്കഷായത്തിൽ കൊടുത്താൽ രക്തഷ്ഠീവിസന്നി നിവൃത്തിയാകും.

### പ്രലാപസന്നിക്കു കാരുണ്യഭൈരവരസം.

രസം, അഭ്രകഭസ്മം ഇവ കയ്യോന്നിനീരിൽ അരച്ചു വജ്രമൂശയിൽവച്ചു് അതിന്റെ രസംതന്നെ ഒഴിച്ചു് ഡോളായന്ത്രത്തിൽ ഒരുയാമം എരിച്ചു് ആറിയതിന്റെ ശേഷം എടുത്തു് കാട്ടുപന്നി മയിൽ ഇവയുടെ പിത്തത്തിൽ ഭാവനചെയ്തു് അനുപാനയുക്തമായി കുന്നിയിടവീതം കൊടുത്താൽ പ്രലാപസന്നി ഉടനെ ശമിക്കും. പത്ഥ്യം:—മോരൊഴിച്ചു ചോറുണ്ണുകയും മാഘത്തിന്ന കരിക്കിൻവെള്ളം കുടിക്കുകയും ചെയ്യണം.

### ജിഹ്വകസന്നിക്കു ചിത്രഭൈരവരസം.

രസം, താളകം ഇവ സമം കററാർവാഴനീരിൽ അരച്ചു് അതിന്റെ നീരൊഴിച്ചു് ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ചു് ആറിയതിന്റെ ശേഷമെടുത്തു മാൻപിത്തത്തിൽ ഭാവനചെയ്തു കടലയ്ക്കാപ്രമാണം തിപ്പലിപ്പൊടി തേൻ ഇവ അനുപാനമായി കൊടുത്താൽ ജിഹ്വകസന്നി ശമിക്കും.

### അഭിന്യാസസന്നിക്കു കരവാളഭൈരവരസം.

രസം, പെരുങ്കായം, പടികാരം, തുവച്ചിലക്കാരം, ചവക്കാരം, ത്രികടുകം, ഗന്ധകം, ഇന്തുപ്പു്, തുവച്ചിലയുപ്പു്, വിളയുപ്പു്, പൊടിയുപ്പു്, കടലുപ്പു്, കൊടുവേലിക്കിഴങ്ങു്, എരുക്കിൻവേരു്, പാൽച്ചുര, ത്രിഫലത്തോടു്, വത്സനാഭി ഇവ സമം എരുക്കിൻവേരുകൊണ്ടുവച്ച കഷായത്തിൽ രണ്ടുദിവസമരച്ചു മൂശയിൽവച്ചു വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ചു് ആറിയതിന്റെ ശേഷമെടുത്തു പെൺപട്ടിയുടെ പിത്തത്തിൽ ഭാവനചെയ്തു കുന്നിപ്രമാണം ഇളനീരിൽ കൊടുത്താൽ അഭിന്യാസ സന്നി ശമിക്കും. പത്ഥ്യം:—തൈരൊഴിച്ചു ചോറുണ്ണണം.

### എല്ലാസന്നിക്കുംകൂടി വീരവിക്രമരസം.

രസം, പൊൻകാരം, ഗന്ധകം, ചുരയരി, ഇന്തുപ്പു്, തിപ്പലിമൂലം, പെരുങ്കായം ഇവ സമം ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ചു് ആറിയതിന്റെ ശേഷം വാങ്ങി പന്നിപ്പിത്ത

ത്തിൽ ഭാവനചെയ്തു് അനുപാനയുക്തമായി കൊടുത്താൽ സകല സന്നിപാതങ്ങളും ഉടൻ നില്ക്കും.

എല്ലാ സന്നിപാതങ്ങൾക്കും ത്രിവിക്രമരസം.

രസം, വത്സനാഭി, താളകം ഇവ സമം കയ്യോന്നിനീരിൽ അരച്ചു വജ്രമൂശയിൽവച്ചു വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ചു് ആറിയതിന്റെശേഷം എടുത്തുപൊടിച്ചു രണ്ടു അരിയുടെ ഇടവീതം നൊച്ചിയിലച്ചാററിൽ കൊടുത്താൽ സകല സന്നികളും തീരും.

ജയവിക്രമരസം.

വത്സനാഭി, മനയോല, താളകം, ഗന്ധകം, വെൺകാരം ഇവ സമം ചെറുനാരങ്ങാനീരിൽ മൂന്നുദിവസം അരച്ചു് അതിന്റെ രസമൊഴിച്ചുതന്നെ ഡോളായന്ത്രത്തിൽ ഒരുയാമം പചിച്ചു് ആറിയതിന്റെശേഷമെടുത്തു മീൻപിത്തത്തിൽ ഒരു ദിവസം ഭാവനചെയ്തു കുന്നിപ്രമാണം അനുപാനയുക്തമായി കൊടുത്താൽ എല്ലാ സന്നിപാതങ്ങളും ഉടൻ ശമിക്കും.

മഹേന്ദ്രരസം.

വത്സനാഭി, രസം, താളകം, മനയോല, തോട്ടിപ്പാഷാണം ഇവ സമം ഉമ്മത്തിലനീരിൽ അരച്ചു് അതിന്റെ നീരൊഴിച്ചുതന്നെ ഡോളായന്ത്രത്തിൽവച്ചു മന്ദാഗ്നികൊണ്ടു് ഒരു ദിവസം പചിച്ചു് ആറിയതിന്റെ ശേഷമെടുത്തു പൊടിച്ചു് അനുപാനമാററങ്ങളോടുകൂടെ കുന്നിയിടവീതം സേവിച്ചാൽ എല്ലാവിധ സന്നിപാതജ്വരങ്ങളും ശമിക്കും.

ലോകേശ്വരരസം.

താളകം, മായില്യം, രസം, വത്സനാഭി ഇവ സമം കിരിയാത്തിന്റെ രസത്തിലരച്ചു വജ്രമൂശയിലാക്കി ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു രണ്ടുയാമം മന്ദാഗ്നികൊണ്ടെരിച്ചു് ആറിയതിന്റെശേഷം എടുത്തു ആട്ടിൻപിത്തത്തിൽ ഭാവനചെയ്തു കുന്നിപ്രമാണം അനുപാനയുക്തമായി കൊടുത്താൽ എല്ലാ സന്നിപാതങ്ങളും ശമിക്കും.

പതിമ്മൂന്നുസന്നിക്കും പരശുരാമകഠാരം.

നാഗഭസ്മം ഒരുഭാഗം, ഗന്ധകം ഒരുഭാഗം, രസം ഒരുഭാഗം, വെൺകാരം ഒരുഭാഗം, വത്സനാഭി മൂന്നുഭാഗം, കൊടുവേലിക്കിഴങ്ങു നാലുഭാഗം ഇവ നാരങ്ങാനീരിൽ അരച്ചു കുന്നി

പ്രമാണം അനുപാനയുക്തമായി കൊടുത്താൽ പതിമൂന്നുസന്നിയും തൽക്ഷണം തന്നെ ശമിക്കും.

### പഞ്ചവക്ത്രരസം.

രസം, വത്സനാഭി, ഗന്ധകം, നല്ലമുളക്, തിപ്പലി, വെൺകാരം ഇവ സമം ഉമ്മത്തിലനീരിൽ ഒരുദിവസം അരച്ച്, കുന്നിപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി എരിക്കിൻവേർ കഷായത്തിൽ ത്രികടുകപൊടിയുംകൂട്ടി ഓരോ ഗുളിക കൊടുത്താൽ സകല സന്നിപാതവും ഉടൻ മാറും.

### സന്നിപാതകുലാന്തകം.

രസം, ഗന്ധകം, വത്സനാഭി, ത്രികടുക് ഇവകൾ സമം രണ്ടിരട്ടി ശംഖുഭസ്മം ഇവയൊന്നിച്ചുചേർത്ത് ചെറുനാരങ്ങനീരിൽ അരച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി അനുപാനയുക്തമായി കൊടുത്താൽ പതിമൂന്ന സന്നികളും മാറും.

### വിഷമസൂചിരസം.

രസം, ഗന്ധകം, വത്സനാഭി, ഇവസമം ഉമ്മത്തിലച്ചാറിലരച്ച് ഒരു സൂചിയുടെ മുനയിൽ എത്ര കൊള്ളുമോ അത്ര മാത്രം ഓരോതവണ അനുപാനയുക്തമായി കൊടുത്താൽ സകല സന്നികളും നശിക്കും.

### പാശുപതാസ്ത്രരസം.

ഉല്ലിപ്പാഷാണം, ഗൌരിപ്പാഷാണം, മയിൽതുത്ഥം, പാൽതുത്ഥം, നേർവാളം, താളകം, വത്സനാഭി ഇവസമം ഇവയ്ക്കു സമം രസം എല്ലാംകൂടി എരിക്കിൻപാലിൽ അരച്ചു ഡോളായന്ത്രത്തിൽ ഒരുയാമം എരിച്ച് ആറിയതിന്റെ ശേഷമെടുത്തു ചൂർണ്ണിച്ചു പാമ്പിൻപിത്തത്തിൽ ഭാവനചെയ്തു കുന്നിയളവീതം വെള്ളുള്ളിച്ചാററിൽ ചാലിച്ച് നിറുകയിൽ കത്തികൊണ്ടു കീറി ലേപനം ചെയ്താൽ പതിമൂന്നുപ്രകാരത്തിലുള്ള സന്നികളും അപ്പോൾതന്നെ മാറും.

രസം, ഗന്ധകം, താളകം, ഹേമമാക്ഷികം, പടികാരം, ചവർക്കാരം, ഓമം, പെരുങ്കായം ഇവ സമം കൊടുവേലിക്കഷായത്തിൽ രണ്ടുദിവസം അരച്ച് ആ കഷായത്തിൽതന്നെ വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ച്, മീൻപിത്തത്തിൽ

ഭാവനചെയ്തു് കന്നിയിടവീതം അനുപാനമായി കൊടുത്താൽ പതിമൂന്നു സന്നികളും ശമിക്കും.

സന്നിപാതബഡവാനലരസം.

താളകം, ഈയഭസ്മം, വങ്കഭസ്മം, രസം, വെൺകാരം, പടീകാരം, തുവച്ചിലക്കാരം, ചവക്കാരം, ഇന്തുപ്പു്, തുവർച്ചിലയുപ്പു്, വിളയുപ്പു്, പൊടിയുപ്പു്, കടലുപ്പു്, ഗൌരീപാഷാണം, വത്സനാഭി ഇവ സമം വേപ്പിലച്ചാററിൽ അരച്ചു് മൂശയിൽവച്ചു്ശീലമൺചെയ്തു വാലുകായന്ത്രത്തിൽ ആക്കി ഗാഢാഗ്നികൂട്ടി ഒരുദിവസം എരിച്ചു് ആറിയതിൻെറശേഷം എടുത്തു മയിൽ, പാമ്പു്, ആടു് ഇവയുടെ പിത്തത്തിൽ അരച്ചു കന്നിയിടവീതം അനുപാനയുക്തമായി കൊടുത്താൽ എല്ലാവിധ സന്നികളും ശമിക്കും. പത്ഥ്യം:—തയിർകൂട്ടി ചോർ ഉണ്ണണം.

## ക്ഷയരോഗചികിത്സ.

കനകസുന്ദരരസം.

രസഭസ്മം, ഗന്ധകം, നാഗഭസ്മം, കപ്പരിശുദ്ധം, സ്വർണ്ണമാക്കിരക്കല്ലു്, അഭ്രകഭസ്മം, കാന്തഭസ്മം, പവിഴഭസ്മം, മുത്തുഭസ്മം, വങ്കഭസ്മം, താളകഭസ്മം ഇവ സമം. ഇവയ്ക്കുതുല്യം സ്വർണ്ണഭസ്മം എല്ലാംകൂടി ചെറുപ്പടിയിലനീററിൽ മൂന്നുദിവസം അരച്ചു ഗുളികകളാക്കി കാശിക്കുപ്പിയിൽ ഇട്ടു ഏഴു ശീലമൺ ചെയ്തു വാലുകായന്ത്രത്തിൽവച്ചുമൂന്നുദിവസം സമാഗ്നികത്തിച്ചെരിച്ചു ആറിയതിൻെറ ശേഷമെടുത്തു് വീണ്ടും ചെറുപ്പടിയിലനീരിലരച്ചു്, പാത്രത്തിൽവച്ചു യഥാവിധി പൂജിച്ചു് ക്രമപ്രകാരം സേവിച്ചാൽ ക്ഷയം, പാണ്ഡു, ശ്വാസം, കാസം, കാമില, കൃമി, ശോഫം, ഉദരം, ഉദാവർത്തം, ഗുന്മം, പ്രമേഹം, അഗ്നിമാന്ദ്യം, ഛർദ്ദി, അരുചി, ആമശൂല, ഹലീമകം, ജ്വരം, സന്നി, പിത്തം, അപസ്മാരം, വാതം, രക്തപിത്തം, ഇരുപതു കഫരോഗങ്ങൾ, മൂത്രകൃച്ഛ്രം ഇവകൾ ശമിക്കും. ശരീരം സ്വർണ്ണവർണ്ണമാവുകയും ആയുർവൃദ്ധിയും വീര്യവൃദ്ധിയും ഉണ്ടാവുകയും ചെയ്യും. (കാശ്യപപ്രോക്തം).

നീലകണ്ഠരസം.

വത്സനാഭി, ചെറുവഴുതിന, ഇരുവേലി, മഞ്ഞൾ, പഴമുൺ പാലത്തൊലി, ഇവ സമം പൊടിച്ചു പശുവിൻപാലിലൊ

തേനിലോ ഇൗരണ്ടുകുന്നിയിടവീതം സേവിച്ചാൽ ക്ഷയരോഗം ശമിക്കും.

### ചിന്താമണിരസം.

രസം, വൈക്രാന്തം, വെള്ളി, ചെമ്പ്, മുത്ത്, സ്വർണ്ണം ഇവകളുടെ ഭസ്മം സമമായി കൂട്ടി ഇഞ്ചിച്ചാററിലും കയ്യോന്നി രസത്തിലും കൊട്ടവേലിക്കഷായത്തിലും പ്രത്യേകം പ്രത്യേകം മൂന്നുതവണ അരച്ചതിൻെറശേഷം പശുവിൻപാൽ ആട്ടിൻപാൽ ഇവകളിൽ വെവ്വേറെ മൂന്നുപ്രാവശ്യം അരച്ച് കുന്നിപ്രമാണം തേനും തിപ്പലിപ്പൊടിയും അനുപാനമായി സേവിച്ചാൽ ക്ഷയം, കാസം, അരുചി, ജീർണ്ണജ്വരം, പാണ്ഡു, പ്രമേഹം, വിഷമവാതം ഇവ ശമിക്കും. (പാർവ്വതീദേവിപ്രോക്തം).

### സ്വർണ്ണഭൂപതിരസം.

രസം ഒരു ഭാഗം, ഗന്ധകം ഒരുഭാഗം, താമ്രഭസ്മം രണ്ടുഭാഗം, അഭ്രകഭസ്മം ഒരുഭാഗം, ലോഹഭസ്മം ഒരുഭാഗം, കാന്തഭസ്മം ഒരുഭാഗം, സ്വർണ്ണഭസ്മം ഒരുഭാഗം, വെള്ളിഭസ്മം ഒരുഭാഗം, വത്സനാഭി ഒരുഭാഗം ഇവ ഒന്നായി ചേർത്തു ചെറുപ്പുടിയിലച്ചാററിൽ ഒരു ദിവസം അരച്ചു ഗുളികയാക്കി കാശിക്കുപ്പിയിലിട്ടു തുണിചുററി ശീലമൺചെയ്തുണക്കി വാലുകായന്ത്രത്തിൽവച്ച് മന്ദാഗ്നിയാൽ എരിച്ച് അതിൻെറ ശേഷം എടുത്ത് ഇൗരണ്ടുകുന്നിയിടവീതം ഇഞ്ചിനീരും തിപ്പലിപ്പൊടിയും അനുപാനമാക്കി ഉപയോഗിച്ചാൽ മൂന്നുപ്രകാരത്തിൽ ഉള്ള ക്ഷയരോഗങ്ങളും, പതിമൂന്നു സന്നികളും, ആമവാതം, ധനുർവ്വാതം, പംഗുവാതം, കഫവാതം മുതലായ വാതവ്യാധികളും, എല്ലാശ്ശൂലകളും, അഗ്നിമാന്ദ്യവും, ഗുന്മം, ഉദാവർത്തം, ഉദരം, പ്രമേഹം, അശ്മരി, മൂത്രകൃച്ഛ്രം, മലബന്ധം, ഭഗന്ദരം, കുഷ്ഠങ്ങൾ, ശ്വാസകാസങ്ങൾ, അജീർണ്ണരോഗങ്ങൾ, ജ്വരം, കാമില, പാണ്ഡു, ശിരോരോഗങ്ങൾ മുതലായ ഭയങ്കരരോഗങ്ങളും സൂര്യനെക്കണ്ട ഇരുട്ടുപോലെ പറന്നുപോകുന്നതാണ്.

### ഹേമപ്രകാശസിന്ദൂരം.

അഭ്രകഭസ്മം, രസസിന്ദൂരം, സുവർണ്ണഭസ്മം ഇവ സമം അരച്ച് കുന്നിയിടവീതം ഇഞ്ചിനീരിൽ ഒരു മണ്ഡലം സേവിച്ചാൽ ക്ഷയം, പാണ്ഡു, ക്ഷയകാസം, കുംഭകാമില മുതലായ രോഗങ്ങൾ ശമിക്കും.

### രാജമൃഗാംകരസം.

രസം, സ്വൎണ്ണഭസ്മം ഇവ ഓരോ ഭാഗം, മുത്തുഭസ്മം ഭാഗം രണ്ടു്, ഗന്ധകം ഒരുഭാഗം, വെൺകാരം മൂന്നുഭാഗം ഇവ ഒന്നിച്ചു ചേൎത്തു താന്നിക്കാകഷായത്തിൽ അരച്ചു് ഗുളികയാക്കി തുണിയിൽ ചുരുട്ടി ഉപ്പുപാണ്ഡമദ്ധ്യത്തിൽവച്ചു് എരിച്ചെടുത്തു് കുന്നിയിടവീതം നല്ലമുളകുപൊടിയും തിപ്പലിപ്പൊടിയും കൂട്ടി തേനിലോ നെയ്യിലോ കുഴച്ചനുപാനമായി സേവിച്ചാൽ ഏതുപ്രകാരത്തിൽ ഉള്ള ക്ഷയവും അഗ്നിമാന്ദ്യവും ഉടൻ ശമിക്കും. പത്ഥ്യം—തണുത്ത പദാൎത്ഥങ്ങൾ മാത്രമേ കൊടുക്കാവു. ഉഷ്ണദ്രവ്യങ്ങൾ കൊടുക്കരുതു്; കൊടുത്താൽ പിത്തവിദാഹത്തെ ഉണ്ടാക്കും.

### പഞ്ചാമൃതരസായനം.

രസഭസ്മം, അഭ്രകഭസ്മം, ലോഹഭസ്മം, കാന്തഭസ്മം, വത്സനാഭി, ചെഞ്ചല്യഭസ്മം, നേൎവാളം, താമ്രഭസ്മം ഇവ സമം അമൃതുകഷായത്തിലും ത്രിഫലക്കഷായത്തിലും അരച്ചു ചിമിഴിലാക്കിവെച്ചിരുന്നു നല്ലമുളകുപൊടിയും തിപ്പലിപ്പൊടിയും തേനിലോ നെയ്യിലോ കുഴച്ചു അനുപാനമായി ഓരോ കുന്നിയിടവീതം സേവിച്ചാൽ ഭയങ്കരമായ രാജയക്ഷ്മാവു് ഉടൻ ശാന്തമാകും.

### വസന്തകുസുമാകരം.

പവിഴഭസ്മം ഭാഗം നാലു്, രസഭസ്മം ഭാഗം നാലു്, മുത്തുഭസ്മം ഭാഗംനാലു്, വെള്ളിഭസ്മം ഭാഗംരണ്ടു്, സുവൎണ്ണഭസ്മം ഭാഗം രണ്ടു്, ലോഹഭസ്മം ഭാഗം മൂന്നു്, നാഗഭസ്മം ഭാഗം മൂന്നു്, വങ്കഭസ്മം ഭാഗം മൂന്നു് ഇവ ഒന്നിച്ചുചേൎത്തു് ആടലോടകം, മരമഞ്ഞൾ, കരിമ്പു്, താമരപ്പൂവു്, പിച്ചകപ്പൂവു്, കദളിവാഴമാണം, കാരകിൽ, ചന്ദനം ഇവയുടെ കഷായത്തിലോ രസത്തിലോ പ്രത്യേകം പ്രത്യേകം ഓരോന്നിലും ഏഴേഴുതവണവീതം അരച്ചു ചിമിഴിലാക്കിവച്ചിരുന്നു കുന്നിയിടവീതം അനുപാനവിശേഷമായി സേവിച്ചാൽ സകലവിധത്തിലുള്ള രോഗങ്ങളും ഉടൻ ശമിക്കും.

ഈ മരുന്നു ക്ഷയരോഗങ്ങൾക്കു മുളകുപൊടിയും തേനും അനുപാനമായും, പ്രമേഹരോഗികൾക്കു മരമഞ്ഞപ്പൊടിയും തേനും പഞ്ചസാരയും അനുപാനമായും, രക്തപിത്തത്തിനു

ചന്ദനപ്പൊടിയും പഞ്ചസാരയും അനുപാനമായും, മുട്ടിക്കു ശംഖുപുഷ്പരസം അനുപാനമായും, അമ്ലപിത്തത്തിനു ശതാവരിനീരും തേനും പഞ്ചസാരയും അനുപാനമായി കൊടുത്താൽ ഉടനടി ഗുണംകിട്ടും. ഈ മരുന്നു മററുള്ള എല്ലാ രോഗങ്ങൾക്കും അതതിനനുസരണങ്ങളായ ഔഷധങ്ങൾ അനുപാനമായി കൊടുക്കാം. ഈ മരുന്നു പഞ്ചസാരയും തേനും ആടലോടകകഷായവുംകൂട്ടിയോ പച്ചിലമരത്തിന്റെ ഇല ഇടിച്ചുപൊടിച്ച പൊടിയോ, ഏലക്കായോ, അകിലോ, ചന്ദനപ്പൊടിയോ അനുപാനമായോ സേവിച്ചാൽ സന്തോഷവർദ്ധനയും ശരീരപുഷ്ടിയും തേജസ്സും കാമോദ്ദീപനാവസ്ഥയും ഉണ്ടാകും.

### ക്ഷയകേസരിരസം.

രസം, ഗന്ധകം, അഭ്രകഭസ്മം ഇവകൾ സമം; ഇവകൾക്കു നേർപകുതി ചായില്യം; അതിൽപകുതി മനയോല; അവയ്ക്കെല്ലാത്തിനും നേർപകുതി ലോഹഭസ്മം; ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു ശതാവരിനീരിൽ അരച്ചു ഓരോ കുന്നിയിട വീതം, പഞ്ചസാരയോ മുളകുപൊടിയോ അനുപാനമായി ഇഷ്ടദേവതാപൂജയോടുകൂടെ സേവിച്ചാൽ ഘോരമായ ക്ഷയരോഗങ്ങളും, വാതരോഗവും, പിത്തരോഗവും, കഫരോഗവും, ഭയങ്കരജ്വരങ്ങളും ഉടനെ ശമിക്കുന്നതാണ്. ഇതിനെ ദിവസംതോറും ഉപയോഗിച്ചാൽ ജരാനരയുണ്ടാകയില്ല.

### ഹേമഗർഭപോടലീരസം.

രസം, സ്വർണ്ണഭസ്മം ഇവ ഓരോഭാഗം; ഗന്ധകം രണ്ടുഭാഗം; ഇവ ചുവന്ന പൂവുള്ള വലിയ എരുക്കിന്റെ തൊലികുത്തിപ്പിഴിഞ്ഞ നീരിൽ അരച്ചു ഗുളികയാക്കി മൂശയിൽ വച്ചടച്ചു ശീലമൺചെയ്തു ഭൂധരയന്ത്രത്തിൽ മൂന്നുദിവസം എരിച്ചു ആറിയതിന്റെശേഷം എടുത്തു അതിനുസമം ഗന്ധകംചേർത്തു ഇഞ്ചിച്ചാറ്, കൊടുവേലിക്കഷായം ഇവയിൽ വെവ്വേറെ അരച്ചു ചിപ്പിയിൽവച്ചു എട്ടിൽ ഒരുഭാഗം വെങ്കാരവും, വെങ്കാരത്തിൻ പകുതി വത്സനാഭിയുംചേർത്തു കള്ളിപ്പാലിൽ അരച്ചു വീണ്ടും ചിപ്പിയിലാക്കി ചിപ്പിയുടെ മേൽഭാഗംമൂടി ശീലമൺചെയ്തു ചിപ്പിയെ കുടത്തിൽവച്ചു ആ കുടം ശീലമൺചെയ്തു ഒരുഗജ ഭൂമിതോണ്ടി ഗജപുടം ഇട്ടു ആറിയതിനുശേഷം എടുത്തു താഴെപ്പറയുന്നപ്രകാരം സേവിച്ചാൽ സകലരോഗങ്ങളും ശമിക്കും.

ആറുകഴഞ്ചിപ്രമാണം മരുന്നിൽ ഇരുപത്തിരണ്ടു മുളകു പൊടിച്ചുകൂട്ടി സേവിച്ചാൽ വാതരോഗം ശമിക്കും.

വെണ്ണ ചേൎത്തുകൊടുത്താൽ പിത്തരോഗം ശമിക്കും.

തേൻചേൎത്തുകൊടുത്താൽ ശ്ലേഷ്മരോഗം, അതിസാരം, എല്ലാവിധ മഹാക്ഷയങ്ങൾ, രക്താതിസാരം, ഗ്രഹണി, മൂലരോഗങ്ങൾ, അഗ്നിമാന്ദ്യം, ചുമ, ഗുന്മം ഇവകൾ ശാന്തമാകും.

പത്ഥ്യം:—മരുന്നുസേവിച്ചു ഉടനെ നെയ്യൊഴിച്ചു മൂന്ന പിടി ചോറുണ്ണണം. അതിന്റെശേഷം തലയ്ക്കു തലയിണ വയ്ക്കാതെ നേരെമലൎന്നു ക്ഷണനേരം കിടക്കയിൽ കിടക്കണം. പുളിരസം ഉപയോഗിക്കരുതു്. അധികം പുളിയില്ലാത്ത തയിർ ഉപയോഗിക്കാം. നെയ്യിൽ പാകംചെയ്ത മാംസങ്ങളും അഗ്നിക്കു ബലം ഉണ്ടെങ്കിൽ അതിരാവിലെ പാൽച്ചോറും, നെയ്യു ചേൎത്തു പാകമാക്കിയ ചെറുപയറുകൊണ്ടുള്ള ഭക്ഷ്യസാധനങ്ങളും, നെയ്യുചേൎത്തുണ്ടാക്കിയ പായസങ്ങളും ഭക്ഷിക്കാം. നെക്കായോ, എള്ളോ അരച്ചുകലക്കിയോ നെയ്യുപിരട്ടിയോ ചൂടാക്കിയവെള്ളത്തിൽ കുളിക്കാം.

അപത്ഥ്യം—എണ്ണ, കുവളക്കാ, പാവയ്ക്കാ, മത്സ്യം, കത്തിരിക്കാ, പുളി, മദ്യം, മാംസം, പെരുങ്കായം, ചുക്കു്, കടല, പൂശണിക്കായ്, കടുകു്, കഞ്ഞി, ശാകങ്ങൾ ഇവകൾ ഭക്ഷിക്കരുതു്. വഴി നടക്കുകയും അദ്ധ്വാനംചെയ്യുകയും അധികം ഉറങ്ങുകയും വെങ്കലംകൊണ്ടുള്ള പാത്രങ്ങളിൽ ഭക്ഷിക്കുകയും അരുതു്.

സേവയിൽ അപത്ഥ്യം സംഭവിച്ചോ മററുപ്രകാരത്തിലോ വല്ല സുഖക്കേടും ഉണ്ടായാൽ ഉടൻ പഞ്ചസാര, കൂവനൂറ, ഈന്തപ്പഴം, മാതളനാരങ്ങാരസം, മുന്തിരിങ്ങാപ്പഴം, കരിമ്പിൻനീരു ഇവകളെ ഉപയോഗിക്കണം.

ഈ മരുന്നു കൊത്തമ്പാലരി, അമൃതു് ഇവകൊണ്ടുണ്ടാക്കിയ കഷായത്തിൽ കൊടുത്താൽ എല്ലാ ജ്വരങ്ങളും തീരും.

ഇരുവേലിക്കഷായത്തിലോ ആടലോടകത്തിലച്ചാറിലോ തേനും പഞ്ചസാരയും ചേൎത്തു് ഈ മരുന്നു സേവിച്ചാൽ രക്തപിത്തം, കഫം, ശ്വാസം, കാസം, ക്ഷയം ഇവ ശമിക്കും.

നിദ്രാഭംഗം, അതിസാരം, അഗ്നിമാന്ദ്യം മുതലായ സുഖക്കേടുകൾക്കു കടുക്കാത്തോടു വറുത്തുപൊടിച്ചു പൊടിയിൽ തേനും ശക്കരയും ചേൎത്തു സേവിക്കണം.

ഇവച്ച്ളിലയുപ്പ്, കടുക്കാ, തിപ്പലി ഇവ പൊടിച്ചതു ചൂട വെള്ളത്തിൽ കലക്കി അതിൽ ഈ മരുന്നുചേൎത്തു കൊടുത്താൽ ശൂലയും അജീൎണ്ണവും നില്ക്കും.

മാതളപ്പൂവിന്റെ രസത്തിൽ ചേൎത്തു് ഈ മരുന്ന സേവിച്ചാൽ പ്ലീഹ, ഉദരം, വാതരക്തം, ഛൎദ്ദി, മൂലവ്യാധി, മൂക്കിൽ കൂടി രക്തം വീഴുക മുതലായ രോഗങ്ങൾ വാശിയാകും.

വായുമുട്ട് ഇക്കിൾ മുതലായതിന ലന്തപ്പരിപ്പിൻ ചൂൎണ്ണത്തിലോ, മയിലിന്റെ ഇറകൾ ചുട്ട ഭസ്മത്തിലോ, തിപ്പലിപ്പൊടിയിലോ പഞ്ചസാരചേൎത്തു കൊടുക്കണം.

## ലോകനാഥരസം.

രസം രണ്ടുഭാഗം, ഗന്ധകം രണ്ടുഭാഗം, ഇവ രണ്ടുംകൂടി ചേൎത്തരച്ച് അതിനെക്കാൾ നാലിരട്ടി വലിയ ചിപ്പിയിൽ വച്ച് ഒരുഭാഗം പൊൻകാരം പശുവിൻപാലിലരച്ച ശീലമൺചെയ്തു മൂശയിൽവച്ച് എട്ടുഭാഗം ശംഖിൻതുണ്ടുകൾകൊണ്ടു മറെറാരു മൂശയുണ്ടാക്കി ശീലമൺചെയ്തു രണ്ടു മൂശകളും കൂടി ഒരു മുഴം നീളത്തിൽ പള്ളംതോണ്ടി അതിൽ ഗജപുടമിട്ടു് ആറിയതിന്റെ ശേഷമെടുത്തു രണ്ടു മൂശയിൽ ഇരിക്കുന്ന മരുന്നുകളേയും ഒന്നിച്ചുചേൎത്തു പൊടിച്ചു് ഉപയോഗിക്കണം. ഉപയോഗിക്കേണ്ടുംക്രമം മുൻയോഗത്തിൽ പറഞ്ഞതുപോലെയും അനുപാനങ്ങളും ഗുണവും മററും അപ്രകാരവും ആകുന്നു.

## സകലക്ഷയത്തിനും കാന്തവല്ലഭരസം.

കാന്തഭസ്മം ഭാഗം 16, ഉരുക്കുഭസ്മം ഭാഗം 14, മണ്ഡൂരഭസ്മം ഭാഗം 12, ചുട്ട വെങ്കാരം ഭാഗം 10, മനയോല ഭാഗം 8, കൎപ്പൂരശിലാജിതു ഭാഗം 6, രസം ഭാഗം 66, ഗന്ധകം ഭാഗം 66 ഇവ ചെറുനാരങ്ങാനീരിൽ അരച്ചു കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽ ഏഴുരാത്രി എരിച്ചു് ആറിയതിന്റെ ശേഷം എടുത്തു പൊടിച്ചു രണ്ടു കുന്നിയിടവീതം തേനിൽ ചാലിച്ചു കാലത്തും വയ്യിട്ടും സേവിച്ചാൽ സകല ക്ഷയരോഗങ്ങളും, പാണ്ഡുരോഗങ്ങളും, ഗുന്മവ്യാധികളും, കാസശ്വാസങ്ങളും, ജ്വരം, ഛൎദ്ദി, പ്ലീഹ, അരുചി, അഗ്നിമാന്ദ്യം, കുഷ്ഠം, മൂലവ്യാധി, ഭഗന്ദരം, വാതശൂല ഇവകൾ ശമിക്കും. ശുക്ലവൃദ്ധി, അഗ്നിബലം, മനോബലം, ദേഹപുഷ്ടി, ദേഹകാന്തി, ബലം മുതലായഗുണങ്ങൾ വൎദ്ധിക്കും.

## പൂൎണ്ണചന്ദ്രോദയം.

അഭ്രകം പലം 1, രസം പലം 8, ഗന്ധകം പലം 16 ഇവ ഒന്നിച്ചുചേൎത്തു ചെമ്പരത്തിപ്പൂവിന്റെ രസത്തിൽ ഒരു ദിവസവും, കററാർവാഴനീരിൽ ഒരു ദിവസവും, അരശക്കൊഴുന്നിന്റെ രസത്തിൽ ഒരു ദിവസവും അരച്ചു കാചക്കുപ്പിയിൽ വച്ചു മുഖം അടച്ചു ശീലമൺചെയ്തുണക്കി ശുഭമുഹൂൎത്തത്തിൽ സികതായന്ത്രത്തിൽവച്ചു ദീപാഗ്നിയിൽ ഒരു ദിവസവും, കമലാഗ്നിയിൽ ഒരു ദിവസവും, ഗാഢാഗ്നിയിൽ ഒരു ദിവസവും പുടംചെയ്തു് ആറിയതിന്റെ ശേഷം എടുത്തു് അതിൽ നാലുപലം പച്ചക്കൎപ്പൂരവും, ജാതിക്കാ, ചുക്കു്, തിപ്പലി, മുളകു്, ഇലവൎങ്ഗം, കസ്തൂരി ഇവ ഓരോന്നും ഓരോ വരാഹനിടവീതവുംചേൎത്തു് എല്ലാംകൂട്ടിയരച്ചു് ഈരണ്ടു കുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ എട്ടുപ്രകാരത്തിലുള്ള ക്ഷയരോഗങ്ങളും മററുള്ള സകല രോഗങ്ങളും ശമിക്കും.

## പാണ്ഡുരോഗം.

### പാണ്ഡുമദേഭസിംഹസൂതം.

രസം, ഗന്ധകം, കവടിഭസ്മം, താമ്രഭസ്മം, ശംഖഭസ്മം വത്സനാഭി, വങ്കഭസ്മം, അഭ്രകഭസ്മം, കാന്തഭസ്മം, ഉരുക്കുഭസ്മം, ഇരുമ്പുഭസ്മം, ചായില്യം, വെങ്കാരം ഇവകൾ സമം; ഇവയെല്ലാത്തിനും മൂന്നിരട്ടി മണ്ഡൂരം; ഇവയെല്ലാംകൂടി ഗോമൂത്രത്തിൽ പചിച്ചു വററുത്തു് ത്രിഫല, ഇഞ്ചി, ഇവയുടെ നീരിൽ വെവ്വേറെ അരച്ചു വെയിലത്തുവച്ചുണക്കി മരുന്നിൽ എട്ടുഗുണം ത്രിഫല, അമൃതു്, മുള്ളുചേമന്തി ഇവയുടെ രസമുണ്ടാക്കി അവ ഓരോന്നിലും വെവ്വേറെ ഭാവനചെയ്തു്, വെളുത്ത തമിഴാമനീരൊഴിച്ചു കട്ടിയാകുന്നതുവരെ അരച്ചു കുന്നിയിടവീതം ഗുളികയുരുട്ടി അനുപാനയുക്തമായി കൊടുത്താൽ പാണ്ഡുരോഗങ്ങൾ സകലതും, ജ്വരം, തൃഷ്ണ, രക്തപിത്തം, ഗുന്മം, ക്ഷയങ്ങൾ, കാസശ്വാസങ്ങൾ, ജ്വരഭേദങ്ങൾ, അഗ്നിമാന്ദ്യം, മൂൎഛ, എട്ടുവിധ അസാധ്യവാതരോഗങ്ങൾ, എല്ലാവിധ പിത്തവ്യാധികളും എന്നുവേണ്ട വലിയ തരത്തിലും ചെറിയ തരത്തിലും ഉള്ള എല്ലാ വ്യാധികളെയും ശമിപ്പിക്കും.

### ത്രൈലോക്യസുന്ദരരസം.

രസം, ഗന്ധകം, ലോഹഭസ്മം, അഭ്രകഭസ്മം, പഞ്ചസാര, നിലപ്പനക്കിഴങ്ങ്, ത്രിഫല, മുരിങ്ങവേരിൻപട്ട ഇവ സമം കയ്യോന്നിനീരിൽ അരച്ചു നെയ്യും തേനും അനുപാനമായി കുറേശ്ശേ സേവിച്ചാൽ പാണ്ഡുരോഗങ്ങൾ ശമിക്കും.

### ത്രിമൂർത്തിസിദ്ധരസം.

രസം, ഗന്ധകം, താമ്രഭസ്മം, നേർവാളം ഇവ സമം ചെയ്തു രണ്ടുയാമം അരച്ചു ഗോമൂത്രത്തിൽ കുറേശ്ശ കൊടുത്താൽ സകലവിധ വായുകോപങ്ങളും നീരുകളും പാണ്ഡുരോഗങ്ങളും ജലോദരം മുതലായ മഹാവ്യാധികളും ശമിക്കും.

## വാതപാണ്ഡുവിനുംമററും.

### രസസിന്ദൂരഭൂഷണരസം.

രസം ഒരുപലം, സിന്ദൂരം ഒരുപലം ഇവ ആടലോടകച്ചാററിൽ ഒരുദിവസം അരച്ചു വില്ലയാക്കി ഒരടി ഉയരമുള്ള മൂശയുണ്ടാക്കി അതിൽ നാലുപലം ഗന്ധകം ഇട്ട് ആ മൂശയുടെ മുഖം മുൻപിലരച്ചു വില്ലയാക്കിയ മരുന്നുകൊണ്ടു മൂടി ശീലമൺചെയ്തു ലഘുപുടം ഇട്ട് ആറിയതിൻെറ ശേഷം മുഖം മൂടിയ മരുന്നെടുത്തു പൊടിച്ച് ആ പൊടിയും പൊടിയിൽ പത്തിരട്ടി ലോഹഭസ്മവുംകൂടി ഒന്നിച്ചുചേർത്ത് അതിൽ പത്തിലൊരുഭാഗം വെള്ളുള്ളിച്ചാറൊഴിച്ചരച്ച് കടലക്കാപ്രമാണം ഗുളികയുരുട്ടി കടലാടിവേരും ആവണക്കിൻവേരും സമമരച്ചു കലക്കിയ മോര് അനുപാനമായി സേവിച്ചാൽ വാതപാണ്ഡുവും കാമിലായുക്തമായ പാണ്ഡുവും ഉടൻ ശമിക്കും.

### ത്രിലോകരസം.

രസം നാലുപലം; ഗന്ധകം അഞ്ചുപലം; പഞ്ചസാര, ത്രികടുക്, നിലപ്പനക്കിഴങ്ങ്, എലവിൻപശ ഇവ മുമ്മൂന്നു പലംവീതം; അഭ്രകഭസ്മം അഞ്ചുപലം; ലോഹഭസ്മം എട്ടുപലം; ഇവയെല്ലാംകൂടി ത്രിഫലക്കഷായത്തിലും ഇഞ്ചിച്ചാററിലും അറുപത്തിനാലുതവണയും, മുരിങ്ങപ്പട്ട രസത്തിൽ 32 തവണയും, കൊടുവേലിക്കഷായത്തിൽ 16 തവണയും, കററാർവാഴച്ചാററിൽ ഏഴുതവണയും ഭാവനചെയ്തു ഇഞ്ചിരസത്തിൽ

വീണ്ടും 64 തവണക്കൂടി ഭാവനചെയ്തു വെയിലത്തുവച്ചുണക്കി രണ്ടു കുന്നിയിടവീതം തേൻ, പഞ്ചസാര, നെയ്യ് ഇവ അനുപാനംചേർത്തു സേവിച്ചാൽ പാണ്ഡു, ക്ഷയം, കാസം ഇവകൾ തീർച്ചയായും ശമിക്കും.

### ഉദയഭാസ്കരരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; താമ്രഭസ്മം എട്ടുഭാഗം; കന്മദഭസ്മം മൂന്നുഭാഗം; താളകഭസ്മം രണ്ടുഭാഗം; ത്രികടുക് നാലുഭാഗം; വത്സനാഭി രണ്ടുഭാഗം ഇവകളെല്ലാം ഒന്നിച്ചുചേർത്തു നൊച്ചിയിലനീരിലും, ഇഞ്ചിച്ചാററിലും, കയ്യോന്നിച്ചാററിലും, മഞ്ഞതയിലച്ചാററിലും, ഏഴേഴുദിവസം അരച്ചു വെയിലത്തുവച്ചുണക്കി ഓരോ കുന്നിയിടവീതം ത്രികടുകപ്പൊടി ചേർത്തു് ഇഞ്ചിച്ചാററിൽ സേവിച്ചാൽ സകല പാണ്ഡുക്കളും, കാമിലയും, ശോഫവും, അഗ്നിമാന്ദ്യവും, ത്രിദോഷജ്വരവും, പ്രമേഹം, പ്ലീഹ, ജലോദരം, ഗ്രഹണി, കുഷ്ഠം, വാതം മുതലായ രോഗങ്ങളും ശമിക്കും.

### കാമേശ്വരരസം.

രസം പലം ഒന്നു്; ഗന്ധകം പലം ഒന്നു്; കൊട്ടവേലിക്കിഴങ്ങു പലം മൂന്നു്; മുത്തങ്ങാ ഏലത്തരി പത്തിരി ഇവ ഓരോന്നും അരപ്പലം വീതം; ത്രികടുക ഒരുപലം; തിപ്പലിമൂലം ഒരു പലം; വത്സനാഭി ഒരു പലം; നാഗപ്പൂ കാൽപലം; കാട്ടുമുളക് അരപ്പലം; ഇവ ഒന്നിച്ചുചേർത്തു പൊടിച്ചു് അഞ്ചു പലം പഴയശക്കര പാകമാക്കി അതിൽ മുൻപറഞ്ഞ പൊടിയിട്ടു് ഇളക്കിവാങ്ങി ഇഞ്ചിച്ചാറൊഴിച്ചു് ഒരുയാമം അരച്ചു ലന്തക്കുരുപ്രമാണം സേവിച്ചാൽ ശോഫവും, പാണ്ഡുവും, ശമിക്കും.

### പാണ്ഡുാരിരസം.

രസം, ഗന്ധകം, ലോഹഭസ്മം ഇവ സമം കററാർവാഴനീരിൽ മൂന്നുതവണയരച്ചു മൂന്നു ഗജപുടം ഇട്ടു് ആറിയെടുത്തു കുന്നിപ്രമാണം സേവിച്ചാൽ പാണ്ഡുവും, കാമിലയും, ശോഫവും ശമിക്കും.

### വങ്കേശ്വരരസം

വങ്കഭസ്മം, രസം ഇവ സമം കററാർവാഴനീരിലരച്ചു ഗുളികയാക്കി കാശിക്കുപ്പിയിൽ ഇട്ടു ശീലമൺചെയ്തു പുടംവച്ചു ഭസ്മമായതിനുശേഷമെടുത്തു് അനുപാനയുക്തമായി കൊടുത്താൽ പാണ്ഡുവും ബലഹീനതയും കാമിലയും പ്രമേഹവും ശമിക്കും.

### പാണ്ഡുനിഗ്രഹരസം.

അഭ്രകഭസ്മം, രസഭസ്മം, ഗന്ധകം, ലോഹഭസ്മം, നിലപ്പനക്കിഴങ്ങിൻപൊടി ഇവ സമം കൂട്ടി ഇലവിൻപട്ടരസത്തിലും അമൃതുകഷായത്തിലും വെവ്വേറെ ഓരോ ദിവസം അരച്ച് ത്രിഫലക്കഷായം, ഇഞ്ചിരസം, കററാർവാഴനീര്, കൊടുവേലിക്കഷായം, മുരിങ്ങപ്പട്ടരസം ഇവകളിൽ ഏഴേഴു തവണ ഭാവന ചെയ്ത് ഈരണ്ടു കുന്നിയിടവീതം നെയ്യ്, നവധാന്യം, പുളിന്തോട്, ചുക്ക്, കൊടുവേലി, നേർവാളം ഇവകൊണ്ടു വച്ച കഷായം അനുപാനമായോ വെണ്ണ ചേർത്തോ സേവിച്ചാൽ ശോഫവും, പാണ്ഡുവും ശമിക്കും. പത്ഥ്യം:—പുതിയ നെല്ലരിച്ചോറുണ്ണുകയോ, അതിഭക്ഷണം കഴിക്കുകയോ ചെയ്യരുത്. മോരൊഴിച്ചു ചോറുണ്ണാം.

### അനിലാരസം.

താമ്രഭസ്മം, രസഭസ്മം, ഗന്ധകം, വത്സനാഭി ഇവ സമം കൊടുവേലിക്കഷായത്തിലരച്ച് മൂശക്കകത്താക്കി മന്ദാഗ്നിയിട്ടു രണ്ടുനാഴിക എരിച്ച് ആറിയതിന്റെ ശേഷം എടുത്ത് ഓരോ കുന്നിയിടവീതം സേവിച്ചാൽ പാണ്ഡുവും ശോഫവും ശമിക്കും.

### ലോഹസുന്ദരരസം.

രസഭസ്മം ഒരുഭാഗം; ലോഹഭസ്മം രണ്ടുഭാഗം; ഗന്ധകം മൂന്നുഭാഗം; ഇവ ഒന്നിച്ചുചേർത്തു കാശിക്കുപ്പിയിൽ ഇലവിൻ പട്ടനീരും, ത്രിഫലക്കഷായവും, വയമ്പിടിച്ചുപിഴിഞ്ഞനീരും, അമൃതിൻരസവുംകൂടിയൊഴിച്ചു ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു മന്ദാഗ്നിയായി ഒരുദിവസം തീയെരിച്ച് ആറിയതിന്റെശേഷം എടുത്തു ത്രികടുക ഇഞ്ചി ഇവയുടെ കഷായത്തിലും നീരിലും ഭാവനചെയ്തു കുറേശ്ശ അനുപാനയുക്തമായി സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും.

### പഞ്ചകോലമണ്ഡൂരം.

പന്ത്രണ്ടുപലം മണ്ഡൂരം തൊണ്ണൂററാറുപലം ഗോമൂത്രത്തിൽ ശുദ്ധിചെയ്ത് അതിൽ പഞ്ചകോലം, ദേവതാരം, മുത്തങ്ങാക്കിഴങ്ങ്, ത്രിഫല, വിഴലരി, ഇവ ഓരോ മരുന്നും ഓരോ പലം വീതം പൊടിച്ചു ചേർത്ത് എല്ലാംകൂടെ നല്ലതുപോലെ മർദ്ദിച്ച് ഈരണ്ടു കുന്നിയിടവീതം പശുവിൻമോരിൽ സേവിച്ചാൽ പാണ്ഡുവും, ശോഫവും, മൂലരോഗങ്ങളും, ഫലിമകം ഉരുസ്തംഭം, കൃമിരോഗം മുതലായവയും ശമിക്കും.

### മധുമണ്ഡൂരം.

ലോഹകിട്ടചൂർണ്ണം ത്രിഫലകഷായത്തിൽ അരച്ചു രണ്ടു യാമം പുടമിടണം. ഇങ്ങനെ ഇരുപത്തിയൊന്നു പുടം ചെയ്തതിന്റെശേഷം എടുത്തു ഗോമൂത്രം കററാർവാഴനീര്, പഞ്ചാമൃതം ഇവകൾ ഓരോന്നിലും വെവ്വേറെ അരച്ചു് വീണ്ടും ഇരുപത്തിയൊന്നു പുടംകൂടെ ഇടണം. ഇങ്ങനെ എൺപത്തിനാലു പുടം ഇട്ടതിന്റെ ശേഷം എടുത്തു തിപ്പലിപ്പൊടിയും തേനും അനുപാനമായി ഇതു രണ്ടു കുന്നിയിടവീതം സേവിച്ചാൽ വളരെ പഴകിയതും അസാദ്ധ്യവുമായ പാണ്ഡുരോഗം തീരുകയും രക്തവൃദ്ധിയുണ്ടാവുകയും ചെയ്യും. അനുപാനഭേദമായി മററു രോഗങ്ങൾക്കും കൊടുക്കാം.

### മണ്ഡൂരലവണം.

ഇരുമ്പിൻകിട്ടം നല്ലതുപോലെ ചുവക്കത്തക്കവണ്ണം പലതവണ കാച്ചി ഗോമൂത്രത്തിൽ മുക്കിയതിന്റെശേഷം ആ കിട്ടത്തിനു സമം ഇന്തുപ്പുചേർത്തു ഗോമൂത്രമൊഴിച്ചു താന്നിവിറകിട്ടു പുകയാതെ എരിച്ചെടുത്തു കുറേശ്ശ മോരിലോ തേനിലോ സേവിച്ചാൽ പാണ്ഡുരോഗങ്ങളെല്ലാം മാറും.

### ഗോമൂത്രസിദ്ധമണ്ഡൂരം.

ഗോമൂത്രത്തിൽ ഇരുമ്പിൻകിട്ടം ശുദ്ധിചെയ്തു ചൂർണ്ണമാക്കി അതിൽ പഴയ ശർക്കരയുംചേർത്തു സേവിച്ചാൽ പാണ്ഡുവും താഞന്ത്രശൂലയും നില്ക്കും.

### കിരാതാദിമണ്ഡൂരം.

നിലവേപ്പു്, ദേവതാരം, മരമഞ്ഞൾ, മുത്തങ്ങാക്കിഴങ്ങു്, അമൃതു്, കടുകരോഹിണി, കണംപുല്ലു്, കൊടുത്തൂവ, പർപ്പടകപ്പുല്ലു്, വേപ്പിൻപട്ട, ത്രികടുക്, കൊടുവേലിക്കിഴങ്ങ്, ത്രിഫല വിഴാലരി ഇവ സമം പൊടിച്ചു് ഇതു പൊടിക്കു സമം ലോഹചൂർണ്ണവുംചേർത്തു് നെയ്യിലും തേനിലും അരച്ചു ഗുളികകളാക്കി കൊടുത്താൽ പാണ്ഡുരോഗം, ഹലീമകം, വീക്കം, പ്രമേഹം, ഗ്രന്ഥി, ശ്വാസകാസങ്ങൾ, രക്തപിത്തം, മൂലവ്യാധി, ഊരുസ്തംഭവാതം, വ്രണം, ഗുന്മം, കഫം, വിദ്രധി, ശ്വിത്രം, കുഷ്ഠം മുതലായതുകൾ ശമിക്കും.

### ഹംസമണ്ഡൂരം.

ഇരുമ്പിൻകിട്ടം നല്ലപോലെ പൊടിച്ചു് പൊടിയിൽ എട്ടിരട്ടി ഗോമൂത്രത്തിലിട്ടു വേകിച്ചു് അതിൽ കാട്ടുതിപ്പലി

അത്തിത്തിപ്പലിവേരു്, തിപ്പലി, കൊടുവേലി, ചുക്കു് ദേവ താരം, മുത്തങ്ങാക്കിഴങ്ങു്, നല്ലമുളകു്, ത്രിഫല, വിഴാലരിക്കാ മ്പു ഇവകൾ ഓരോന്നും ഓരോപലംവീതം പൊടിച്ചു് ഇതു യാൻകിട്ടത്തോടുചേൎത്തു് ഇതരണ്ടു കുന്നിയിടവീതം മോരിൽ കലക്കി സേവിച്ചാൽ പാണ്ഡു, ശോഫം, ഹലീമകം, ഊരു സ്തംഭം, കാമില മുതലായ രോഗങ്ങൾ ശമിക്കും.

### മണ്ഡൂരവടകം.

ദേവതാരം, മുത്തങ്ങാക്കിഴങ്ങു്, മരമഞ്ഞൾ, തിപ്പലി, തി പ്പലിമൂലം, കാട്ടുതിപ്പലി, കൊടുവേലിക്കിഴങ്ങു്, ചുക്കു്, മുളകു്, സ്വൎണ്ണമാക്ഷികഭസ്മം, വിഴാലരിക്കാമ്പു്, ത്രിഫല ഇവ ഓരോ ന്നും ഓരോഭാഗംവീതം; ഇരുമ്പുകിട്ടം ഭാഗം രണ്ടു്; ഒന്നിച്ചു ചേൎത്തു പൊടിച്ചു് പശുവു്, ആടു്, വെള്ളാടു്, ഒട്ടകം, എരുമ, കഴുത, ആന, കുതിര ഇവയുടെ മൂത്രത്തിൽ പ്രത്യേകം പ്രത്യേ കം പചിച്ചു ഗുളികയാക്കി പശുവിൻമോരിൽ കൊടുത്താൽ കാമില, പാണ്ഡു, പ്രമേഹം, മൂലവ്യാധി, ശോഫം, കുഷ്ഠം, കഫശല്യം, ഊരുസ്തംഭം, അജീൎണ്ണം, പ്ലീഹ ഇവകൾ ശമിക്കും.

### മണ്ഡൂരവജ്രവടകം.

തിപ്പലി, തിപ്പലിമൂലം, കാട്ടുതിപ്പലി, കൊടുവേലിക്കി ഴങ്ങു്, ചുക്കു്, മുളകു്, ദേവതാരം, ത്രിഫല, വിഴാലരിക്കാമ്പു്, മുത്തങ്ങാക്കിഴങ്ങു് ഇവകൾ മുമ്മൂന്നുപലം; ഇരുമ്പിൻകിട്ടം ആറുപലം; ഇവ ഒന്നിച്ചുചേൎത്തു് അവയിൽ എട്ടുഗുണം ഗോ മൂത്രമൊഴിച്ചു പചിച്ചു് ഇതരണ്ടു കുന്നിയിടവീതം മോരിൽ സേവിച്ചാൽ പാണ്ഡു, മന്ദാഗ്നി, അരുചി, മൂലവ്യാധി, ഗ്രന്ഥി, വീക്കം, ഊരുസ്തംഭം, ഹലീമകം, കൃമി, പ്ലീഹ, ഉദരം മുതലായ രോഗങ്ങൾ ശമിക്കും.

### നവായസാദിചൂൎണ്ണം.

കൊടുവേലിക്കിഴങ്ങു്, ത്രിഫല, മുത്തങ്ങാക്കിഴങ്ങു്, വിഴാ ലരിക്കാമ്പു്, ത്രികടുകു് ഇവ സമം പൊടിച്ചു് പൊടിക്കുസമം ലോഹഭസ്മംചേൎത്തു് മൎദ്ദിച്ചു തേനിലോ നെയ്യിലോ ഗോമൂത്ര ത്തിലോ മോരിലോ കൊടുത്താൽ പാണ്ഡുരോഗങ്ങളും മുൻപ റഞ്ഞ മററു രോഗങ്ങളും ശമിക്കും.

### നവായസചൂൎണ്ണം.

ചുക്കു്, തിപ്പലി, മുളകു്, കടുക്കാത്തോടു്, താന്നിക്കാത്തോടു്, നെല്ലിക്കാത്തോടു്, മുത്തങ്ങാക്കിഴങ്ങു്, വിഴാലരിക്കാമ്പു്,

കൊട്ടവേലി ഇവ സമം പൊടിച്ചു പൊടിക്കു സമം ലോഹചൂൎണ്ണവുംചേൎത്തു തേനോ നെയ്യോ അനുപാനമായി സേവിച്ചാൽ പാണ്ഡു, ഹൃദയരോഗം, കുഷ്ഠം, കാമില, മൂലവ്യാധി ഇവകൾ ശമിക്കും. മാത്ര ഒരു കുന്നിയിടമുതൽ ആറു കുന്നിയിടവരെ.

ലോഹചൂൎണ്ണം.

ലോഹഭസ്മം, ചുക്ക്, മുളക്, തിപ്പലി, തക്കോലം, എള്ളു്, മാക്കീരക്കല്ല് ഇവ സമം പൊടിച്ചു തേനിലോ മോരിലോ സേവിച്ചാൽ പാണ്ഡുരോഗം ശമിക്കും

ത്രിഫലാദിലേഹ്യം.

ത്രിഫല, ത്രികടുക്, കൊടുവേലിക്കിഴങ്ങ്, വിഴാലരിക്കാമ്പ് ഇവ ഓരോഭാഗം വീതം; കന്മദം, വെള്ളിഭസ്മം, ഇരുമ്പിൻകിട്ടം ഇവ അഞ്ചുഭാഗം; ലോഹഭസ്മം, മാക്കീരഭസ്മം, ഇവ എട്ടുഭാഗം; എല്ലാം ഒന്നിച്ചുചേൎത്തു പൊടിച്ചു തേൻ ഒഴിച്ചുവെച്ചു് ഇരുമ്പുപാത്രത്തിൽ വച്ചിരുന്നു നെല്ലിക്കാപ്രമാണം സേവിച്ചാൽ പാണ്ഡു, വിഷം, കാസം, ക്ഷയം, വിഷമജ്വരം, കുഷ്ഠം, ജഠരം, മേഹം, ശ്വാസം, ശോഫം, അരുചി, അപസ്മാരം, കാമില, മൂലവ്യാധി ഇവകൾ ശമിക്കും.

ചിഞ്ചാദിലേഹ്യം.

പുളിയില പലം ആറു്, ഇരുമ്പുകിട്ടം പലം അമ്പതു്, കൊടുവേലി പലം 25, ഇഞ്ചിപലം 12½, വെളുത്തതഴുതാമവേരുപലം 6¼, ദേവതാരം പലം 6¼, ചവിയം പലം 4, തിപ്പലിമൂലം പലം 4, ദശമൂലം ഓരോന്നും ഓരോ വരാഹനിടവീതം ഇവയെല്ലാം 512 പലം വെള്ളത്തിൽ കഷായംവെച്ചു നാലിൽ ഒരുഭാഗമാക്കി അതിൽ 100 പലം പഴയ ശൎക്കരയൊഴിച്ചു ലേഹ്യപാകമാക്കി കൊത്തമല്ലി, ഓമം, ജീരകം, പേരേലം, ത്രികടുക്, ത്രിജാതകം, വിഴാലരി ഇവ ഓരോപലം പൊടിച്ചതും, മൂന്നുപലം ലോഹഭസ്മവും, രണ്ടുപലം മണ്ഡൂരഭസ്മവും, പതിനാറുപലം മാതളനാരങ്ങാനീരും കൂട്ടിച്ചേൎത്തു് ഇളക്കി വാങ്ങി ആറിയതിന്റെശേഷം മുപ്പത്തിരണ്ടുപലം തേനൊഴിച്ചു് ഓരോതവണയ്ക്കു കാൽപലംവീതം സേവിച്ചാൽ വീക്കം പാണ്ഡു, വായുമുട്ട്, ശ്വാസകാസം, ക്ഷയം, പീനസം, പാൎശ്വശൂല, പ്രമേഹം, ഗുന്മം, ഹൃദയരോഗം ഇവ ശമിക്കും.

## കാമിലയ്ക്കു.

### അയോരജാദിചൂൎണ്ണം.

ലോഹഭസ്മം, ത്രികടുകു്, വിഴാലരിക്കാമ്പു്, മഞ്ഞൾ, ത്രിഫല ഇവ സമം പൊടിച്ചു ശിവതപ്പൊടിയോ, പഞ്ചസാരയോ, ചെറുതേക്ക പൊടിച്ചതോടുകൂട്ടിയോ, മുക്ക പൊടിച്ചതും ശൎക്കരയുംകൂട്ടിയോ കൊടുത്താൽ കാമില ശമിക്കും.

### ധാത്ര്യാദിചൂൎണ്ണം.

നെല്ലിത്തൊലി, ലോഹഭസ്മം, ത്രിഫല, മഞ്ഞൾ ഇവ സമം പൊടിച്ചു് തേനും പഞ്ചസാരയും നെയ്യും അനുപാനമായിക്കൊടുത്താൽ കാമില ശമിക്കും.

### ലോഹാദിചൂൎണ്ണം.

ലോഹഭസ്മം, മഞ്ഞൾ, മരമഞ്ഞൾ, ത്രിഫല, കടുകുരോഹിണി ഇവ സമം പൊടിച്ചു തേനും നെയ്യും ചേൎത്തു സേവിച്ചാൽ കാമില ശമിക്കും.



### കുംഭകാമിലയ്ക്കു പഞ്ചാസ്യരസം.

രസഭസ്മം, അഭ്രകഭസ്മം, കാന്തഭസ്മം, ഉരുക്കുഭസ്മം, മാക്കീരക്കല്ലുഭസ്മം ഇവ സമം ദേവതാരകഷായത്തിൽ ഒരുദിവസമരച്ചു വാലുകായന്ത്രത്തിൽവച്ചു് ഒരുദിവസം തീയെരിച്ചു് ആറിയതിന്റെ ശേഷമെടുത്തു് അമൃതു് ആമ്പൽക്കിഴങ്ങു് താമരയല്ലി ഇവകളുടെ കഷായത്തിലും, അതിമധുരകഷായത്തിലും വെവ്വേറെ ഓരോയാമം അരച്ചു തേൻ പഞ്ചസാര ഇവ അനുപാനമായി ഒരുമാസം സേവിച്ചാൽ കുംഭകാമില ശമിക്കും.

### മണ്ഡൂരം.

കരിങ്ങാലിവിറകുകൊണ്ടുണ്ടാക്കിയ തീയിലിട്ടു് ഇരുമ്പിൻകിട്ടം പഴുപ്പിച്ചു ഗോമൂത്രത്തിൽ മുക്കണം. ഇങ്ങനെ എട്ടു തവണ ചെയ്തതിന്റെ ശേഷം അതു പൊടിച്ചുകൊടുത്താൽ കുംഭകാമിലയും പാണ്ഡുവും ശമിക്കും.

### ഹലീമകത്തിനു് അയോഭസ്മം.

ലോഹഭസ്മവും മുത്തങ്ങാപ്പൊടിയും സമംചേൎത്തു കരിങ്ങാലിക്കഷായത്തിൽ സേവിച്ചാൽ ഹലീമകം തീരും.

## ശോഫചികിത്സ.

### ശോഫാംകുശരസം.

രസം ഭാഗം മൂന്നു്; ഗന്ധകം ഭാഗം മൂന്നു്; ഇവ വെപ്പിലച്ചാററിലരച്ചു ചെമ്പുതകിട്ടിൽ ലേപനംചെയ്തു വെയിലത്തുവച്ചുണക്കി മൂശയുടെ അടിയിൽ ഗന്ധകമിട്ടു അതിന്റെ മുകളിൽ മരുന്നുവച്ചു് അതിനു മുകളിലും ഗന്ധകമിട്ടു മൂശമൂടി ശീലമൺ ചെയ്തു വെയിലത്തുവച്ചുണക്കി പുടമിട്ടു് ആറിയതിന്റെശേഷം എടുത്തു പൊന്നാങ്കാണിനീരിലരച്ചു് ഉണ്ടയാക്കി കാശിക്കുപ്പിയിൽ ഇട്ടു വാലുകായന്ത്രത്തിൽവച്ചു് ഒരുയാമം ഗാഢാഗ്നികൂട്ടി തീയെരിച്ചു് ആറിയതിന്റെശേഷം വാങ്ങി വീണ്ടും പൊന്നാങ്ങാണിരസത്തിലരച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി കടുക്കാപ്പൊടിയും തേനും അനുപാനമായോ ഇഞ്ചിരസത്തിലോ സേവിച്ചാൽ ശോഫം, പാണ്ഡു, കാമില, ഇവകൾ ശമിക്കും.



### രസഭൂപതി.

രസം, ഗന്ധകം, വത്സനാഭി, ഉരുക്കുഭസ്മം, താമ്രഭസ്മം ഇവ സമം ചെറുപ്പുളയിലനീരിൽ മൂന്നുദിവസമരച്ചു കാശിക്കുപ്പിയിലാക്കി ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു സൂക്ഷ്മാഗ്നിമൂട്ടി പന്ത്രണ്ടുയാമം എരിച്ചു് ആറിയതിന്റെശേഷം എടുത്തുപൊടിച്ചു് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി ഇഞ്ചിച്ചാററിൽ കൊടുത്താൽ സകല ശോഫങ്ങളും ശമിക്കും.

### വജ്രമണ്ഡൂരം.

ഇരുമ്പുകിട്ടം നല്ലതുപോലെ പൊടിച്ചു ഗോമൂത്രത്തിലിട്ടു നല്ലതുപോലെ വേകിച്ചു് ആറിയതിന്റെശേഷമെടുത്തു മണ്ഡൂരത്തിനു സമം നിലംപരണ്ടചുട്ട ചാമ്പലും, പുളിന്തോടുചുട്ട ചാമ്പലും കൂട്ടിച്ചേർത്തരച്ചു രണ്ടുകുന്നിപ്രമാണംവീതം ഗുളികകളായി ഉരുട്ടി അനുപാനയുക്തമായി സേവിച്ചാൽ ശോഫം ശമിക്കും.

## അതിസാരചികിത്സ.

### വാതാതിസാരത്തിനു കാരുണ്യസാഗരരസം.

രസഭസ്മം ഭാഗം ഒന്നു്; ഗന്ധകം ഭാഗം 2; അഭ്രകഭസ്മം ഭാഗം നാലു്; ഇവയൊന്നിച്ചുകൂട്ടി ആവണക്കെണ്ണയൊഴിച്ചു്

ഒരുദിവസം അരച്ച് ഒരുയാമം തീയുത്തുവച്ചെരിച്ചു് ആറിയതിൻെറശേഷം കയ്യോന്നിനീരൊഴിച്ച് ഒരുദിവസമരച്ചു് ഒരുയാമമെരിച്ചു് ആറിവാങ്ങി ആ നീരൊഴിച്ചു വീണ്ടും ഒരുദിവസമരച്ച ചവക്കാരം, തുവർച്ചിലക്കാരം, വെൺകാരം, ഇന്തുപ്പ്, തുവർച്ചിലയുപ്പു, വിളയുപ്പു, പൊടിയുപ്പു, കടലുപ്പു, വത്സനാഭി, ത്രികടുക, നാഗപ്പൂവു, ജീരകം, കൊടുവേലി ഇവ സമം പൊടിച്ചു് അയ്യംകൂട്ടിച്ചേർത്ത് ഇരണ്ടു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ജ്വരം, അതിസാരം, ജ്വരാതിസാരം, ഗ്രഹണി, ശൂല, രക്തസ്രാവം, ആമാതിസാരം, ശോഫാതിസാരം ഇവ ശമിക്കും.

മഹാരസം.

രസഭസ്മം, ഉരുക്കുഭസ്മം, നല്ലമുളക്, നെയ്യ് ഇവസമം ചതുരക്കള്ളിപ്പാലിലും മണത്തക്കാളിനീരിലും ഓരോ യാമം വീതം അരച്ച മൂശയിൽവച്ചു ശീലമൺചെയ്തു് ഒരുദിവസം പുടമിട്ടു് ആറിയതിൻെറശേഷമെടുത്തു ഇരണ്ടു കുന്നിയിട വീതം അനുപാനയുക്തമായി കൊടുക്കുകയോ പേരത്തൊക്കഷായത്തിൽ കലക്കിക്കൊടുക്കുകയോ ചെയ്താൽ വാതാതിസാരം ശമിക്കും.

കനകസുന്ദരരസം.

രസം, ഗന്ധകം, നല്ലമുളക്, വെൺകാരം, തിപ്പലി, ഉമ്മത്തിൻകുരുവ് ഇവസമം കയ്യോന്നിച്ചാറൊഴിച്ച രണ്ടുയാമമരച്ച ഓരോ കുന്നിയിടവീതം സേവിച്ചാൽ വാതാതിസാരം ശമിക്കും.

പിത്താതിസാരത്തിന ലോകേശ്വരരസം.

രസഭസ്മം ഒരുഭാഗം; സുവർണ്ണഭസ്മം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; ഇവസമം കൊടുവേലിക്കഷായത്തിലരച്ച മൂശയിൽ വച്ചടച്ചു വെൺകാരംകൊണ്ടു മുഖംമൂടി കുടത്തിനകത്താക്കി ശീലമൺചെയ്തു നിഴലുണക്കി ഗജപുടമിട്ടു ആറിയതിൻെറശേഷമെടുത്തു പൊടിച്ചു് ഇരണ്ടു കുന്നിയിടപ്രമാണം തേനിൽ സേവിച്ചാൽ പിത്താതിസാരങ്ങളും, സർവ്വാതിസാരങ്ങളും ശമിക്കും.

സന്നിപാതാതിസാരത്തിന തുഷ്ടിസാഗരരസം.

രസഭസ്മം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; അഭ്രകഭസ്മം നാലുഭാഗം; ഇവ കടുകരോഹിണിക്കഷായത്തിൽ നല്ലതുപോലെ

അരച്ചു കാശിക്കുപ്പിയിലാക്കി ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു് ഒരുയാമം തീയെരിച്ചു് ആറിയതിന്റെ ശേഷമെടുത്തു വാടാക്കറിഞ്ഞിരസത്തിൽ ഒരുയാമമരച്ചു വാലുകായന്ത്രത്തിൽ വീണ്ടുമെരിച്ചും ആറിയതിന്റെ ശേഷമെടുത്തു പിന്നീടും വാടാക്കറിഞ്ഞിരസത്തിലരച്ചു സൂക്ഷിച്ചിട്ടെടുത്തു പൊടിച്ചു അത, തൊട്ട ചവക്കാരം, തുവർച്ചിലക്കാരം, വെൺകാരം, ഇന്തുപ്പ്, തുവർച്ചിലയുപ്പ്, വിളയുപ്പ്, പൊങ്ങിയുപ്പ്, കടലുപ്പ്, കൊടുവേലിക്കിഴങ്ങ്, കരിഞ്ജീരകം, വിഴാലരിക്കാമ്പ് ഇവ ഓരോന്നും അരക്കാൽപലംവീതം പൊടിച്ചു പൊടിയുംചേർത്തു് ഇതരണ്ടു കുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ സന്നിപാതാതിസാരത്തോടുകൂടിയ ഗ്രഹണിയും ശമിക്കും.

സന്നിപാതഭൈരവരസം.

അരിതാരം, ഗന്ധകം, രസം, വത്സനാഭി, മനയോല, വെങ്കാരം, ചായില്യം ഇവ സമം കൊടുവേലിക്കഷായത്തിലും നാരങ്ങാനീരിലും ഇഞ്ചിനീരിലും വെവ്വേറെ ഓരോദിവസമരച്ചു ഇതരണ്ടു കുന്നിയിടവീതം ഗുളികയുരുട്ടി അനുപാനയുക്തമായി സേവിച്ചാൽ സന്നിപാതാതിസാരം, കഫപാണ്ഡു, അരുചി, കുക്ഷിരോഗം, ഉദാവർത്തം, സന്നിപാതജ്വരം ഇവകൾ ശമിക്കും.

ജ്വരാതിസാരത്തിനു പഞ്ചാമൃതപർപ്പടിരസം.

രസം, ലോഹഭസ്മം, താമ്രഭസ്മം, അഭ്രകഭസ്മം ഇവ സമം; ഇവയ്ക്കു രണ്ടിരട്ടി ഗന്ധകവും ചേർത്തു ഇരുമ്പുപാത്രത്തിലാക്കി അടപ്പുതുവച്ചു ലന്തവിറകുകൊണ്ടു മൃദുവായി തീയെരിച്ചാൽ സിന്ദൂരമാകും. അതിനെ വാഴയിലയിൽ തട്ടി അപ്പംപോലെയാക്കി കുറേശ്ശ അനുപാനയുക്തമായി കൊടുത്താൽ ജ്വരാതിസാരം, ഗുന്മ, കാമില, പാണ്ഡുരോഗം, മേഹം മുതലായവ ശമിക്കുകയും, അഗ്നിദീപനമുണ്ടാകുകയും ചെയ്യും. ഈ പർപ്പടിരസം ആട്ടിൻമൂത്രത്തിൽ സേവിച്ചാൽ മലബന്ധവും അജീർണ്ണജ്വരവും ശമിക്കും.

പത്ഥ്യം.—എണ്ണമയവും പുളിരസവും ഉപയോഗിക്കരുതു്.

ത്രിദോഷാതിസാരത്തിനു ആനന്ദഭൈരവരസം.

ചായില്യം, വത്സനാഭി, നല്ലമുളക്, തിപ്പലി, വെങ്കാരം ഇവ സമംപൊടിച്ചു് ഒന്നോ രണ്ടോ കുന്നിയിടവീതം ദേഹ

ബലംപോലെ കുടകപ്പാലത്തൊലി പൊടിച്ചതും അരക്കാൽ പലം വീതം ചേൎത്തു സേവിച്ചാൽ ത്രിദോഷാതിസാരം ശമിക്കും.

പത്ഥ്യം:—പശുവിൻനെയ്യും മോരും ഉപയോഗിക്കാം. ദാഹത്തിനു തണുത്തവെള്ളം ഉപയോഗിക്കാം. ഉഷ്ണപദാൎത്ഥങ്ങൾ ഉപയോഗിക്കാൻ പാടില്ല.

### ലകുചാദിചൂൎണ്ണം.

രസം, ഗന്ധകം, ചുക്കു, തിപ്പലി, മുളകു, ഓമം, ജീരകം, കരിംജീരകം, തുവച്ചിലയുപ്പു, ഇന്തുപ്പു, പെരുങ്കായം, വിളയുപ്പു ഇവ സമം പൊടിച്ചു, ആ പൊടിക്കുസമം കുടകപ്പാലവേരിലെ തൊലിയുണക്കി പൊടിച്ച പൊടിയുംചേൎത്തു കഴഞ്ചു സേവിച്ചാൽ ഗ്രഹണി, അതിസാരം, ശൂല, വയറുവേദന ഇവകൾ ശമിക്കും.

### കുങ്കുമവടകം.

കുങ്കുമപ്പൂവും അവിയനും തേനിലരച്ചു അരിയിടവീതം സേവിച്ചാൽ അതിസാരം ശമിക്കും.

### സൂതാദിവടകം.

രസഭസ്മം, സ്വൎണ്ണഭസ്മം, താമ്രഭസ്മം ഇവ സമം [illegible] ഇലവിൻകറ ചേൎത്തു കരിഞ്ഞാലിക്കഷായത്തിലും ഇലവിൻവേരിൻ കഷായത്തിലും രണ്ടുയാമമരച്ചു കടല [illegible] കഷായത്തിൽ സേവിച്ചാൽ ജ്വരവും അതിസാരവും ശമിക്കും.

## ഗ്രഹണിചികിത്സ.

[illegible], സ്വൎണ്ണഭസ്മം, കാന്തഭസ്മം ഇവ ഓരോ ഭാഗം; ഗന്ധകം രണ്ടുഭാഗം; രസം മൂന്നുഭാഗം; ഇവ വിളാൎമരത്തൊലി രസത്തിലരച്ചു മാൻകൊമ്പിനകത്തുവച്ചു മദ്ധ്യമപുടമിട്ടു ആറിയതിനുശേഷമെടുത്തു കരുന്തോട്ടിക്കഷായത്തിൽ ഏഴുതവണയും, കടലാടി ഇല നീരിൽ മൂന്നുതവണയും ഭാവന ചെയ്തു ഈരണ്ടുകുന്നിയിടവീതം ഗുളികയുരുട്ടി നല്ലമുളകുപൊടി [illegible] സേവിച്ചാൽ സൎവ്വാതിസാരങ്ങളും ഗ്രഹണിയും ശമിക്കുകയും അഗ്നിദീപനം ഉണ്ടാവുകയും ചെയ്യും.

### ഗ്രഹണീകപാടരസം.

ജാതിക്കാ, രസം, ത്രികടുകം, വത്സനാഭി, ഗന്ധകം ഇവ കയ്യോന്നിരസത്തിലരച്ച കുന്നിപ്രമാണം സേവിച്ചാൽ എല്ലാ ഗ്രഹണികളും മൂലരോഗങ്ങളും ശമിക്കും.

### കാമദേവാരണസിംഹരസം.

ഗന്ധകം, രസം, ചായില്യം, കൊട്ടവേലിക്കിഴങ്ങ് വെൺകാരം, പത്തിരി, ഉമ്മത്തിൻകുരു, അതിവിടയം, ത്രികടുകം, കടുക്കാ, വാലുഴവം, ഓമം, വത്സനാഭി, ക്രുവളക്കായും, കുടകപ്പാല വേരും, വിളാർമരത്തൊലി, ഇരുവേലി, ഇലവിൻപശ, മാതളനാരങ്ങാ, പുളിയാരല, മുത്തങ്ങാക്കിഴങ്ങും, ഇലവിൻപൂ ഇവ സമം; ഇവയെല്ലാററിനും സമം ഉമ്മത്തിൻകുരു, അവിയൻ; എല്ലാം ഒന്നിച്ചുചേർത്ത് ഉമ്മത്തിലനീരിലരച്ച കുരുമുളകുപ്രമാണം ഗുളികയുരുട്ടി തേനുംകൂട്ടി സേവിച്ചാൽ ഉഗ്രമായ ഗ്രഹണി, ജ്വരാതിസാരം, അഗ്നിമാന്ദ്യം, എല്ലാ പ്രകാരത്തിലുമുള്ള ഗുന്മരോഗങ്ങൾ, ശൂലകം, രക്താതിസാരം, പാണ്ഡു, ആമരോഗം, അതായത് ശീതഭേദി (വയറുകടി) ഇവകൾ ശമിക്കും.

### ഗ്രഹണീഗജകേസരിരസം.

ഗന്ധകം, രസം, അഭ്രകഭസ്മം, ചായില്യം, [illegible] ഭസ്മം, ജാതിക്കാ, ക്രുവളപ്പഴം, ഇലവിൻപശ, വത്സനാഭി, അതിവിടയം, ത്രികടുകം, പുളിയാരൽ, കടുക്കാത്തൊലി, മുത്തങ്ങാക്കിഴങ്ങ്, വില്വാമ്പഴം, ഓമം, കൊട്ടവേലിക്കിഴങ്ങ്, മാതളനാരങ്ങാ, വെങ്കാരം, കുടകപ്പാലവേരിൻ [illegible] ക്കിയ പൊടി, ഉമ്മത്തിൻകുരു, [illegible] ഇവ സമം പൊടിച്ച് അതിൽ നാലിൽ [illegible] പൊടിച്ച്, ഉമ്മത്തിലച്ചാററിലരച്ച കുരുമുളകുപ്രമാണം ഗുളികയുരുട്ടി എടുത്തു സേവിച്ചാൽ ഗ്രഹണി, [illegible] വേദനയോടുകൂടിയതും [illegible] ശീതഭേദി, (വയറുകടി) ജ്വരാതിസാരം [illegible] ശമിക്കും. അനുപാനമായാൽ കൊണ്ടു [illegible]

### സുവർണ്ണപർപ്പടീരസം.

രസം പലം ഒന്ന്; സുവർണ്ണഭസ്മം പലം കാൽ; ഇവ രണ്ടും ഒന്നിച്ചുചേർത്തു വേപ്പുംപട്ട കുത്തിപ്പിഴിഞ്ഞനീരിലരച്ച

രണ്ടുംകൂടി തമ്മിൽചേൎത്തു് അനന്നവെള്ളത്തിൽ കഴുകി ഒരു ഇരുമ്പുപാത്രം അടുപ്പത്തുവച്ചു് അതിൽ ഒരു പലം ഗന്ധകം ഇട്ടു് ലന്തവിറകുകൊണ്ടു തീയെരിച്ചു മുൻപറഞ്ഞ രസം ഇട്ടു് ഇരുമ്പുതവികൊണ്ടു ഇളക്കി പാകമാക്കി വാങ്ങി പാത്രത്തിന്റെ മുകളിൽ വാഴയില പതിച്ചു് അതിനുമുള്ള ചാരമിട്ടു മറെറാരു വാഴയിലകൊണ്ടു മൂടിവച്ചിരുന്നതാററിപ്പൊടിച്ചു് ഒരു കുന്നിയിടമുതൽ അഞ്ചു കുന്നിയിടവരെ ബലാനുസരണം ത്രികടുകപ്പൊടി തേൻ ഇവ അനുപാനമായിക്കൊടുത്താൽ ഗ്രഹണി, ശോഫം, പാണ്ഡു, ക്ഷയം, കാസം, പ്രമേഹം, അതിസാരം ഇവകൾ ശമിക്കും. ബലവും തേജസ്സും അഗ്നിദീപനവും ഉണ്ടാകും.

## അഗ്നിസൂതരസം.

കവടിഭസ്മം ഒരുഭാഗം; ശംഖഭസ്മം രണ്ടുഭാഗം; ഗന്ധകവും രസവുംകൂടി ഒരുഭാഗം; നല്ലമുളകു മൂന്നുഭാഗം; ഇവകൾ ഒന്നുചേൎത്തു വേപ്പിന്റെപട്ട കുത്തിപ്പിഴിഞ്ഞ രസത്തിൽ അരച്ചു നെയ്യു്, കല്ക്കണ്ടു് ഇവ അനുപാനമായി കൊടുത്താൽ, വളരെ പഴകിയ ഗ്രഹണി, അഗ്നിമാന്ദ്യം, ബലഹീനത, ഇവയും, തിപ്പലിപ്പൊടി അനുപാനമായി കൊടുത്താൽ ഗ്രഹണിയും, മോരു അനുപാനമായിക്കൊടുത്താൽ ക്ഷയം, ജ്വരം, അരുചി, ശൂല, ഗുന്മം, പാണ്ഡു, ഉദരം, മൂലവ്യാധി, മേഹം ഇവകളും ശമിക്കും.

## സൂതരാജരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; അഭ്രകഭസ്മം എട്ടുഭാഗം; ഇവ ഒന്നിച്ചുകൂട്ടിയരച്ചു മൂന്നു കുന്നിയിടമുതൽ ബലത്തിനു തക്കവണ്ണംകൂട്ടി നാല്പതുദിവസം അനുപാനയുക്തമായി സേവിച്ചാൽ എല്ലാവിധരോഗങ്ങളും, ധാതുഗതജ്വരവും, മൂലവ്യാധിയും, ക്ഷയവും, ഗുന്മവ്യാധികളും, പ്രമേഹവും മററും ശമിക്കും.

## പൂൎണ്ണചന്ദ്രരസേന്ദ്രരസം.

രസം, ഗന്ധകം ഇവസമം കൂട്ടി അമുക്കുരുക്കഷായത്തിലും, അമൃതുകഷായത്തിലും, അതിമധുരക്കഷായത്തിലും അരച്ചു കവടിഭസ്മം, മുത്തുഭസ്മം, മണ്ഡൂരഭസ്മം ഇവകൾ ഓരോന്നും രസത്തിനുതുല്യംചേൎത്തു്, കുമ്പളങ്ങാരസത്തിൽ ഒരുദിവസമരച്ചു് ഉണ്ടയാക്കി ഭൂധരയന്ത്രത്തിലെരിച്ചു് ആറിയതിന്റെശേഷം

... പൊടിച്ച് വെററിലച്ചാററിൽ ഒരുയാമം അരച്ച് ഗുളികകളാക്കി കൊമ്പുചിമിഴിൽ വച്ചിരുന്ന് തേൻ, നെയ്യ് ഇവ അനുപാനമായി സേവിച്ചാൽ പുഷ്ടി, വീര്യം, അഗ്നിദീപനം, ദേഹകാന്തി, ഇന്ദ്രിയവൃദ്ധി, സകലരോഗനിവൃത്തി ഇവകൾ ഉണ്ടാകും. മോരിൽ സേവിച്ചാൽ പിത്തരോഗവും, പിത്തഗ്രഹണിയും, പിത്തജമൂലവ്യാധിയും ശമിക്കും.

## ചിത്രാംബരരസം.

രസം, അഭ്രകഭസ്മം, ഗന്ധകം ഇവ സമമരച്ച് ഇരുമ്പുപാത്രത്തിലാക്കി നെയ്യൊഴിച്ച് അടുപ്പേൽവച്ച് മൃദുവായി തീയെരിച്ച് ഇരുമ്പുതവികൊണ്ടിളക്കി പാകമാക്കി വാങ്ങി ആറിയതിന്റെശേഷം ജീരകക്കഷായമൊഴിച്ച് മൂന്നുദിവസം അരച്ച് ഇരണ്ടു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ ആമശൂലം, പ്രവാഹിനി, ഗ്രഹണി, അതിസാരം മുതലായവകൾ ശമിക്കും.

## അഗസ്തിസൂതരാജരസം.

രസം, ഗന്ധകം, ചായില്യം ഇവ ഓരോഭാഗം; ഉമ്മത്തിൻകുരു, അവിയൻ ഇവ ഈരണ്ടുഭാഗം; ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു പൊടിച്ച് കയ്യോന്നിനീരൊഴിച്ച് രണ്ടുദിവസം അരച്ച് തേനും ത്രികടുകപ്പൊടിയും അനുപാനമായി സേവിച്ചാൽ ഛർദ്ദി, ശൂല, കഫം, വാതവികാരം, അഗ്നിമാന്ദ്യം, മയക്കം, ഇവകളും; നല്ലമുളകുപൊടിയും നെയ്യുംകൂടി അനുപാനമായി ഓരോ കുന്നിയിടവീതം സേവിച്ചാൽ എത്ര വലിയ ഗ്രഹണിയും, അതിസാരവും; ജാതിക്കാ ജീരകം ഇവകളുടെ പൊടി അനുപാനമായി സേവിച്ചാൽ ആറുവിധ അതിസാരങ്ങളും ശമിക്കും.

## കനകസുന്ദരരസം.

ചായില്യം, മുളക്, ഗന്ധകം, തിപ്പലി, വെൺകാരം, വത്സനാഭി ഇവസമം; ഇവയെല്ലാററിനും സമം ഉമ്മത്തിൻകുരു; ഇവയെല്ലാംകൂട്ടി കഞ്ചാവിലക്കഷായത്തിൽ രണ്ടുയാമം അരച്ച് കടലക്കാപ്രമാണം ഗുളികയുരുട്ടി അനുപാനയുക്തമായി സേവിച്ചാൽ ഗ്രഹണി, അഗ്നിമാന്ദ്യം, ജ്വരം, അതികഠിനമായ അതിസാരം ഇവകൾ ശമിക്കും. പത്ഥ്യം:—മോരും തൈരും കൂട്ടി ചോറുണ്ണണം.

### ക്ഷാരതാമ്രരസം.

ശംഖുഭസ്മം, താമ്രഭസ്മം, തുവച്ചിലക്കാരം, കവടിഭസ്മം, ലോഹഭസ്മം, മണ്ഡൂരഭസ്മം, ചവക്കാരം, വെൺകാരം, ത്രികടുകം, ഇന്തുപ്പു് ഇവസമം കയ്യോന്നിനീരു്, ആടലോടകനീരു്, ഇഞ്ചിനീരു് ഇവകൾ ഓരോന്നിലും ഈരണ്ടു യാമമരച്ചു കടലപ്രമാണം ഗുളികകളുരുട്ടി വച്ചിരുന്നു് ഓരോ ഗുളിക സേവിച്ചാൽ ഗ്രഹണി, അഗ്നിമാന്ദ്യം, ജ്വരം, അതികഠിനമായ അതിസാരം ഇവകൾ ശമിക്കും. ദീർഘമായ കഠിനരോഗങ്ങൾക്കു നാല്പത്തുദിവസം ഈ മരുന്നു് ഇടവിടാതെ സേവിക്കണം.

### രസാഞ്ജനാദിചൂർണ്ണം.

രസാഞ്ജനം, അതിവിടയം, കടകപ്പാലയരി, കടകപ്പാലവേരിലെ തൊലി, താതിരപ്പൂ, ചുക്കു് ഇവ സമം പൊടിച്ചു് തേനൊഴിച്ചു കാടിയിൽ ഈ പൊടി കലക്കിക്കുടിച്ചാൽ പിത്തഗ്രഹണി, മൂലവ്യാധി, രക്തപിത്തം, പിത്താതിസാരം ഇവ ശമിക്കും.

### പാരരസാദിവടകം.

രസം, ഗന്ധകം, വെള്ളിഭസ്മം, വത്സനാഭി, താമ്രഭസ്മം, ത്രിഫല, ത്രിഗന്ധം, കൊടുവേലിക്കിഴങ്ങു്, ഇരുവേലി, കാട്ടുമുളകു്, മഞ്ഞൾ, മരമഞ്ഞൾ ഇവ ഓരോപലം ഒന്നിച്ചു ചേർത്തു പൊടിച്ചു ശുദ്ധവെള്ളത്തിലരച്ചു [illegible] ഗുളികയാക്കി വൈകാതെ കാലത്തും വയ്യിട്ടും കൊടുത്താൽ ഗ്രഹണിയും, എട്ടു പ്രകാരത്തിലുമുള്ള ഗുല്മങ്ങളും, [illegible], അതിസാരവും ശമിക്കും.

### ശംഖുവടകം.

പുളിഞ്ഞോട്ടുമുട്ടക്ഷാരം നാലുതുപാത്തുക്കം; ഇന്തുപ്പു, വിളയുപ്പു, കാരുപ്പു് ഇവ നന്നാലുതുപാത്തുക്കം വീതം; ഇവയെല്ലാം കൂട്ടി ഒന്നിച്ചാക്കി ചെറുനാരങ്ങാനീരൊഴിച്ചരച്ചു ശംഖു ചുട്ടു പിന്നെയും പിന്നെയും ഇങ്ങനെ ശംഖു തൊട്ടാൽ [illegible] ഏഴുപ്രാവശ്യം ചുട്ടു് ആറിയതിന്റെശേഷം നാലുതുപാത്തുക്കം അതിന്റെ പൊടിയും; പെരുങ്കായം, ചുക്കു്, മുളകു്, തിപ്പലി, രസം, വത്സനാഭി, ഗന്ധകം ഇവ അരയ്ക്കാൽപലം വീതവും ചേർത്തരച്ചു ചെറിയ ഉരുളയാക്കിവച്ചു ദിവസംതോറും മാതൊ [illegible] സേവിച്ചാൽ ഗ്രഹണി, ക്ഷയം, പാർശ്വശൂല ഇവ കൾ ശമിക്കും.

### സൂതാദിഗുളിക.

രസം, ഗന്ധകം, ലോഹഭസ്മം, വത്സനാഭി, കൊട്ടുവേലിക്കിഴങ്ങ്, ലവങ്ഗം, പത്തിരി, കാട്ടുമുളക, മുത്തങ്ങാ, ഏലത്തരി, നാഗകേസരം, ത്രിഫല, ത്രികടുകം, ചെമ്പുഭസ്മം ഇവ സമം പൊടിച്ചു പൊടിയിൽ രണ്ടിരട്ടി പഴയ ശർക്കരയൊഴിച്ചു ഗുളികയുരുട്ടത്തക്കപരുവം ആകുന്നതുവരേയും അരച്ചു ഗുളികയാക്കി കൊടുത്താൽ ചുമ, ശ്വാസം, കാസം, ക്ഷയം, ഗുന്മം, പ്രമേഹം, വിഷജ്വരം, വാതം, ഗ്രഹണി, അഗ്നിമാന്ദ്യം, ശൂല, പാർശ്വശൂല ഇവകൾ തീരും.

### കാങ്കായനഗുളിക.

കടുക്കാത്തൊലി ഇരുപത്തുരൂപാത്തൂക്കം; ജീരകം ഒരു പലം; മുളക രണ്ടുപലം; തിപ്പലി മൂന്നുപലം; തിപ്പലിമൂലം നാലുപലം; ചെവിയം അഞ്ചുപലം; കൊട്ടുവേലി ആറുപലം; ചുക്ക് ഏഴുപലം; ചവക്കാരം രണ്ടുപലം; ചേരിൻകുരു മുപ്പത്തിരണ്ടുരൂപാത്തൂക്കം; കാട്ടുചേന അറുപത്തിനാലുരൂപാത്തൂക്കം; ഇവയെല്ലാം ഒന്നിച്ചുചേർത്തു പൊടിച്ച പൊടിയിൽ രണ്ടിരട്ടി ശർക്കരയും ചേർത്തരച്ചു ഈരണ്ടുരൂപാത്തൂക്കം ഓരോ ഗുളികയായി ഉരുട്ടി സേവിച്ചു പുറകേ പുളിയുള്ള മോരും കഴിച്ചാൽ ഗ്രഹണി, പാണ്ഡു ഇവ ശമിക്കും.

## വാതവ്യാധിചികിത്സ.

### സ്വച്ഛന്ദഭൈരവരസം.

രസം, ലോഹഭസ്മം, സ്വർണ്ണമാക്ഷികഭസ്മം, ഗന്ധകം, അരിതാലം, കടുക്കാത്തോട്, ആവണക്കരി, നൊച്ചി, ത്രികടുകം, വെങ്കാരം, വത്സനാഭി ഇവ സമം നൊച്ചിയിലച്ചാറിൽ ഒരു ദിവസവും അടയ്ക്കാമണിയൻചാറിൽ ഒരു ദിവസവും അരച്ചെടുത്തു [illegible] ചിമിഴിൽ സൂക്ഷിച്ചുവെച്ചിരുന്ന് ഉഴുന്നു ഈരണ്ടു കുന്നിയിടവീതം ശതാവരി, ദേവതാരം, ചുക്ക്, ആവണക്കിൻവേര് ഇവകൊണ്ടു കഷായംവെച്ചു അതിൽ [illegible] അനുപാനമായി സേവിച്ചാൽ എല്ലാവിധവാതങ്ങളും ശമിക്കും.

### സമീരപന്നഗരസം.

അഭ്രകഭസ്മം, ഗന്ധകം, വത്സനാഭി, ത്രികടുക, രസം, വെങ്കാരം ഇവ സമം കയ്യോന്നിനീരിൽ അരച്ചു പയറുപ്രമാണം

ക്കുക. ഇങ്ങിനെ ഏഴുതവണ ചെയ്തതിന്റെശേഷം ആ മരുന്നു മൂന്നു കുന്നിയിടവീതം ഇഞ്ചിച്ചാററിൽ സേവിച്ചാലും, കല്ലുണ്ണോട്ടുകൂടി സേവിച്ചാലും, ത്രികടുകച്ചൂർണ്ണം അനുപാനമായി സേവിച്ചാലും എത്ര പ്രബലമായ വാതരോഗങ്ങളും ഉടൻ ശമിക്കും.

### വാതരാക്ഷസരസം.

രസഭസ്മം, ഗന്ധകം, കാന്തഭസ്മം, അഭ്രകഭസ്മം, താമ്രഭസ്മം ഇവസമം വെളുത്ത തമിഴാമക്കഷായത്തിലും, അമൃതിൻകഷായത്തിലും, കൊടുവേലിക്കഷായത്തിലും, തുളസിക്കഷായത്തിലും, ത്രികടുകകഷായത്തിലും പ്രത്യേകം പ്രത്യേകം മുമ്മൂന്നുദിവസമരച്ചു ലഘുപുടം ഇട്ടു് ആറിയതിന്റെശേഷം എടുത്തു് ഈരണ്ടു കുന്നിയിടവീതം അനുപാനഭേദങ്ങളോടുകൂടെ കൊടുത്താൽ ഊരുസ്തംഭം, വാതരക്തം, ഗാത്രഭംഗം, ആമവാതം, ധനുർവാതം, വേദനയോടുകൂടിയ വാതം, പക്ഷവാതം, കമ്പവാതം, സർവസന്ധിഗതവാതം, സുപ്തവാതം, വാതശൂല, ഉന്മാദം ഇവകൾ ശമിക്കും. അനുപാനമാററംകൊണ്ടു് എൺപത്തിനാലു വാതത്തിനും ഈ മരുന്നു പറയുന്നതാണു്.

### സമീരഗജകേസരിരസം.

പുതിയ അവിയൻ, കാഞ്ഞിരക്കുരുവു്, പുതിയ നല്ലമുളകു് ഇവ സമം പൊടിച്ചു കുറേശ്ശ പൊടിതിന്നു വെററില ചവച്ചിറക്കിയാൽ കുബ്ജവാതം, ഖഞ്ജവാതം, സർവാംഗവാതം, ഗൃധ്രസിവാതം, അപബാഹുകം, വിക്കം, നടുങ്ങൽ, അപതാനകവാതം, അതിസാരം, അരുചി, അപസ്മാരം ഇവ ശമിക്കും.

### മൃതസഞ്ജീവിനിരസം.

ചായില്യം നാലുഭാഗം; വത്സനാഭി രണ്ടുഭാഗം; വെങ്കാരം രണ്ടുഭാഗം; നേർവാളം ഒരുഭാഗം; ഇവ ഒന്നിച്ചുകൂട്ടി ഇഞ്ചിച്ചാറൊഴിച്ചു് ഒരുയാമമരച്ചു ശതാവരിക്കിഴങ്ങിൻനീരും എരുക്കിൻപാൽ ഇവകൊണ്ടു ഭാവനചെയ്തു രണ്ടു കുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ വാതരോഗം, ഊരുസ്തംഭം, ആമവാതം, ഗ്രഹണി, മൂലവ്യാധി, എട്ടുവിധം ജ്വരങ്ങൾ ഇവ ശമിക്കും.

### വ്യാധിഗജകേസരിരസം.

രസം, ഗന്ധകം, അരിതാരം, വത്സനാഭി, ത്രികടുകം,

ത്രിഫല, വെൺകാരം ഇവ അരഭാഗംവീതം; നേർവാളം ഒരു ഭാഗം; എല്ലാം ഒന്നിച്ചുകൂട്ടി നല്ലതുപോലെ പൊടിച്ചു കയ്യോന്നി, മഞ്ഞത്തക്കാളി, നൊച്ചി ഇവ ഓരോന്നിന്റേയും രസത്തിൽ ഏഴേഴു തവണ ഭാവനചെയ്തു മുളകുപ്രമാണം ഗുളികകളായി ഉരുട്ടി പാല് അനുപാനമായി കൊടുത്താൽ എട്ടുവിധ ജ്വരങ്ങളും, നൊച്ചിയിലയും മുത്തങ്ങാക്കിഴങ്ങും കൊണ്ടുവെച്ച കഷായത്തിൽ കൊടുത്താൽ 80 വിധ വാതരോഗങ്ങളും, ശർക്കര അനുപാനമായി കൊടുത്താൽ നാല്പതുവിധ പിത്തരോഗങ്ങളും ശമിക്കും.

വൃഷ്യപ്രഭാവഗുളിക.

കൊടുവേലിക്കിഴങ്ങ്, ത്രിഫല, വെപ്പിൻപട്ട, പേയപ്പുട്ടിൽ, അതിമധുരം, മഞ്ഞൾ, നാഗപ്പൂവ്, ഓമം, ഞെരിഞ്ഞാൻപുളി, നിലവേപ്പ്, മരമഞ്ഞൾ, ഏലക്കാ, മുത്തങ്ങാക്കിഴങ്ങ്, പർപ്പടകപ്പുല്ല്, രസാഞ്ജനം, കടുകരോഹിണി, ചാറങ്ങി, ചവിയം, താമരക്കിഴങ്ങ്, കുറാശാണിയോമം, തിപ്പലി, നല്ലമുളക്, നേർവാളം, കച്ചോലക്കിഴങ്ങ്, ചുക്ക്, പുഷ്കരമൂലം, വിഴാലരിക്കാമ്പ്, തിപ്പലിമൂലം, ജീരകം, ദേവതാരം, ഇലവർങ്ങം, കടുകപ്പാലവേരിലെ തൊലി, ചിറ്ററത്ത, പേയവര, അമൃത്, ശിവത, ആമ്പൽക്കരു, താലീസപത്രി, മരപ്പുളി, ഇന്തുപ്പ്, തുവച്ചിലയുപ്പ്, വിളയുപ്പ്, കൊത്തമല്ലി, അയമോദകം, സ്വർണ്ണമാക്ഷീകക്കല്ല്, ജാതിക്കാ, മുളയുപ്പ്, കൃവന്തുർ, അമുക്കുരം, മാതളനാരങ്ങാത്തോട്, ഇരുവേലി, ചവക്കാരം, തുവച്ചിലക്കാരം ഇവ ഓരോന്നും നന്നാലുഭാഗം; കന്മദഭസ്മം 32 ഭാഗം; ചെഞ്ചല്യം 8 ഭാഗം; ലോഹഭസ്മം 3 ഭാഗം; മാക്ഷീകഭസ്മം 8 ഭാഗം; ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു നെയ്പാത്രത്തിൽ സൂക്ഷിച്ചു വച്ചിരുന്നു പാലും അതിൽ പകുതി നെയ്യും അനുപാനമായി സേവിച്ചാൽ ഊരുസ്തംഭം, അർദ്ദിതം, ഗൃധ്രസി മുതലായ വാതരോഗങ്ങളും, പെരുക്കാൽ, ഗുന്മം, പാണ്ഡു, ഹലീമകം, അഞ്ചുവിധ കാസങ്ങളും, മൂത്രകൃച്ഛ്രം, മൂത്രഗ്രഹം, അശ്മരി, അന്ത്രവൃദ്ധി, ഗ്രഹണി, അരുചി, പാർശ്വശൂലം, ഉദരരോഗം, ഭഗന്ദരം, ഹൃദ്രോഗം, ശൂല, വിഷമജ്വരം, ഉരക്ഷതം, മുഖരോഗങ്ങൾ, പ്രമേഹങ്ങൾ, രക്തപിത്തം, കാമല, അപബാഹുകം, ഉദ്വാകമ്പം മുതലായ വാതജങ്ങളും പിത്തജങ്ങളും കഫജ

ങ്ങളും സന്നിപാതജങ്ങളും ആയ മററു രോഗങ്ങൾ ഇവ ശമിക്കും. അഗ്നിദീപനവും, മനഃസൌഖ്യവും ആയുർവൃദ്ധിയും പുഷ്ടിയും ഉണ്ടാകും.

### ലഘുവാതവിദ്ധ്വംസമാത്രാരസം.

രസം, വെൺകാരം, ഗന്ധകം, കല്ലുർവഞ്ചി, വത്സനാഭി, കവടിഭസ്മം, അരിതാലഭസ്മം, ചുക്ക്, മുളക്, തിപ്പലി ഇവസമം ഒന്നിച്ചുചേർത്ത് ഉമ്മത്തിലനീരിൽ അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ സകല വാതങ്ങളും കഫദോഷങ്ങളും, സന്നിപാതങ്ങളും, ശീതദോഷങ്ങളും, അഗ്നിമാന്ദ്യവും, ശ്വാസരോഗവും, ശൂല, ഗ്രഹണി, ചുമ മുതലായതും ശമിക്കും.

### വഹ്നികുമാരം.

വെൺകാരം, രസം, ഗന്ധകം, ശംഖഭസമം, കവടിഭസ്മം ഇവസമം; വത്സനാഭി 3 ഭാഗം; മുളക 8 ഭാഗം; ഇവ ഒന്നിച്ചു ചേർത്തു കയ്യോന്നിനീരിൽ അരച്ചു ഗുളികകളാക്കി ദിവസംപ്രതി രാവിലെ ഓരോ ഗുളിക സേവിച്ചാൽ സകല വാതരോഗങ്ങളും, ശ്വാസരോഗങ്ങളും, കഫരോഗങ്ങളും, അഗ്നിമാന്ദ്യവും, പ്ലീഹയും, ചുമയും, ശൂലയും ശമിക്കും.

### വാതവിദ്ധ്വംസനരസം.

രസം ഒരുഭാഗം; ഗന്ധകം ഒരുഭാഗം; വത്സനാഭി 2 ഭാഗം; താമ്രഭസ്മം ഒരുഭാഗം; ലോഹഭസ്മം ഒരുഭാഗം; മാക്ഷികഭസ്മം ഒരുഭാഗം; നേർവാളം ഒരുഭാഗം; താലകം ഒരുഭാഗം; ത്രികടുക് ഒരുഭാഗം ഇവയെല്ലാം ഒന്നിച്ചുചേർത്തു നൊച്ചി, കാട്ടുഴേന, മുഞ്ഞ, വെളുത്തതമിഴാമ, ഉമ്മത്ത് ഇവകളുടെ രസത്തിലും കഷായത്തിലും എരുക്കിൻപാലിലും പ്രത്യേകം പ്രത്യേകം ഏഴേഴ തവണയരച്ച് ഈരണ്ടു കുന്നിപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ മുഴംകാൽ, തുട, കഴുത്ത്, മുതുക്, മുതുകെല്ല്, പാദം, കവിൾ, തല ഈ സ്ഥാനങ്ങളിൽ കോപിക്കുന്ന വാതങ്ങൾ, നരമ്പുവാതം, ഗുദഭാഗത്തിലുണ്ടാകുന്ന വാതകോപം, മുൻപറഞ്ഞ സ്ഥാനങ്ങളിലുണ്ടാകുന്ന സ്തംഭനം, ശുഷ്കവാതം, ജിഹ്വാസ്തംഭം, ബാഹുസ്തംഭം, പാദസ്തംഭം, അധോഭാഗജനിതവാതവികാരങ്ങൾ എന്നുവേണ്ട എല്ലാ പ്രകാരത്തിലുമുള്ള വാതകോപവും ശമിക്കും.

## രസേന്ദ്രചിന്താമണി.

രസം ഭാഗം അഞ്ചും; താമ്രഭസ്മം ഭാഗം ഒന്നും; ഗന്ധകം ഭാഗം അഞ്ചു് ഇവ ഒന്നിച്ചു ചേൎത്തരച്ചു കുഴമ്പുപോലാക്കി വെററിലച്ചാറുകൊണ്ടരച്ചു ചെമ്പുതകിടുകളിൽ തടവിയുണക്കി മൂശയിൽവച്ചു ശീലമൺചെയ്തു ഗജപുടമിട്ടു് ആറിയതിന്റെശേഷമെടുത്തു ത്രികടുകചൂൎണ്ണം അനുപാനമായി കൊടുത്താൽ ദാഹം, മൂൎച്ഛ, സന്താപം, പിത്തം ഇവകളോടുകൂടി അൎദ്ധാംഗവാതം കഫവാതം ഇവകൾ ശമിക്കും.

## ത്രിഗുണാഖ്യരസം.

ഗന്ധകം എട്ടുഭാഗം മന്ദാഗ്നിയിൽ അടുപ്പത്തുവച്ചു പാകമാക്കി അതിൽ ഒരു പങ്കു രസംചേൎത്തു ക്ഷണനേരം തീയിൽ വച്ചു് അതിനുസമം കടുക്കാത്തോടു പൊടിച്ചതുംചേൎത്തു ഒന്നാംദിവസം ഒരു കുന്നിപ്രമാണവും, രണ്ടാംദിവസം രണ്ടു കുന്നിപ്രമാണവും ഇങ്ങനെ ദിവസംതോറും മരുന്നു കൂട്ടിക്കൂട്ടി ഇരുപത്തിയൊന്നു കുന്നിപ്രമാണം വരെയും സേവിക്കുകയും, കുളിക്കാതിരിക്കുകയും, പാലും നെയ്യും പഞ്ചസാരയും ചേൎത്തു ചോറുണ്ണുകയും ചെയ്താൽ കഫവാതം ശമിക്കും.

## വിധൂനനവാതത്തിനു വാതാരിരസം.

രസം എട്ടുപലം കാടിയിൽ മൂന്നുദിവസം ഉറയ്ക്കിട്ട കാഞ്ഞിരക്കുരുവു എട്ടുപലം; ഗന്ധകം എട്ടുപലം; ത്രികടുക്, ത്രിഫലത്തൊലി, കൊടുവേലിക്കിഴങ്ങു് ഏലക്കാ, മുത്തങ്ങാക്കിഴങ്ങു്, വായമ്പു്, അമുക്കുരം, കാട്ടുമുളകു്, വത്സനാഭി, കോട്ടം, തിപ്പലിമൂലം ഇവ ഓരോപലം എല്ലാംകൂടി ചേൎത്തു പൊടിച്ചു ഇരുപത്തിനാലുപലം ശക്കരയൊഴിച്ചരച്ചു കടലക്കാപ്രമാണം ഗുളികയുരുട്ടി നെയ്യു മുളകുപൊടി ഇവ അനുപാനമായി ഓരോ ഗുളിക സേവിച്ചാൽ വിധൂനനവാതം ശമിക്കും.

## ഏകാംഗവാതത്തിനു സ്പൎശാരിരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; [illegible] രണ്ടു ഭാഗം; കാടിയിൽ മൂന്നുദിവസം ഉറയ്ക്കിട്ട കാഞ്ഞിരക്കുരുവു ഭാഗം പന്ത്രണ്ടു്; ഇവ എല്ലാംകൂടി ചേൎത്തുപൊടിച്ചു തേൻ ഒഴിച്ചരച്ചു നെയ്യൊഴിച്ചു മയക്കിയ പാത്രത്തിലാക്കി ഒരുമാസം ധാന്യരാശിയിൽ വച്ചിരുന്നതിന്റെശേഷം എടുത്തു് ഇരുരണ്ടു

കന്നിയിടവിതം അറുമാസം കൊടുത്താൽ ഏകാംഗവാതം, ഖഞ്ജവാതം ഇവകൾ ശമിക്കും.

ജിഹ്വാവാതാങ്കുശരസം.

രസം പലം അഞ്ചു; താമ്രഭസ്മം പലം അഞ്ച്; ഗന്ധകം പലം അഞ്ചു ഇവ ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരും വെററിലച്ചാറും ഒഴിച്ചു പ്രത്യേകം പ്രത്യേകം അരച്ചു കാൾക്കുപ്പിയിലാക്കി ശീലമൺചെയ്തു ലഘുപുടം ഇട്ട് ആറിയതിന്റെ ശേഷം എടുത്തുപൊടിച്ച് അനുപാനയുക്തമായി ഇരണ്ടു കുന്നിപ്രമാണം സേവിച്ചാൽ ജിഹ്വാവാതം, കഫവാതം ഇവ ശമിക്കും.

സ്കന്ധവാതത്തിനു വാതമുക്തരസം.

രസം, വത്സനാഭി, ഗന്ധകം, വെൺകാരം, മനയോല, ഉമ്മത്തിൻകുരുവ് ഇവസമം ചെറുപ്പടിയിലച്ചാററിൽ അരച്ചു മൂശയിൽവച്ച് അടച്ചു ശീലമൺചെയ്തു വാലുകായന്ത്രത്തിൽ നാലുയാമം പചിച്ച് ആറിയതിന്റെശേഷമെടുത്തു കഞ്ഞിപ്പാലൊഴിച്ചരച്ചു മീൻപിത്തംകൊണ്ടു ഭാവനചെയ്തു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി അനുപാനയുക്തമായി സേവിച്ചാൽ സ്കന്ധവാതം, കന്ധരവാതം ഇവകൾ ശമിക്കും.

പാദവാതത്തിനു സപ്തപൎണ്ണനാമകരസം.

രസഭസ്മം, ലോഹഭസ്മം, ഗന്ധകം, താളകം, പൊന്നുമാക്കിരഭസ്മം, കടുക്കാത്തൊലി, കടുക്കാപ്പൂവ്, വത്സനാഭി, ത്രികടുകം, കീഴാർനെല്ലി, വെങ്കാരം ഇവ സമം; ആടലോടകത്തിന്റെ വേർ, നൊച്ചി ഇവയുടെ രസത്തിൽ ഓരോദിവസം അരച്ചു ഇരണ്ടു കുന്നിപ്രമാണം ഗുളികകളുരുട്ടി അനുപാനയുക്തമായി സേവിച്ചാൽ പാദവാതം ശമിക്കും.

വസ്തിവാതത്തിനു സപ്തൎഷിഭൈരവരസം

രസം, വത്സനാഭി, അഭ്രകഭസ്മം, ചായില്യം, ഗന്ധകം താളകം ഇവസമം ചെറുപ്പടിയിലരസത്തിൽ മൂന്നുദിവസം അരച്ചു കുക്കുടപുടം ഇട്ട് ആറിയതിന്റെ ശേഷമെടുത്തു പൊടിച്ചു മീൻ, ആമ, കാട്ടുപന്നി ഇവയുടെ പിത്തത്തിൽ ഓരോദിവസം ഭാവനചെയ്ത് ഉഴുന്നുപ്രമാണം ഗുളികകളുരുട്ടി ഇഞ്ചിനീരിൽ സേവിച്ചാൽ എത്ര ഭയങ്കരമായ വസ്തിവാതവും ശമിക്കും.

വാതത്തിന ത്രിഗുണാഖ്യരസം.

രസം, വത്സനാഭി, ഗന്ധകം, അഭ്രകഭസ്മം, ഞെരിഞ്ഞാം പുളി ഇവ സമം ചെറുപ്പുടിയിലരസത്തിൽ രണ്ടുദിവസമരച്ച് കാശിക്കുപ്പിയിലാക്കി കുക്കുടപുടമിട്ട് ആറിയതിന്റെ ശേഷമെടുത്തു് മീൻപിത്തത്തിൽ ഭാവനചെയ്ത് ഈരണ്ടുകുന്നിപ്രമാണം ഗുളികകളുരുട്ടി വയമ്പുകഷായത്തിലോ മുളകുകഷായത്തിലോ ഓരോ ഗുളികവീതം സേവിച്ചാൽ ചുരുക്കവാതം നശിക്കും. പത്ഥ്യം:—പശുവിൻപാൽ ഒഴിച്ചോ തേങ്ങാപ്പാൽ ഒഴിച്ചോ ചോറുണ്ടാക്കി ഉണ്ണണം.

ശുക്ലവാതത്തിന ഫണിപതിരസം.

രസം, ഗന്ധകം, അഭ്രകഭസ്മം, ലോഹഭസ്മം, താമ്രഭസ്മം ഇവ സമം ഒന്നിച്ചുചേർത്തു ചെറുനാരങ്ങാനീരിൽ ഒരുദിവസം അരച്ചുരുട്ടി കാശിക്കുപ്പിയിലാക്കി ശീലമൺചെയ്തുണക്കി വാലുകായന്ത്രത്തിൽവച്ച് ആറുയാമം എരിച്ച് ആറിയതിന്റെ ശേഷം എടുത്തുപൊടിച്ചു കുന്നിപ്രമാണംവീതം മുളകുപൊടിയും നെയ്യും അനുപാനമായി സേവിച്ചാൽ ശുക്ലവാതം ശമിക്കും.

നഷ്ടേന്ദ്രിയത്തിന വാതാന്തകരസം.

സ്വർണ്ണഭസ്മം, കാന്തഭസ്മം, ലോഹഭസ്മം, താമ്രഭസ്മം, അഭ്രകഭസ്മം, ഗന്ധകഭസ്മം, പൊട്ടിവൈരഭസ്മം, പ്രവാളഭസ്മം, വെള്ളിഭസ്മം, താളകഭസ്മം ഇവസമം ശുഭമുഹൂർത്തത്തിൽ ഒന്നിച്ചുചേർത്തു കൊട്ടവേലിക്കഷായത്തിൽ നാലുയാമം അരച്ചു വില്ലയാക്കി നിഴലിൽ ഉണക്കി ആറിയതിന്റെശേഷം എടുത്തു നല്ലതുപോലെ പൊടിച്ചു, പൊടിയിൽ പകുതി രസഭസ്മം, താളകഭസ്മം ഇവ ചേർത്തു കൊട്ടവേലി, ഇഞ്ചി, പെരുംകുരുമ്പ, നൊച്ചി, ആടലോടകം, ചെറുനാരങ്ങാ ഇവയുടെ നീരിൽ പ്രത്യേകം പ്രത്യേകം ഏഴേഴ തവണവീതം അരച്ചു കുന്നി പ്രമാണം ഗുളികകൾ ഉരുട്ടി തിപ്പലിപ്പൊടിയും നെയ്യുമോ, തിപ്പലിപ്പൊടിയും തേനുമോ, അനുപാനമായി ഓരോ ഗുളിക വീതം സേവിച്ചാൽ സുപ്തവാതം, വാതശൂല, വേദനയോടുകൂടിയ വാതം, സ്നായുവാതം, കമ്പവാതം, ഗാത്രഭംഗവാതം, പക്ഷപാതവാതം, ഹനുസ്തംഭവാതം, മൂർച്ഛാവാതം മുതലായ എൺപതു വാതങ്ങളും മററു സകല രോഗങ്ങളും ശമിക്കും. മലടി പ്രസവിക്കുകയും നഷ്ടവീര്യത്തോടുകൂടിയവക്ക് വീര്യവൃദ്ധിയുണ്ടാവുകയും ചെയ്യും.

### സൂതികാവാതത്തിന്ന വാതവിദ്ധ്വംസിരസം.

രസം, ഗന്ധകം, നാഗഭസ്മം, വങ്കഭസ്മം, ലോഹഭസ്മം, താമ്രഭസ്മം, അഭ്രകഭസ്മം, തിപ്പലി, വെൺകാരം, ചുക്ക്, മുളക് ഇവ ഓരോന്നും ഓരോഭാഗം വീതം; വത്സനാഭി നാലുഭാഗം; ഇവയെല്ലാം ഒന്നിച്ചുചേൎത്തു ത്രികടുകകഷായം, നിലപ്പനക്കിഴങ്ങിൻനീര, കൊട്ടുവേലിക്കഷായം, കയ്യോന്നിനീര് കൊട്ടംകൊണ്ടുവെച്ച കഷായം ഇവയിൽ ഓരോന്നിലും മൂന്ന തവണവീതവും; നൊച്ചിയിലനീര്, ആടലോടകനീര, കഞ്ചാവുകഷായം, വേപ്പിലനീര് ഇവ ഓരോന്നുകൊണ്ടും പ്രത്യേകം പ്രത്യേകം ഓരോ തവണയുമരച്ച കുന്നിപ്രമാണം ഗുളികകളുരുട്ടി ഒരുതവണയ്ക്കു രണ്ടുഗുളികവീതം അനുപാനയുക്തമായി സേവിച്ചാൽ സൂതികാവാതം, വാതരോഗം, ശൂല, ശ്ലേഷ്മരോഗം, ഗ്രഹണി, സന്നിപാതം, മുഖവാതം, അപസ്മാരം, അഗ്നിമാന്ദ്യം, ശീതപിത്തം, പ്ലീഹോദരം, കുഷ്ഠം മുതലായ രോഗങ്ങൾ ശമിക്കും.

### കടിവാതത്തിന്ന വാതകേസരിരസം.

വായില്യം, വത്സനാഭി, കടുരോഹിണി, ത്രികടുക, വയമ്പ ഇവസമം കൊട്ടുവേലിക്കഷായത്തിലരച്ച് ഉരുട്ടി ദോളായന്ത്രത്തിൽ ഒരുയാമം എരിച്ച് അനുപാനയുക്തമായി സേവിച്ചാൽ കടിവാതം ശമിക്കും.

### ഊരുസ്തംഭവാതത്തിന്ന വാതഗജാങ്കുശം.

രസം എട്ടുഭാഗം; കാടിവെള്ളത്തിൽ മൂന്നുദിവസം ഊറയ്ക്കിട്ട കാഞ്ഞിരക്കുരുവ് എട്ടുഭാഗം; ഗന്ധകം എട്ടുഭാഗം; ത്രികടുക് മൂന്നുഭാഗം; ത്രിഫല മൂന്നുഭാഗം; ഇവസമം ചെറുനാരങ്ങാനീരിലരച്ച കുന്നിപ്രമാണം ഗുളികയുരുട്ടി മൂന്നുഗുളികയിൽ കുറയാതെ മുളകുചൂൎണ്ണവും നെയ്യും അനുപാനമായി സേവിച്ചാൽ ഊരുസ്തംഭവാതം ശമിക്കും.

### കാസവാതത്തിന്ന വിജയഭൈരവരസം.

രസഭസ്മം, താമ്രഭസ്മം ഇവസമം ഞെരിഞ്ഞിൽക്കഷായത്തിൽ അരച്ചുണക്കി ഇങ്ങനെ ഇരുപത്തിയൊന്നുതവണ ചെയ്തു കടലക്കാപ്രമാണം ഗുളികയുരുട്ടി നിഴലിലുണക്കി നെയ്യും മുളകുപൊടിയും അനുപാനമായി സേവിച്ചാൽ കാസവാതം ശമിക്കും.

### മുഖവാതത്തിന്ന ചതുൎമ്മുഖരസം.

രസഭസ്മം, താമ്രഭസ്മം, മയിൽതുത്ഥം, രാജാവൎത്തമണി ഭസ്മം, കന്മദം, ചെഞ്ചല്യം, മനയോല ഇവ സമം തേനിൽ അരച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ മുഖവാതം ശമിക്കും.

### വാതം എൺപതിന്നും കാലാഗ്നിരുദ്രരസം.

രസം, വത്സനാഭി, ഗന്ധകം, അയമോദകം, ത്രിഫല, തുവച്ചിലക്കാരം, ചവക്കാരം, കൊടുവേലിക്കിഴങ്ങ്, ഇന്തുപ്പ്, ജീരകം, തുവച്ചിലയുപ്പ്, വിഴാലരിക്കാമ്പ്, വെങ്കാരം, ത്രികടുക് ഇവസമം; ഇവയെല്ലാററിന്നും തുല്യം കാഞ്ഞിരക്കുരുവിൻ ചൂൎണ്ണം, എല്ലാംകൂടി ഒന്നിച്ചുചേൎത്തു ഒരുദിവസം ചെറുനാരങ്ങാനീരിൽ അരച്ചു മുളകുപ്രമാണം ഗുളികകൾ ഉരുട്ടി നെയ്യും മുളകുപൊടിയും അനുപാനമായി സേവിച്ചാൽ എൺപതു വാതങ്ങളും ശമിക്കും.

### വിഷമവാതത്തിന്ന വാതവിധ്വംസനരസം.

രസം, വത്സനാഭി, അഭ്രകം, ത്രികടുക്, ഗന്ധകം, വെങ്കാരം, ഇന്തുപ്പ്, ഉമ്മത്തിൻകുരുവ് ഇവസമം ഒന്നിച്ചുചേൎത്തു പാവൽഇലച്ചാററിൽ മൂന്നുദിവസം അരച്ചു വജ്രമൂശയിലോ കാശിക്കുപ്പിയിലോ ആക്കി വാലുകായന്ത്രത്തിൽവച്ച് രണ്ടുയാമം എരിച്ച് ആററിയാൽ മരുന്നെടുത്തു മീൻപിത്തത്തിൽ ഭാവനചെയ്ത് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം ചെയവരച്ചാററിലോ നൊച്ചിയിലനീരിലോ സേവിച്ചാൽ വിഷമവാതങ്ങൾ ശമിക്കും.

### പക്ഷാഘാതവാതത്തിന്ന കാലകണ്ഠരസം.

രസം, വത്സനാഭി, ഗന്ധകം, നല്ലമുളക്, വെൺകാരം, തിപ്പലി, ഉമ്മത്തിൻകുരുവ്, ത്രിഫല ഇവ സമം കരുത്തുമ്പനീരിലും, മുള്ളൻകത്തിരിരസത്തിലും, കാട്ടത്തി (തേരക) രസത്തിലും, കാർകോകിലരിക്കഷായത്തിലും, വിളരിൻപഴത്തിന്റെ രസത്തിലും, ഇഞ്ചിച്ചാററിലും, കശ്ശോന്നനീരിലും മൂന്നുദിവസമരച്ചു കാശിക്കുപ്പിയിലാക്കി ശീലമൺചെയ്തുണക്കി വാലുകായന്ത്രത്തിൽവച്ചു രണ്ടുയാമം മന്ദാഗ്നിയിൽ എരിച്ച് ആറിയതിന്റെശേഷമെടുത്തു കാട്ടുപന്നി, ആട് ഇവകളുടെ പിത്തത്തിൽ രണ്ടുദിവസമരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ത്രിഫല

ത്രികടുക് ഇവകൾകൊണ്ടുണ്ടാക്കിയ കഷായത്തിൽ ഓരോ പ്രാവശ്യം ഓരോ ഗുളികവീതം സേവിച്ചാൽ പക്ഷാഘാത വാതം ശമിക്കും.

കുബ്ജവാതത്തിന കനകസുന്ദരരസം.

താമ്രഭസ്മം, ഗന്ധകം, വെൺകാരം, തിപ്പലി ഇവസമം ഉത്താമണിവേർക്കഷായത്തിൽ ഒരുദിവസം അരച്ച ഗുളികയാക്കി ഡോളായന്ത്രത്തിൽ ഒരുയാമം ഗാഢാഗ്നികൂട്ടി എരിച്ച് രണ്ടുകുന്നിയിടമുതൽ ഏഴുകുന്നിയിടവരെയും ദേഹബലത്തിന തക്കവണ്ണം ഇഞ്ചിനീരിൽ കൊടുത്താൽ കുബ്ജവാതം ശമിക്കും.

ഗുല്ഫവാതത്തിന പ്രാണവല്ലഭരസം.

രസം, വത്സനാഭി, അതിവിടയം, അഭ്രകഭസ്മം, ഗന്ധകം, മനയോല ഇവസമം പപ്പടകപ്പുല്ലുകൊണ്ടുവച്ച കഷായത്തിൽ രണ്ടുദിവസമരച്ച വജ്രമൂശയിൽവച്ച ഭൂധരപുടമിട്ട് ആറിയതിന്റെശേഷം എടുത്ത് മീൻ, മയിൽ, ആട് ഇവകളുടെ പിത്തത്തിൽ ഒരുയാമം അരച്ച ഗുളികകളാക്കി ഇഞ്ചിനീരിൽ കൊടുത്താൽ ഗുല്ഫവാതം ശമിക്കും.

മന്ദവാതത്തിന കാളകണ്ഠരസം.

രസം, ഗന്ധകം, അഭ്രകഭസ്മം, ലോഹഭസ്മം, താമ്രഭസ്മം ഇവസമം ചെറുപ്പുടിയിലച്ചാറിൽ രണ്ടുദിവസമരച്ച കാശിക്കുപ്പിയിൽവച്ച ശീലമൺചെയ്തു വാലുകായന്ത്രത്തിൽ വച്ച് ആറുയാമം എരിച്ച് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി വെള്ളുള്ളിനീരിൽ സേവിച്ചാൽ മന്ദവാതം ശമിക്കും.

രക്തവാതത്തിന് രക്തവാതാന്തകരസം.

രസം, വത്സനാഭി, അഭ്രകഭസ്മം, അതിവിടയം, ചുക്ക്, മുളക്, തിപ്പലി ഇവസമം കൊടുവേലിക്കഷായത്തിലും, ആടലോടകത്തിലനീരിലും, എരിക്കിൻവേർക്കഷായത്തിലും, ചെറുനാരങ്ങാനീരിലും ഓരോദിവസം പ്രത്യേകം പ്രത്യേകം അരച്ചുരുട്ടി ഡോളായന്ത്രത്തിൽവച്ച് ഒരുയാമം എരിച്ച ഉഴുന്നിൻ പ്രമാണം ഗുളികകൾ ഉരുട്ടി ഓരോതവണ ഓരോ ഗുളിക വീതം നീർമുള്ളിക്കഷായത്തിൽ സേവിച്ചാൽ രക്തവാതം ശമിക്കും. മുളകുപൊടി അനുപാനമായി സേവിച്ചാൽ ക്ഷീണവാതവും ശമിക്കും.

## കോഷ്ഠവാതത്തിന് സ്വച്ഛന്ദഭൈരവരസം.

രസം, വത്സനാഭി, ഗന്ധകം, നേർവാളം, അതിവിടയം, കൊടുവേലി ഇവ സമം എരിക്കിൻവേർക്കഷായത്തിൽ ഒരു യാമം അരച്ചു ഡോളായന്ത്രത്തിൽവച്ച് ഒരു യാമം എരിച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ കോഷ്ഠഗതവാതം ശമിക്കും.

## ഗുന്മവാതത്തിന് ത്രിവിക്രമരസം.

രസം, വത്സനാഭി, മനയോല, ഗന്ധകം, അരിതാലം, താമ്രഭസ്മം, കൊട്ടം, കുരുന്തോട്ടിവേര്, കടുക്കാ, മയിൽത്തുത്ഥം, നിലപ്പനക്കിഴങ്ങ് ഇവ സമം ആവണക്കെണ്ണയൊഴിച്ചു കുന്നി പ്രമാണം ഗുളികകൾ ഉരുട്ടി ഓരോ പ്രാവശ്യം ഓരോ ഗുളിക വീതം തഴുതാമനീരിൽ സേവിച്ചാൽ ഗുന്മവാതം ശമിക്കും.

## ദധിവാതാരിരസം.

രസം, ഗന്ധകം, നേർവാളം ഇവ സമം കൊടുവേലി കഷായത്തിൽ ഒരു ദിവസം അരച്ചു ഡോളായന്ത്രത്തിൽ രണ്ടു ദിവസം എരിച്ച് ആറിയതിന്റെശേഷം എടുത്തു കുന്നിക്കുരു പ്രമാണം ഗുളികകളുരുട്ടി അനുപാനയുക്തമായി സേവിച്ചാൽ എല്ലാ വാതങ്ങളും ശമിക്കും.

## സകലവാതങ്ങൾക്കും ലഘുവിഷഗർഭതൈലം.

എണ്ണ ഇടങ്ങഴി നാല്, എണ്ണയ്ക്കു സമം ഉമികളയാത്ത യവംകൊണ്ടുണ്ടാക്കിയ കാടി, അലരി, ഉമ്മത്ത്, നൊച്ചി, എരിക്ക്, ജടാമാഞ്ചി, അമൃത് ഇവകൾ കഷായമായും, ഉമ്മത്തിൻ കുരുവ്, കൊട്ടം, മേന്തോന്നി, വത്സനാഭി, അത്തി, ചിററരത്ത, അലരി, ചെറുപ്പുന്നയരി, മുളക, ചെറിയനാഗദന്തി, ജടാമാഞ്ചി, വയമ്പ്, കൊടുവേലി, വെളുത്തകടുക്, ദേവതാരം, മരമഞ്ഞൾ, മഞ്ഞൾ ആവണക്കിൻവേര്, കോലരക്ക, ത്രിഫല, മഞ്ചെട്ടി ഇവ കല്ക്കമായും എണ്ണകാച്ചി തേച്ചാൽ എല്ലാവാതങ്ങളും ശമിക്കും.

## മഹാവിഷഗർഭതൈലം

ഉമ്മത്ത്, നൊച്ചി, ചേച്ചൂര, തഴുതാമ, ആവണക്കിൻവേർ അമുക്കുരം, തകരച്ചെടി, കൊടുവേലി, മഞ്ഞപ്പൂവുള്ളമുരിങ്ങ, മണിത്തക്കാളി, താന്നിക്കാ, വേപ്പ്, മലവേപ്പ് ദശമൂലം, ശതാവരിക്കിഴങ്ങ്, പാവൽ, നറുനീണ്ടി, ശ്രാവണി, കള്ളിപ്പാൽ എരിക്കിൻപാൽ, ആട്ടുകൊട്ടപ്പാലപ്പാൽ, വെള്ളയലരി, പുവ

ന്നയമരി, വയമ്പ്, കാകജംഘാ (വെല്യമചന്തി) കടലാടി, കരു ന്തോട്ടിരണ്ടും, കണ്ടകാരിച്ചുണ്ട, അമരി അടലോടകം, പ്രസാരണി, പാതാളമൂലി, ഇവ ഓരോ പലം 16 ഇടങ്ങഴി വെള്ളത്തിൽ കഷായം വച്ച് നാലിൽ ഒന്നാക്കി ത്രികടുക്, കാഞ്ഞിരക്കുരുവും, ചിററരത്ത, കൊട്ടം, അതിവിടയം, മുത്തങ്ങാക്കിഴങ്ങ് ദേവതാരം, വത്സനാഭി, കാരംരണ്ടും ഉപ്പുരണ്ടും ഇന്തം തക്കോലം, പാടത്താളി ചെറുതേക്ക, നവസാരം, ത്രായമാണ, കൊടിത്തൂവ, ജീരകം, ചെറിയകാട്ടുവെള്ളരി, ഇവ കല്ക്കമായി കാച്ചിത്തേച്ചാൽ സകലവാതങ്ങളും ശമിക്കും. സൎവാംഗവാതത്തിനും, സന്ധികളിൽ ഉള്ള വാതകോപങ്ങൾക്കും ആഢ്യവാതത്തിനും ഗുദദോഷവാതത്തിനും, മഹാവാതങ്ങൾക്കും ദണ്ഡാപതാനകത്തിനും, കണ്ഠനാളവാതത്തിനും ഏററവും നല്ലതാകുന്നു. സിംഹത്തിനെക്കണ്ട മൃഗങ്ങളെപ്പോലെ എല്ലാവാതങ്ങളും ഈ എണ്ണ കണ്ടുകൂടുമ്പോൾതന്നെ ഓടിപ്പോകും. കുതിര, ആന മുതലായവയുടെ മുകളിലും മററുംനിന്നു വീണ ഞരമ്പുകൾക്കും എല്ലുകൾക്കും മററും കേടുപററിയവക്കുള്ള വിസ്തൃതിക്കു ഈതൈലം സകല ദോഷങ്ങളേയും ശമിപ്പിക്കും.

കാഞ്ഞിരക്കുരുവു നാലുഭാഗം; ചോളക്കാടി മുപ്പത്തിരണ്ടു ഭാഗം; കാടിയിൽ കാഞ്ഞിരക്കുരുവിട്ടു കഷായംവച്ചു കാടിയിൽ 12-ഭാഗം ശേഷിക്കുമ്പോൾ വാങ്ങിയരിച്ചെടുത്ത് എട്ടുഭാഗം ചെറുനാരങ്ങാനീരും, നാലുഭാഗം കാഞ്ഞിരക്കുരുവിൻറ പൊടിയും എട്ടുഭാഗം നല്ലെണ്ണയും ചേൎത്തുകാച്ചി ശരീരത്തിൽ തടവിയാൽ, സൎവാംഗവാതങ്ങളും ശമിക്കും. സന്ധിവാതത്തിനും, അസ്ഥിഗതവാതത്തിനും ആമവാതത്തിനും, കമ്പവാതത്തിനും ഘോരമായവാതശൂലകൾക്കും [illegible]വാതങ്ങൾക്കും ഉരുസ്തംഭവാതത്തിനും ധനുൎവാതത്തിനും ഏററവും നല്ലതാകുന്നു.

### വാതകുലാന്തകതൈലം.

രസം, ഗന്ധകം, കൎപ്പൂരശിലാജത്തു് ഇവസമം കാടിനീരിൽ അരച്ചു് പട്ടുവസ്ത്രത്തിൽതേച്ചു് ഉണക്കി ആ തുണി എണ്ണയിൽ ഇട്ടുവച്ച് പന്തമുണ്ടാക്കികത്തിച്ചു വാററിയെടുത്തു് എണ്ണയ്ക്കുസമം നെയ്യും ചേൎത്തു കുറേശ്ശ വെററിലയിൽ കൊടുത്താൽ സൎവാംഗീണവാതം ശമിക്കും. ശരീരത്തിൽ തേച്ചാൽ സകലവാതങ്ങളും ശമിക്കും.

# പിത്തരോഗചികിത്സ.

## പൈത്ത്യാനന്ദരസം.

രസം, അഭ്രകഭസ്മം, ഇരുമ്പുഭസ്മം, താമ്രഭസ്മം, ഉരുക്കുഭസ്മം, മാക്കീരഭസ്മം, താളകഭസ്മം, ഗന്ധകഭസ്മം ഇവ സമം മുന്തിരിങ്ങാക്കഷായത്തിലും, അമൃതു കഷായത്തിലും നീർച്ചീരനീരിലും, മുതക്കിൻ കിഴങ്ങിൻനീരിലും, ഓരോ ദിവസം അരച്ചു ഇരുവരണ്ട കുന്നിപ്രമാണം ഗുളികയുരുട്ടിതേൻ പഞ്ചസാര പാൽ ഇവ അനുപാനമായി സേവിച്ചാൽ ഇരുപത്തുവിധപിത്തരോഗങ്ങളും, പിത്തജ്വരം, ക്ഷയം, ആവരണപിത്തം, എരിച്ചാൽ, ദാഹം, മോഹം, ശോഷം ഇവകളും ശമിക്കും.

## ബാഡവാഗ്നിരസം.

രസം, ഗന്ധകം, ഉരുക്കുഭസ്മം, ഇരുമ്പുഭസ്മം, വങ്കഭസ്മം, നാകഭസ്മം, വെള്ളിഭസ്മം, സ്വർണ്ണഭസ്മം, കാന്തഭസ്മം ഇവ സമം കററാർവാഴനീരിൽ ഒരുയാമം അരച്ചുകുന്നിപ്രമാണം ഗുളികയുരുട്ടി ഓരോഗുളിക തിപ്പലിപ്പൊടി അനുപാനമായി സേവിച്ചാൽ എല്ലാപിത്തരോഗങ്ങളും ശമിക്കും.

## സൂര്യാവർത്തപിത്തത്തിനാശഗജസിംഹരസം

രസം, ഗന്ധകം, വെൺകാരം, മനയോല, ഏലക്കായ്, തക്കോലം, ജാതിക്കായ് ഇവസമം ശതാവരീരസത്തിൽ ഒരു ദിവസം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം ജീരകപ്പൊടിയും പഞ്ചസാരയും അനുപാനമായി സേവിച്ചാൽ സൂര്യാവർത്തപിത്തരോഗം ശമിക്കും.

## കാമിലയ്ക്കു കപർദ്ദകരസം

രസഭസ്മം, ഗന്ധകം, ഏലക്കായ്, മുത്തുമൂത്തുക്ക, വെങ്കാരം, അമൃതു, ഇരുവേലി, കൊട്ടം, മുത്തങ്ങാ ഇവസമം ഇഞ്ചിനീരിൽ രണ്ടുയാമം അരച്ചു ഗുളികകളാക്കി ഓരോ ഗുളികവീതം ജീരകക്കഷായത്തിൽ സേവിച്ചാൽ കാമില ശമിക്കും.

## ലീലാവിലാസരസം.

രസം, ഗന്ധകം, താമ്രഭസ്മം, അഭ്രഭസ്മം, തുവച്ചിലയുപ്പ് ഇവസമം ചെറുനാരങ്ങാനീരിൽ ഒരുയാമം അരച്ചു കാശിക്കുപ്പിയിൽവച്ചു ലഘുപുടമിട്ടു ആറിയതിന്റെ ശേഷമെടുത്തു താന്നിക്കാത്തോട് ഒരുഭാഗം; നെല്ലിക്കാത്തോട രണ്ടു

ഭാഗം, കടുക്കാത്തോട മൂന്നുഭാഗം; ഇവ ഒന്നിച്ചുചേൎത്തു പൊടിച്ചുപൊടി അതിൽ എട്ടുഭാഗം വെള്ളത്തിൽ കലക്കി എട്ടിൽ ഒരുഭാഗം ശേഷിക്കുന്നതുവരെ വററിച്ചു അരിച്ചെടുത്തു കഷായമൊഴിച്ചു ഇരുപത്തഞ്ചുതവണയും, കയ്യോന്നിച്ചാററിൽ ഇരുപത്തഞ്ചുതവണയും അരച്ചു ഉണക്കിപ്പൊടിച്ചു് അതിൽ രണ്ടു കുന്നിയിടവീതം തേൻകൂട്ടി ഭക്ഷിച്ചാൽ അമ്ലപിത്തം ശമിക്കും.

**ശ്വേതപിത്തത്തിനു് അമൃതേശ്വരരസം.**

രസം, ഗന്ധകം, വത്സനാഭി, ആടലോടകം, ത്രികടുകം, വയമ്പു, ജീരകം, കൊടുവേലി, ചുക്കു, ത്രിഫല ഇവസമം ചെമ്പുനാരങ്ങാനീരിൽ മൂന്നുയാമം അരച്ചു കാശിക്കുപ്പിയിലാക്കി മന്ദാഗ്നികൊണ്ടു മൂന്നുദിവസമെരിച്ചു ആറിയതിന്റെ ശേഷമെടുത്തു ഈരരണ്ടു കുന്നിയിടവീതം പഞ്ചസാരയോ തേനോകൂട്ടി സേവിച്ചാൽ ശ്വേതപിത്തം ശമിക്കും.

**ഉന്മാദപിത്തത്തിനു ചണ്ഡഭൈരവരസം.**

രസഭസ്മം മൂന്നുഭാഗം; സ്വൎണ്ണഭസ്മം ഒരുഭാഗം; വെങ്കാരം നാലുഭാഗം ഇവ എരുക്കിൻപാലിൽ രണ്ടുയാമം അരച്ചുരുട്ടി കാശിക്കുപ്പിയിൽവെച്ചു ശീലമൺചെയ്തു വാലുകായന്ത്രത്തിൽ രണ്ടുയാമം മന്ദാഗ്നികൊണ്ടു എരിച്ചു ആറിയതിന്റെ ശേഷമെടുത്തു ഈരരണ്ടു കുന്നിപ്രമാണം പഞ്ചസാരയിലോ തേനിലോ കൂട്ടി സേവിച്ചാൽ ഉന്മാദപിത്തം ശമിക്കും.

**പുണ്ഡരീകപിത്തത്തിനു വിശ്വാമൃത്തിരസം.**

രസം, ഗന്ധകം, താമ്രഭസ്മം, മനയോല, ചന്ദനം, ത്രിഫല, ആടലോടകം, കൊട്ടം, ജീരകം, ഓമം ഇവ സമം ചെരിച്ചുളിനീരിൽ മൂന്നുദിവസം അരച്ചുരുട്ടി വജ്രമൂശയിൽവെച്ചു ഭൂധരയന്ത്രത്തിലെരിച്ചു ആറിയതിന്റെശേഷമെടുത്തു രണ്ടുകുന്നിപ്രമാണം സേവിച്ചാൽ പുണ്ഡരീകപിത്തം ശമിക്കും.

**സകലപിത്തരോഗങ്ങൾക്കും ബാണബലരസം.**

രസം, ഗന്ധകം, ഉരുക്കുഭസ്മം, വങ്കഭസ്മം, വെള്ളിഭസ്മം, സ്വൎണ്ണഭസ്മം, ഇരുമ്പുഭസ്മം, നാകഭസ്മം, താമ്രഭസ്മം, കാന്തഭസ്മം ഇവസമം ജീരകക്കഷായത്തിൽ ഒരുയാമമരച്ചു കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽവെച്ചു മൂന്നുദിവസം ഗാഢാഗ്നികൊണ്ടെരിച്ചു ആറിയതിന്റെശേഷമെടുത്തു കുന്നിയിടവീതം തിപ്പലിപ്പൊടിയിലോ നെല്ലിക്കാത്തോട്ടം പഞ്ച

സാരവും തേനും ചേർത്തു സേവിച്ചാൽ എല്ലാവിധത്തിലുള്ള പിത്തങ്ങളും ശമിക്കും.

### പൂർണ്ണരസാളകം.

രസം, ഗന്ധകം, അഭ്രകഭസ്മം, ഇവസമം നീർമാതളത്തോലിച്ചാറിൽ രണ്ടുദിവസം അരച്ച് കാശിക്കുപ്പിയിൽ ആക്കി വാലുകായന്ത്രത്തിൽ വച്ച ഒരു യാമം എരിച്ച് ആറിയതിൻെറശേഷം എടുത്തു നല്ലപോലെ പൊടിച്ച്, ഇതരണ്ടു കുന്നിപ്രമാണം തേനും തിപ്പലിപ്പൊടിയും ചേർത്താ, നെയ്യും മുളകുപൊടിയും ചേർത്താ കൊടുത്താൽ ശീതപിത്തം ശമിക്കും.

### മൂർച്ഛാപിത്തത്തിനു ചൈത്ര്യാംകുശരസം.

രസം, ഗന്ധകം, വെങ്കാരം, അഭ്രകഭസ്മം, ഇവസമം മുത്തങ്ങാക്കഷായത്തിൽ മൂന്നുദിവസം അരച്ച കാശിക്കുപ്പിയിൽ ആക്കി ഭൂധരയന്ത്രത്തിൽ പുടം ഇട്ട് ആറിയതിൻെറ ശേഷം വീണ്ടും മുത്തങ്ങാകഷായത്തിൽ അരച്ച് ഗുളികയുരുട്ടി ഇളനീർ വെള്ളത്തിൽഓരോ ഗുളികവീതം സേവിച്ചാൽ മൂർച്ഛാപിത്തം ശമിക്കും.

### മധുരപിത്തത്തിനു വൈദ്യഗജാംകുശരസം.

ഗന്ധകം, വെങ്കാരം, താളകം, മനയോല, ഇവസമം ചെരിപ്പടിയിലനീരിൽ ഒരുദിവസം അരച്ച് കാശിക്കുപ്പിയിൽ ആക്കി വാലുകായന്ത്രത്തിൽ വച്ച ആറുയാമം എരിച്ച ആറിയതിൻെറശേഷം എടുത്തു കുന്നിപ്രമാണം അനുപാനയുക്തമായി സേവിച്ചാൽ മധുരപിത്തം ശമിക്കും.

### ക്രോധപിത്തത്തിനുനാരാചരസം.

രസഭസ്മം, വത്സനാഭി, ഗന്ധകം, നല്ലമുളക്, പുക്കാരംമൂന്നും, ഉപ്പുഞ്ചും ഇവസമം ജീരകക്കഷായത്തിൽ രണ്ടു യാമം അരച്ച കാശിക്കുപ്പിയിൽ ആക്കി ശീലമൺചെയ്ത വാലുകായന്ത്രത്തിൽവച്ച മന്ദാഗ്നികൊണ്ടു നാലുയാമം എരിച്ച ആറിയതിൻെറശേഷം എടുത്തു കുന്നിപ്രമാണം ഗുളികയുരുട്ടി തേനോ ജീരകമോ പഞ്ചസാരയോ അനുപാനമായി സേവിച്ചാൽ ക്രോധപിത്തം ശമിക്കും,

### ശിരഃപിത്തത്തിനു വൈദ്യകാലാന്തകരസം.

രസം, ഗന്ധകം, നേർവാളം, ചായില്യം വത്സനാഭി ഇവസമം കൊടുവേലിക്കഷായത്തിൽ രണ്ടുദിവസം അരച്ച കൊടു

വേലിക്കഷായം ഒഴിച്ചു് ഡോളായന്ത്രത്തിൽ ഒരുദിവസം പചിച്ചു ആറിയതിൻെറശേഷം എടുത്തു ചതുരക്കള്ളിപ്പാലിൽ രണ്ടു യാമം അരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി പശുവിൻപാലിലോ ചുണ്ണാമ്പുനീരിലോ ഓരോ ഗുളികവീതം സേവിച്ചാൽ ശിരഃപിത്തം ശമിക്കും;

ക്ഷുധാപിത്തത്തിനു് പിത്തഭഞ്ജനരസം.

രസം, ഗന്ധകം, അഭ്രകഭസ്മം, ഇവസമം കയ്യോന്നിച്ചാററിൽ അരച്ചു വജ്രമൂശയിലോ കാശിക്കുപ്പിയിലോ ആക്കി ശീലമൺചെയ്തു് കുക്കുടപുടം ഇട്ടു് ആറിയതിൻെറശേഷം എടുത്തു കുന്നിപ്രമാണം വീതം ഇഞ്ചിനീരിൽ സേവിച്ചാൽ ക്ഷുധാപിത്തവും മററു സകല പിത്തങ്ങളും ശമിക്കും.

## ഛർദ്ദിചികിത്സ.



### അഞ്ചുവിധ ഛർദ്ദിക്കും പൂർണ്ണചന്ദ്രോദയസിന്ദൂരം.

രസം, ഗന്ധകം, ഇവസമം വിളാർവേരുകൊണ്ടുണ്ടാക്കിയ കഷായത്തിൽ മൂന്നുദിവസം അരച്ചു ഗുളികയുരുട്ടി നിഴലുണക്കി കാശിക്കുപ്പിയിലാക്കി മണലിട്ട പാത്രത്തിൽവച്ചു പന്ത്രണ്ടു യാമം ദീപാഗ്നിയായി തീയെരിച്ചു ആറിയതിൻെറശേഷമെടുത്തുപൊടിച്ചു പിന്നെയും വിളാർവേരിൻ കഷായത്തിലരച്ചു് അതിനുസമം ഏലക്കാ, ഇലവർങ്ഗത്തൊലി, പത്തിരി, നാഗപ്പൂവു്, പച്ചക്കർപ്പൂരം, ഗ്രാമ്പു് ഇവ പൊടിച്ചതുംചേർത്തു എല്ലാംകൂടി നല്ലതുപോലെയരച്ചു ഇരുരണ്ടു കുന്നിയിടവീതം മലപ്പൊടിയും, തേനും, പഞ്ചസാരയും അനുപാനമായി സേവിച്ചാൽ എല്ലാ പ്രകാരത്തിലുമുള്ള ഛർദ്ദികളും; കാസം, ശ്വാസം, അരുചി, ഹൃദ്രോഗം, അഗ്നിമാന്ദ്യം മുതലായവകളും ശമിക്കും.

### വമനാമൃതയോഗം.

ഗന്ധകം, താമരക്കുരുവ്, അതിമധുരം, കന്മദഭസ്മം, രുദ്രാക്ഷം, പൊൻകാരം, കൊമ്പുഭസ്മം, ചന്ദനം, കൂവളത്തു്, ഗോരോചന, ഇവസമം കൂവളത്തിൻവേരുകഷായത്തിൽ രണ്ടു യാമം അരച്ചു ഇരുരണ്ടുകുന്നിയിടവീതം അനുപാനയുക്തമായി സേവിച്ചാൽ എല്ലാവിധഛർദ്ദിയും ശമിക്കും.

# കാസരോഗചികിത്സ.

## ഭൂതാങ്കുശരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; താമ്രഭസ്മം മൂന്നു ഭാഗം; നല്ലമുളക പത്തുഭാഗം; അഭ്രകഭസ്മം നാലുഭാഗം; വത്സനാഭി ഒരുഭാഗം; ചെറുപ്പുളിരസം ഒരുഭാഗം; ഇവ ചെറുനാരങ്ങാനീരൊഴിച്ചു മർദ്ദിച്ചു ചിമിഴിൽവച്ചിരുന്നു് ഇവരണ്ടു കുന്നിപ്രമാണം താന്നിക്കാപൊടിയും തേനും അനുപാനമായി സേവിച്ചാൽ വാതകാസം ശമിക്കും.

## പിത്തകാസരസം.

താമ്രഭസ്മം, അഭ്രകഭസ്മം, കാന്തഭസ്മം ഇവസമം; പേയമര, അത്തി, മരപ്പുളി ഇവയുടെ രസമൊഴിച്ചും മദ്യമൊഴിച്ചും പ്രത്യേകം പ്രത്യേകം ഓരോദിവസമരച്ചു ഇവരണ്ടു കുന്നിയിടവീതം രണ്ടുമാസം സേവിച്ചാൽ പിത്തകാസം ശമിക്കും.

## ക്ഷതകാസത്തിന്റെ താരേശ്വരരസം.

രസം ഒരുഭാഗം; വെള്ളിഭസ്മം കാൽഭാഗം; മനയോല കാൽഭാഗം; സ്വർണ്ണമാക്ഷികഭസ്മം നാലുഭാഗം; ഇവസമം ആടലോടകത്തിലച്ചാററിലും കരുമ്പിൻനീരിലും ഇവരണ്ടുയാമം വീതം അരച്ചു കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽവച്ചു രണ്ടുയാമം എരിച്ചു ആറിയതിന്റെശേഷം എടുത്തു വീണ്ടും പൊടിച്ചു പൊടിക്കുസമം ശർക്കരയുംചേർത്തുവച്ചിരുന്നു ഇവരണ്ടു കുന്നിയിടവീതം സേവിച്ചാൽ ക്ഷതകാസം ശമിക്കും.

## [illegible]രസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; സുവർണ്ണമാക്ഷികഭസ്മം മൂന്നുഭാഗം; താളകം അഞ്ചുഭാഗം; അഭ്രകഭസ്മം നാലുഭാഗം; വയമ്പു, കൊട്ടം, മരമഞ്ഞൾ, കൊടുവേലിക്കിഴങ്ങു്, വെൺകാരം, ഇന്തുപ്പു്, വത്സനാഭി, പാടത്താളിക്കിഴങ്ങു്, നീർതിപ്പലി, ത്രികടുകു് ഇവയുടെ പൊടി കാൽപലംവീതം; ഇവ എല്ലാംകൂടി ഒന്നിച്ചുചേർത്തു കയ്യോന്നിനീരിൽ ഒരുദിവസമരച്ചു് ഇവരണ്ടു കുന്നിപ്രമാണം ഒരുമാസം സേവിച്ചാൽ സ്വരഭംഗം, വിക്കൽ, കാസം ഇവ ശമിക്കും. ഇരുട്ടിൻപാലിൽ അതിനുസമം വെള്ളമൊഴിച്ചു് അതിൽ തെരിപ്പിൽവേരും ചുക്കുമിട്ടു കഷായം കുറുക്കി പാലാകുമ്പോൾ വാങ്ങി അതിൽ എട്ടുകുന്നിയിട

വീതം മരുന്നു കഴഞ്ചു രാവിലെ സേവിച്ചാൽ സകല കാസങ്ങളും ശമിക്കും.

### കാസവിധ്വനനരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; ചവക്കാരം മൂന്നുഭാഗം; തുവച്ചിലക്കാരം നാലുഭാഗം; മുളക് അഞ്ചുഭാഗം; ഇവ ഒന്നിച്ചുചേർത്തു് ഇഞ്ചിനീരിലരച്ചു കുറേശ്ശ സേവിച്ചാൽ അഞ്ചുവിധ കാസങ്ങളും ശമിക്കും.

### ഹേമഗർഭപോടലിരസം.

രസം നാലുഭാഗം; സ്വർണ്ണഭസ്മം നാലുഭാഗം; ഇവ രണ്ടും കൂടി അരച്ചു് അതിനോടു് എട്ടുപലം ഗന്ധകംചേർത്തു വീണ്ടും അരച്ചു കുഴമ്പുപോലാക്കി അതിൽ അരുപത്തിനാലുഭാഗം മുത്തുഭസ്മവും, 24 ഭാഗം ശംഖഭസ്മവും, ഒരുഭാഗം വെൺകാരഭസ്മവുംകൂട്ടി ചെറുനാരങ്ങാനീരൊഴിച്ചരച്ചു ഉണ്ടാക്കിയ മൂശയിൽവച്ചു ശീലമൺചെയ്തു പശുവിൻ ചാണകവറളിയിൽ ഗജപുടമിട്ടു ആറിയതിന്റെശേഷം എടുത്തുപൊടിച്ചു 29 മുളകു പൊടിച്ചപൊടിയിൽ നന്നാലു കുന്നിയിടവീതം ചേർത്തു പശുവിൻനെയ്യുംകൂട്ടി സേവിച്ചാൽ കാസശ്വാസങ്ങളും, ക്ഷയവും, വാതം, കഫം, ഗ്രഹണി, അതിസാരം മുതലായവയും ശമിക്കും.

### താമ്രപർപ്പടിരസം.

താമ്രഭസ്മം, രസം, ഗന്ധകം ഇവ മുമ്മൂന്നുഭാഗം; വത്സനാഭി ഒരുഭാഗം; ഇവ പശുവിന്റെ നെയ്യൊഴിച്ചരച്ചു കുഴമ്പാക്കി വീണ്ടും അരച്ചു ഇരുമ്പുപാത്രത്തിൽവച്ചു് അടുപ്പേററി വെകിച്ചു എരിക്കിന്റെ ഇലയിൽ ഒഴിച്ചാൽ അതു പർപ്പടീരസമാകും. അതിൽനിന്നും രണ്ടുകുന്നിയിടമുതൽ മൂന്നുകുന്നിയിടവരെ എടുത്തു തിപ്പലിപ്പൊടിയും തേനുംകൂട്ടി ഇരുപത്തിയൊന്നുദിവസം സേവിച്ചാൽ രാജയക്ഷ്മാവും; ഇഞ്ചിച്ചാററിൽ സേവിച്ചാൽ സന്നിപാതങ്ങളും; ത്രിഫലപ്പൊടിയിൽ പഞ്ചസാരയുംകൂട്ടി സേവിച്ചാൽ എല്ലാവിധ പാണ്ഡുരോഗങ്ങളും; ആവണക്കെണ്ണയിൽ സേവിച്ചാൽ ശൂലകളും; കററാർവാഴനീരിൽ സേവിച്ചാൽ വാതപിത്തകോപങ്ങളും; കാർകോകിലരിചേർത്തു സേവിച്ചാൽ ത്വഗ്ദോഷങ്ങളും; ത്രിഫലപ്പൊടിചേർത്തു സേവിച്ചാൽ മേഹങ്ങളും; കരിങ്ങാലിക്കഷായത്തിൽ സേവി

ച്ചാൽ പതിനെട്ടുവിധ കുഷ്ഠങ്ങളും ശമിക്കും. അന്നപാനമാററത്താൽ ഈ ഔഷധം എല്ലാ രോഗങ്ങൾക്കും പററുന്നതാണ്.

കാസകേസരിരസം.

ചായില്യം, നല്ലമുളക്, മുത്തങ്ങാക്കിഴങ്ങ്, വെൺകാരം, വത്സനാഭി ഇവ സമം ചെറുനാരങ്ങാനീരിലരച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി ഇഞ്ചിനീരിൽ കൊടുത്താൽ കാസശ്വാസങ്ങൾ ശമിക്കും.

ലോകനാഥപോടലീരസം.

ഗന്ധകം, രസം ഇവ സമം നാരങ്ങാനീരിലരച്ച് കുഴമ്പാക്കി കുഴമ്പിന്നുസമം ചെമ്പെടുത്ത് അതുകൊണ്ടൊരു ഡപ്പിയുണ്ടാക്കി അതിൽ ഔഷധമിട്ടടച്ച് പകുതിഭാഗം ഉപ്പിട്ടുനിറച്ച് ഒരു കലത്തിൽവച്ച് കലം നിറയെ ഉപ്പിട്ടടച്ച് വാ മൂടിക്കെട്ടി ശീലമൺചെയ്ത് എട്ടുയാമം എരിച്ച് ആറിയതിന്റെശേഷം എടുത്തു ഡപ്പിയും ഔഷധവും അതിന്നുസമം കവടിഭസ്മവും ചേർത്തു കൊടുവേലിക്കഷായത്തിലരച്ച് പുടം ഇട്ട് ആറിയതിന്റെശേഷം എടുത്തു നല്ലമുളകും വത്സനാഭിയുംചേർത്തു മഷിപോലെ അരച്ചെടുത്താൽ ലോകനാഥരസമാകും. ഇതു അന്നപാനവിശേഷമായി സേവിച്ചാൽ ദൌർബ്ബല്യം, മെലിവ്, വീക്കം, ആമവാതം, ഗുന്മം, ശൂല, കാസം, ഇരപ്പ്, ഗ്രഹണി, മൂലവ്യാധി, ക്ഷയം, പാണ്ഡു, സന്താപം, അഗ്നിമാന്ദ്യം, അരുചി ഇവകൾ ശമിക്കും.

അമൃതാൎണ്ണവരസം.

രസം, ഗന്ധകം, ലോഹഭസ്മം, വെൺകാരം, ചിററരത്ത, വിഴാലരിക്കാമ്പ്, ത്രിഫല, ദേവതാരം, ത്രികടുക്, അമൃത്, താമരത്തണ്ട്, വത്സനാഭി ഇവ സമം പൊടിച്ച് തേനിൽ സേവിച്ചാൽ സകല കാസങ്ങളും ശമിക്കും.

അഗ്നിരസം.

രസം, ഗന്ധകം, തിപ്പലി, കടുക്കാ, താന്നിക്കാ, ആടലോടകം, അതിമധുരം ഇവസമം പൊടിച്ച് ശക്കരയും ചേർത്തരച്ച് കണ്ടവേലപ്പട്ടക്കഷായത്തിൽ . ഇരുപത്തിയൊന്നു പ്രാവശ്യം ഭാവനചെയ്തുണക്കി തേൻകൂട്ടി സേവിച്ചാൽ കാസങ്ങൾ ശമിക്കും.

സവ്വാംഗസുന്ദരരസം.

രസം, വത്സനാഭി, ഗന്ധകം, താളകം, സ്വൎണ്ണമാക്ഷിക

കല്ല് ഇവ സമം ചെറുപ്പടിയിലനീരിൽ രണ്ടുയാമമരച്ചു കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽവച്ച് രണ്ടുയാമം അരച്ച് കാശിക്കുപ്പിയിലാക്കി വാലുകായന്ത്രത്തിൽവച്ചു രണ്ടുയാമം എരിച്ചു ആറിയതിന്റെശേഷം എടുത്തു പത്തു നല്ലമുളകും ഒരു കടുക്കായുംകൂടി അരച്ചു കലക്കിയരസത്തിൽ കുറേശ്ശ സേവിച്ചാൽ കാസം ശമിക്കും.

### വിജയഭൈരവരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; തിപ്പലി മൂന്നുഭാഗം; കടുക്കാ നാലുഭാഗം; താന്നിക്കാ അഞ്ചുഭാഗം; ആടലോടകം ആറുഭാഗം; പാറങ്കി ഏഴുഭാഗം; ഇവ പൊടിച്ചു നല്ലതുപോലെയരച്ചു നൊച്ചിവേർകഷായത്തിൽ ഇരുപത്തിയൊന്നു തവണ ഭാവനചെയ്തു താന്നിക്കാപ്രമാണം ഗുളികയുരുട്ടി ഓരോ മാത്ര തേൻകൂട്ടി സേവിച്ചാൽ എല്ലാ കാസശ്വാസങ്ങളും ശമിക്കും.



### ആമകാസത്തിൻ ചന്ദ്രാമൃതരസം.

രസം, വത്സനാഭി, ഗന്ധകം, നേർവാളം ഇവ സമം എരിക്കിൻവേർകഷായത്തിൽ മൂന്നുയാമമരച്ചു ഡോളായന്ത്രത്തിൽ ഒരുയാമം എരിച്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ മാത്രവീതം സേവിച്ചാൽ ആമകാസം ശമിക്കും.

### പാണ്ഡുകാസങ്ങൾക്കു പാണ്ഡുസംഹാരഭൈരവരസം.

രസഭസ്മം, അഭ്രകഭസ്മം, ചായില്യം, വത്സനാഭി, താളകം ഇവ സമം ചെറുപ്പടിയലനീരിലരച്ചു കുക്കുടപുടമിട്ടു ആറിയതിന്റെശേഷം എടുത്തുപൊടിച്ച് ഉഴുന്നുപ്രമാണം ഗുളികയുരുട്ടി തിപ്പലിപ്പൊടിയും തേനുംകൂട്ടി സേവിച്ചാൽ പാണ്ഡുകാസങ്ങൾ സകലതും ശമിക്കും.

### ശിലാതാളരസം.

താളകം, മനയോല ഇവ സമം ആടലോടകനീരിൽ ഒരു ദിവസം അരച്ചു ഞെരിഞ്ഞിൽവേർകഷായത്തിൽ ഒരു ദിവസം ഭാവനചെയ്തു കാശിക്കുപ്പിയിൽവച്ചു വാലുകായന്ത്രത്തിൽ രണ്ടുയാമം എരിച്ചു, ആറിയതിന്റെശേഷമെടുത്തു പൊടിച്ച് അതിനുസമം ത്രികടുകപ്പൊടിയും നൊച്ചിത്തൊലിപ്പൊടിയും, ചേർത്തരച്ച് ഈരണ്ടു കുന്നിയിടമരുന്നു മുഞ്ഞയും കടുക്കായും ഇട്ടുവച്ച കഷായത്തിൽചേർത്തു കുടിക്കുകയോ ഞെരിഞ്ഞിൽ

വേർ കഷായത്തിൽ ത്രികടുകപ്പൊടിചേൎത്തു കുടിക്കുകയോ ചെയ്താലും കാസങ്ങളും ശമിക്കും.

## ശ്വാസചികിത്സ.

### സൂൎയ്യാവൎത്തരസം.

രസം ഒരുഭാഗം; ഗന്ധകം അരപ്പങ്കു്; ഇവ ഒന്നിച്ചുചേൎത്തു ഒരുയാമമരച്ചു അതിനുസമം താമ്രഭസ്മം കൂട്ടിയരുട്ടി മുത്തങ്ങാക്കിഴങ്ങരച്ചുപൊതിഞ്ഞു്, ഘടിയന്ത്രത്തിൽവച്ചു് ഒരുദിവസമെരിച്ചു് ആറിയതിനെൻറശേഷമെടുത്തു ശുദ്ധിചെയ്തു ഗന്ധകവും മുളകുപൊടിയും ചേൎത്തു നെയ്യനുപാനമായി സേവിച്ചാൽ കഫശ്വാസം ശമിക്കും.

### ശ്വാസകുഠാരരസം.

രസം, ഗന്ധകം, വത്സനാഭി, വെൺകാരം, മനയോല ഇവ കാൽഭാഗം; മുളക് രണ്ടുഭാഗം; ത്രികടുക് ഒന്നരഭാഗം; ഇവ ഒന്നിച്ചുചേൎത്തു നല്ലതുപോലെ പൊടിച്ചു് ഒരുകുന്നിയിട മുതൽ രണ്ടുകുന്നിയിടവരെ സേവിച്ചാൽ ശ്വാസം ശമിക്കും.

### പാരദാദിമാത്ര.

രസം, ഗന്ധകം, നാഗഭസ്മം, താമ്രഭസ്മം, ത്രികടുക്, കൊട്ടവേലിക്കിഴങ്ങു്, ചെഞ്ചല്യം, ഇവ സമം പൊടിച്ചു വെററിലച്ചാററിൽ പത്തുതവണയും, ഇഞ്ചിനീരിൽ പത്തുതവണയും ഭാവനചെയ്തു മുളകുപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ മന്ദാഗ്നി, കഫരോഗം, കാസശ്വാസങ്ങളും, ആധ്മാനം ഇവ ശമിക്കും.

## ഹിക്കാചികിത്സ.

### ശംഖതുലരസം.

രസം, അഭ്രകഭസ്മം, സ്വൎണ്ണഭസ്മം ഇവസമം; ഇവയ്ക്കു സമം പൊടിവൈരഭസ്മം; അഞ്ചിരട്ടി ശംഖഭസ്മം; ഇവയെല്ലാം ഒന്നിച്ചുചേൎത്തരച്ചു നന്നാലു കുന്നിയിടവീതം തേനും ചേൎത്തു സേവിച്ചാൽ എല്ലാവിധഹിക്കാകളും ശമിക്കും.

### മേഘഡംബരരസം.

രസം, ഗന്ധകം, ഇവ ചെറുചീരനീരിൽ അരച്ചുരുട്ടി വജ്രമൂശയിൽവച്ചു ഭൂധരപുടമിട്ടു് ആറിയതിനെൻറശേഷം എടുത്തു

ദശമൂലകഷായത്തിൽ രണ്ടുയാമമരച്ചു് ഇതു രണ്ടു കുന്നിയിടവീതം അനുപാനവിശേഷമായി സേവിച്ചാൽ സാദ്ധ്യവ്യാധി ഇക്കിളും, ശ്വാസകാസങ്ങളും, ക്ഷയവും, ജ്വരവും ശമിക്കും.

## പ്രമേഹചികിത്സ.

### ബഹുമൂത്രത്തിന താരകേശ്വരരസം.

രസഭസ്മം, വങ്കഭസ്മം, ലോഹഭസ്മം, അഭ്രകഭസ്മം ഇവ ഒന്നിച്ചുചേൎത്തു തേനൊഴിച്ചരച്ചു് ഇതു രണ്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ നേരം ഓരോ ഗുളികവീതം തേനിൽ സേവിച്ചാൽ ബഹുമൂത്രം ശമിക്കും.

### സകല മേഹങ്ങൾക്കും വങ്കേശ്വരരസം.

രസം, ഗന്ധകം ഇവ ഓരോഭാഗം; വങ്കഭസ്മം രണ്ടുഭാഗം; ഇവ ഒന്നിച്ചുചേൎത്തു പൊടിച്ചു മുമ്മൂന്നു കുന്നിയിടവീതം തേനും, പഞ്ചസാരയും ചേൎത്തു സേവിച്ചാൽ മേഹങ്ങൾ എല്ലാം ശമിക്കും. ഉപ്പും, പുളിയും വൎജ്ജ്യം.

### ഹരിശങ്കരരസം.

രസഭസ്മം, അഭ്രകഭസ്മം ഇവസമം നെല്ലിക്കാരസത്തിൽ എഴുതവണ ഭാവനചെയ്തു സേവിച്ചാൽ സകല മേഹങ്ങളും പറന്നുപോകും.

### മേഘനാദരസം.

രസഭസ്മം, കാന്തഭസ്മം, ഗന്ധകം, ഉരുക്കുഭസ്മം സ്വൎണ്ണമാക്ഷികഭസ്മം, ത്രികടുകു്, ത്രിഫല, കന്മദം, മനയോല, മഞ്ഞൾ, വിളാങ്കായു് ഇവ സമം പൊടിച്ചു കയ്യോന്നിനീരിൽ ഇരുപത്തിയൊന്നുപ്രാവശ്യം അരച്ചു നന്നാലു കുന്നിയിട വീതം സേവിച്ചാൽ പ്രമേഹം ശമിക്കും.

### ലഘുചന്ദ്രോദയരസം.

അഭ്രകഭസ്മം, ഗന്ധകം, രസം, വങ്കഭസ്മം, ഏലക്കായു്, കന്മദം ഇവ സമം പൊടിച്ചു വാഴക്കിഴങ്ങിന്റെ നീരിൽ രണ്ടുദിവസം രാവും പകലും അരച്ചു കുറേശ്ശ സേവിച്ചാൽ പ്രമേഹം മൂത്രകൃഛ്രം, കാമലയും, പിത്തവും സൂൎയ്യനെക്കണ്ട ഇരുട്ടുപോലെ പറന്നുപോകും.

### വങ്കേശ്വരരസം.

രസം, വങ്കഭസ്മം, ഗന്ധകം ഇവ മൂന്നും സമം കററാർവാഴനീരൊഴിച്ചു് ഒരുദിവസം അരച്ചു ഗുളികകളാക്കി കാശിക്കുപ്പിയിൽവച്ചു് ശീലമൺചെയ്തു് വാലുകായന്ത്രത്തിൽ ഗാഢാഗ്നികൂട്ടി ഒരുദിവസം എരിച്ചു് ആറിയതിന്റെശേഷം എടുത്തു തിപ്പലിപ്പൊടിയും, തേനും അനുപാനമായി സേവിച്ചാൽ സകല രോഗങ്ങളും ശമിക്കും.

### മേഹകുഞ്ജരകേസരിരസം.

രസം, ഗന്ധകം, അഭ്രകഭസ്മം, ലോഹഭസ്മം, ഈയഭസ്മം വങ്കഭസ്മം, സ്വർണ്ണഭസ്മം, വൈരഭസ്മം, മുത്തുഭസ്മം, ഇവസമം ശതാവരിനീരിൽ അരച്ചു് വില്ലയാക്കി ഉണക്കി മടക്കിൽവച്ചു മേൽമടക്കുകൊണ്ടു മൂടി ചാണകവറളിയിൽ നാലു പുടം ഇട്ടു് ആറിയതിന്റെശേഷം എടുത്തു നാലുകുന്നിയി-വീതം സേവിച്ചു തണുത്തവെള്ളംകുടിച്ചാൽ 20 വിധത്തിലുള്ളപ്രമേഹങ്ങളും ശമിക്കും. വീര്യവൃദ്ധിയും ബലവും കാന്തിയും അഗ്നിവർദ്ധനവും ഉണ്ടാകും.

### പഞ്ചലോഹരസായനം.

അഭ്രകഭസ്മം ഒരുഭാഗം, ലോഹഭസ്മം രണ്ടുഭാഗം; നാഗഭസ്മം മൂന്നുഭാഗം; വങ്കഭസ്മം; നാലുഭാഗം ഇവ ഒന്നിച്ചുചേർത്തു മലയമുക്കി, നിലപ്പന, ശതാവരി, ചന്ദനം ഇവയുടെ കഷായത്തിൽ പ്രത്യേകം പ്രത്യേകം ഓരോയാമം അരച്ചു കടലക്കാപ്രമാണം ഗുളികയരുട്ടി ഓരോ ഗുളികവീതം വെണ്ണയിൽ കാലത്തുകാലത്തു സേവിച്ചാൽ എല്ലാംമേഹങ്ങളും മൂലവ്യാധിയും, ഗ്രഹണിയും, മൂത്രകൃച്ഛ്രവും, കല്ലടപ്പും, കാമിലയും, പാണ്ഡുവും ശോഫവും അപസ്മാരവും ക്ഷതക്ഷയങ്ങളും രക്തകാസവും ശമിക്കും. പത്ഥ്യം വരകുചോറും കിരകളും പയറും വാഴക്കായും ഉപയോഗിക്കാം.

### മഹാവങ്കേശ്വരരസം.

വങ്കഭസ്മം, കാന്തഭസ്മം, അഭ്രകഭസ്മം, ചെമ്പരത്തിപ്പൂവു് ഇവസമം കററാർവാഴനീരിൽ ഏഴുതവണ അരച്ചു കുറേശ്ശസേവിച്ചാൽ പ്രമേഹങ്ങൾ ഇരുപതും, മൂത്രകൃച്ഛ്രവും സോമരോഗവും പാണ്ഡുവും അശ്മരിയും ശമിക്കും.

### വസന്തകുസുമാകരരസം.

സ്വർണ്ണഭസ്മം രണ്ടുഭാഗം; വെള്ളിഭസ്മം രണ്ടുഭാഗം; വങ്കഭസ്മം മൂന്നുഭാഗം; ലോഹഭസ്മം മൂന്നുഭാഗം; രസഭസ്മം നാലുഭാഗം; അഭ്രകഭസ്മം, പവിഴഭസ്മം, മുത്തുഭസ്മം ഇവ നന്നാലുഭാഗം; ഒന്നിച്ചുചേർത്തു പശുവിൻപാലും, കരിമ്പിൻനീരു്, ആടലോടകനീരു് ചന്ദനരസം, ഇരുവേലിരസം, മഞ്ഞൾരസം, പാടക്കിഴങ്ങിൻനീരു്, താമരപ്പൂരസം, പിച്ചകപ്പൂരസം ഇവയിൽ പ്രത്യേകം പ്രത്യേകം ഏഴുതവണ ഭാവന ചെയ്തു് കസ്തൂരിയും ചേർത്തു അരച്ചു തേൻ പഞ്ചസാര നെയ്യു് ഇവ അനുപാനമായി മുമ്മൂന്നു കുന്നിയിടവീതം സേവിച്ചാൽ മൂഢതയും, പ്രമേഹങ്ങളും, ക്ഷയവും, കാസവും, ദാഹരോഗവും ഉന്മാദവും, ശ്വാസവും, വായുമുട്ടും, രക്തദോഷം, വിഷം, പാണ്ഡു, ശൂല, മൂത്രാഘാതം, അശ്മരി ഇവകളും ശമിക്കും. പഞ്ചസാരയും ചന്ദനവും അനുപാനമായി സേവിച്ചാൽ അമ്ലപിത്തം ശമിക്കും. കാമവൃദ്ധിയും, സൌഖ്യവും, ബുദ്ധിശക്തിയും, ദേഹപുഷ്ടിയും ആയുസ്സും വർദ്ധിക്കും. നിത്യവും സേവിച്ചു് നല്ലതുപോലെ ആഹാരം ഉപയോഗിച്ചാൽ നൂററിൽപരം സ്ത്രീകളോടു വേണമെങ്കിലും ക്രീഡിക്കാം.

### മേഹാന്തകരസം.

രസഭസ്മം മൂന്നുഭാഗം; സ്വർണ്ണഭസ്മം നാലുഭാഗം; വെള്ളി, ഉരുക്കു, ചെമ്പു്, നാകം, പൊടിവൈരം അഭ്രകം, കന്മദം ഇവയുടെ ഭസ്മം പ്രത്യേകം പ്രത്യേകം മുമ്മൂന്നുഭാഗം ഗന്ധകചൂർണ്ണം മൂന്നുഭാഗം, ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്തു ത്രിഫലക്കഷായത്തിൽ അരച്ചു ഗുളികയുരുട്ടി നിഴലുണക്കി മൂന്നുപുടം ഇട്ടു ആറിയതിന്റെശേഷം എടുത്തു് ഇരുവേലി ചന്ദനം ഇവയുടെ കഷായത്തിൽ നാലുതവണ ഭാവനചെയ്തു നന്നാലുകുന്നിയിടവീതം പഞ്ചസാരയും തേനും ചേർത്തു സേവിച്ചാൽ മധുമേഹം, ഉദകമേഹം, ക്ഷയമേഹം, വാതമേഹം, കാസശ്വാസം അംഗദാഹം, ശിരോദാഹം മുതലായ പലരോഗങ്ങളും ശമിക്കും. മലടി സേവിച്ചാൽ പുത്രവതികളാകും. നഷ്ടവീര്യന്മാരായ പുരുഷന്മാർ സേവിച്ചാൽ അവർക്കു ശുക്ലവൃദ്ധിയേയും ശരീരപുഷ്ടിയേയും കാന്തിയേയും വർദ്ധിപ്പിക്കും.

### മേഹമൃഗാംകരസം.

രസം, ഗന്ധകം, വങ്കഭസ്മം കസ്തൂരി, ചായില്യം, കൊ

ത്തമല്ലി, കുങ്കുമപ്പൂവു്, നെല്ലിക്കാത്തോടു്, ജാതിക്കാപ്പൂവു്, ഏലക്കാ, കാട്ടുപാവൽ, ത്രികടുകു്, മുത്തങ്ങാക്കിഴങ്ങു്, പിച്ചകപ്പൂവു് ഇവസമം ചന്ദനക്കഷായത്തിൽ രണ്ടുയാമം അരച്ചു് ഇരണ്ടുകുന്നിയിടവീതം സേവിച്ചാൽ സർവ്വമേഹങ്ങളും രക്തമൂത്രവും ശമിക്കും. പഞ്ചസാരയും നെയ്യും അനുപാനമായി സേവിച്ചാൽ എത്ര വലിയ മേഹരോഗവും തീരും.

## മൂത്രകൃഛ്റ ചികിത്സ

### കൃഛ്റാന്തകരസം.

രസഭസ്മം, അഭ്രകഭസ്മം, പൊടിവൈരഭസ്മം, സ്വർണ്ണഭസ്മം, കാന്തഭസ്മം, ഗന്ധകം, മുത്തുഭസ്മം, പവിഴഭസ്മം ഇവസമം ചെറുനാരങ്ങാനീരിൽ അരച്ചു മൂശയിൽവച്ചു ശീലമൺചെയ്തു പുടമിടുക. ഇങ്ങനെ ഇരുപത്തിഅഞ്ചുപുടം ഇട്ടതിന്റെശേഷം എടുത്തു പൊടിച്ചു് മുമ്മൂന്നു കുന്നിയിടവീതം വെണ്ണയും പഞ്ചസാരയും ചേർത്തു സേവിച്ചാൽ മൂത്രകൃഛ്റം അശ്മരി മേഹവാതം പിത്തം കഫരോഗം ഇവകൾ ശമിക്കും.

### ലഘ്വേലാദികംശാപരരസം.

രസഭസ്മം ഒരുഭാഗം, ഗന്ധകം നാലുഭാഗം, ഇവ ഒന്നിച്ചുകൂട്ടി അരച്ചു കവിടിയിൽ ആക്കി വെങ്കാരം പാലൊഴിച്ചു അരച്ചതുകൊണ്ടു് കവിടിയുടെ വായടച്ചു മൂശി പാത്രത്തിൽവച്ചു് പുടംഇട്ടു് ആറിയതിന്റെശേഷം എടുത്തു പൊടിച്ചു് ഇരണ്ടു കുന്നിയിടവീതം നെയ്യു് അനുപാനമായി സേവിച്ചു് ജാതിക്കാവേരിട്ടു് ആട്ടിൻപാലു കറന്ന മുളകുപൊടിയും പഞ്ചസാരയും ചേർത്തു സേവിച്ചാൽ മൂത്രകൃഛ്റം ശമിക്കും.

### വൈക്രാന്തഗർഭരസം.

രസഭസ്മം, ഗന്ധകം, പൊടിവൈരഭസ്മം, സ്വർണ്ണഭസ്മം, ഇവസമം ചെറുനാരങ്ങാനീരിൽ അരച്ചു് മൂശയിൽവച്ചു് ഭൂധരപുടംഇട്ടു് ആറിയതിന്റെശേഷം എടുത്തു് ഉഴുന്നുപ്രമാണം ഗുളികകൾ ഉരുട്ടി തേൻചേർത്തു സേവിച്ചാൽ മൂത്രകൃഛ്റം ശമിക്കും.

### ചന്ദ്രകലാരസം.

രസഭസ്മം, താമ്രഭസ്മം, അഭ്രകഭസ്മം ഇവ കാൽപലം

വീതം; ശുദ്ധിചെയ്ത ഗന്ധകം അരപ്പലം; ഇവ ഒന്നിച്ചരച്ചു കുഴമ്പുപോലെ ആക്കി മുത്തങ്ങാക്കഷായം, മാതളനാരങ്ങാനീര്, പൂക്കൈതമുലനീര്, മഞ്ഞക്കരന്തോട്ടി (സഹദേവി)നീര്, കററാർവാഴനീര്, പപ്പടകപ്പുല്ലിൻനീര്, ആരാമശീതളനീര്, ശതാവരിനീര ഇവ ഓരോന്നുകൊണ്ടും ഓരോ ദിവസം അരച്ച് കടുകരോഹിണി, അമൃതിൻനീര്, പപ്പടകപ്പുല്ല്, ഇരുവേലി, കുന്നിവേര, ചന്ദനം, നറുനീണ്ടി ഇവസമം പൊടിച്ചതിനോടു ചേർത്തു്, മുന്തിരിങ്ങാക്കഷായത്തിൽ ഏഴുതവണ ഭാവനചെയ്ത് കടലയോളം പ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാ പിത്തരോഗങ്ങളും, വാതപിത്തകോപം അകത്തും പുറത്തും ഉണ്ടാകുന്ന സകലവിധ ചൂടുകളും, താപജ്വരവും, ഭ്രമവും, മൂർഛയും, സ്ത്രീകൾക്ക ഉണ്ടാകുന്ന രക്തസ്രാവങ്ങളും, ഊർദ്ധ്വഗതമായും അധോഗതമായും ഉള്ള രക്തപിത്തങ്ങളും രക്താതിസാരവും, എല്ലാവിധത്തിലും ഉള്ള മൂത്രകൃച്ഛ്രങ്ങളും ശമിക്കും.

## അശ്മരീചികിത്സ.

### പാഷാണവജ്രകരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; ഇവ ഒന്നിച്ചുചേർത്തു വെളുത്ത തമിഴാമനീരിൽ ഒരുദിവസം അരച്ച് കാശിക്കുപ്പിയിൽ ആക്കി വാമൂടി അടച്ചു കെട്ടി ഭൂധരപുടം ഇട്ട് ആറിയതിന്റെശേഷം എടുത്തു് നല്ലതുപോലെ പൊടിച്ച്, പൊടിക്കു സമം കല്ലൂർവഞ്ചിവേരിൻപൊടിയും ചേർത്തു് കാലത്തു രണ്ടു കുന്നിയിടവീതം സേവിച്ച് പുറമേ ചെട്ടിവെള്ളരിക്കഷായത്തിൽ തേൻചേർത്തും, രാത്രിയിൽ ഞെരിഞ്ഞിലും മുത്തങ്ങായും കൂടിഇട്ടുവച്ച കഷായത്തിൽ കൂവനൂറുചേർത്തും കുടിച്ചാൽ അശ്മരി ശമിക്കും.

### പാഷാണഭേദിരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; മനയോല ഒരുഭാഗം ഇവ ഒന്നിച്ചുചേർത്തു, വെളുത്തതമിഴാമനീരിലും, ആടലോടകനീരിലും പ്രത്യേകം പ്രത്യേകം മുമ്മൂന്നുതവണ അരച്ച് നിഴലുണക്കി കാശിക്കുപ്പിയിൽ ആക്കി വാലുകായന്ത്രത്തിൽവച്ച് മന്ദാഗ്നികത്തിച്ച് ഒരുദിവസം എരിച്ചു ആറിയതിന്റെശേഷം എടുത്തു പൊടിച്ച് ഈരണ്ടുകുന്നിയിടവീതം ചെട്ടിവെള്ളരിയും

കീഴാനെല്ലിയും കൂടി പാലിൽ അരച്ചു കലക്കിയതിലോ, മുതിര കഷായത്തിലോ ഞെരിഞ്ഞിൽകഷായത്തിലോ നെയ്യുചേൎത്തു് സേവിച്ചാൽ അശ്മരിരോഗം ശമിക്കും.

ശൎക്കരാശ്മരിക്കു ത്രിവിക്രമരസം.

താമ്രഭസ്മം, ആട്ടിൻപാലിൽ ഇട്ടു തിളപ്പിച്ചു് പാലിനു സമം നെയ്യുമൊഴിച്ചു് താമ്രഭസ്മത്തിനു തുല്യം രസവും ഗന്ധകവും ചേൎത്തു് നൊച്ചിയിലനീരിലൊഴിച്ചു ഓരോദിവസം അരച്ചു ഈരണ്ടുകുന്നിയിടവീതം സേവിച്ചു് മാതളനാരകവേരിട്ടു കഷായം കുറുക്കി കുടിച്ചാൽ അശ്മരി ശമിക്കും.

## ശൂലചികിത്സ.

സകലരോഗങ്ങൾക്കും ശൂലകുഠാരരസം.

ചുട്ടവെങ്കാരം, രസം, ഗന്ധകം, ത്രിഫല, ത്രികടുക്, അരിതാലം, വത്സനാഭി, താമ്രഭസ്മം, നേർവാളം ഇവ സമം കയ്യോന്നിനീരിൽ ഒരു ദിവസം അരച്ചു ഈരണ്ടുകുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളികവീതം മുളകുപൊടിയോ ഇഞ്ചിനീരോ അനുപാനമായി സേവിച്ചാൽ സകല ശൂലകളുംശമിക്കും.

ത്രിദോഷജശൂലകൾക്കു അഗ്നികുമാരരസം.

രസം, ഗന്ധകം, വെങ്കാരം ഇവ സമം; ശുദ്ധിചെയ്ത വത്സനാഭി മൂന്നുഭാഗം; കവിടിഭസ്മം, ശംഖഭസ്മം ഈരണ്ടുഭാഗം; നല്ലമുളക് എട്ടുഭാഗം; ഇവയെല്ലാംകൂടി ഒന്നിച്ചു ചേൎത്തു പൊടിച്ചു് ചെറുനാരങ്ങാനീരിൽ അരച്ചു ഈരണ്ടുകുന്നിയിടവീതം സേവിച്ചാൽ ത്രിദോഷശൂലകൾ ശമിക്കും.

സകലശൂലകൾക്കും താമ്രക്ഷാരരസം.

താമ്രഭസ്മം ഒരുപലം, ഗന്ധകം ഒരുപലം, പുളിക്ഷാരം രണ്ടുപലം, ഇവമൂന്നും ഒന്നിച്ചു ചേൎത്തരച്ചു് ചൂടുവെള്ളത്തിൽ കലക്കിസേവിച്ചാൽ എല്ലാശൂലകളും ശമിക്കും.

ശൂലാരിരസം.

അഭ്രകഭസ്മം മൂന്നുപലം; രസഭസ്മം ഒരുപലം; ഗന്ധകം ഒരുപലം; നേർവാളം രണ്ടുപലം; വെൺകാരം മൂന്നുപലം; ഇവ ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരിൽ മൂന്നുദിവസം അരച്ചു് ലന്തക്കുരുപ്രമാണം ഗുളികകൾ ഉരുട്ടി ശൎക്കരയും കാച്ചിനീരും

അനുപാനമായി സേവിച്ചാൽ ആമശൂലയും ക്രിമിശൂലയും മററു ശൂലകളും ശമിക്കും.

ഷൺമുഖരസം.

രസം, ഗന്ധകം, താമ്രഭസ്മം, തുവച്ചിലയുപ്പ് ഇവ സമം ചെറുനാരങ്ങാനീരിൽ ഏഴുദിവസം അരച്ചു വെയിലത്തുവെച്ചുണക്കി മൂശക്കകത്താക്കി ശീലമൺചെയ്തു മൂന്നു ലഘുപുടമിട്ട് ആറിയതിന്റെശേഷം എടുത്തുപൊടിച്ച് അതിനുസമം ത്രികടുകപ്പൊടിചേൎത്തു മൂന്നു കുന്നിയിടവീതം കൊടുത്താൽ സകല ശൂലകളും ശമിക്കും.

മഹാശൂലഹരരസം.

രസം, ഗന്ധകം, വെൺകാരം, വെള്ളക്കാശുകട്ടി, കർപ്പൂരം, കലമാൻകൊമ്പുഭസ്മം, താമ്രഭസ്മം, ചെറിയ കവടിഭസ്മം, ഇന്തുപ്പ്, വലിയ കവിടിഭസ്മം, പുള്ളിമാൻകൊമ്പുഭസ്മം, ശംഖഭസ്മം ഇവ സമം ഒന്നിച്ചുകൂട്ടി എരിക്കിൻപാൽ, ചതുരക്കള്ളിപ്പാൽ ഇവ ഓരോന്നുകൊണ്ടും പ്രത്യേകം പ്രത്യേകം ഓരോദിവസം അരച്ചുണക്കി വത്സനാഭിയും ത്രികടുകും സമം പൊടിച്ചുചേൎത്തു ഈരണ്ടു കുന്നിയിടവീതം മുളകുപൊടിയും നെയ്യും അനുപാനമായി സേവിച്ചാൽ മഹാശൂലകളും, ക്ഷയവും, പാണ്ഡുരോഗവും, അഗ്നിമാന്ദ്യവും മററും ശമിക്കും.

ശൂലഗജകേസരി.

രസം, ഗന്ധകം, വത്സനാഭി, കവിടിഭസ്മം, വെങ്കാരം, ഇന്തുപ്പ്, ചുക്ക്, തിപ്പലി ഇവ സമം വെററിലച്ചാററിലരച്ച് ഈരണ്ടു കുന്നിയിടവീതം സേവിച്ചാൽ സകല ശൂലകളും ശമിക്കും.

സകലശൂലകൾക്കും ഗന്ധകരസായനം.

ത്രിഫലപ്പൊടി ഒരുപലം; ഗന്ധകചൂൎണ്ണം അരപ്പലം; ലോഹഭസ്മം കാൽപലം; തേൻ അരക്കാൽപലം. ഇവയൊന്നിച്ചുചേൎത്തരച്ചു നെയ്യിൽ സേവിച്ചാൽ സകല ശൂലകളും ശമിക്കും.

## ഗുന്മചികിത്സ.

വാതഗുന്മത്തിനു ശിഖിപാടവരസം.

രസഭസ്മം, താമ്രഭസ്മം, അഭ്രകഭസ്മം, ഗന്ധകം,

സ്വർണ്ണം, മാക്കീരഭസ്മം, യവക്ഷാരം ഇവ ഒന്നിച്ചുചേൎത്തു കൊട്ടവേലിക്കഷായത്തിൽ ഒരുദിവസം അരച്ചു മുമ്മൂന്നു കുന്നി യിടവീതം വെററിലച്ചാററിൽ സേവിച്ചാൽ വാതഗുന്മം ശമിക്കും.

പിത്തഗുന്മത്തിന് ഉത്തമാഖ്യരസം.

കാൽപലം രസം ശംഖുപുഷ്പത്തിന്റെയും, എലിച്ചെവി യുടേയും നീരൊഴിച്ച് ഒരുദിവസമരച്ചു രസത്തിനസമം നേർ വാളപ്പൊടിയുംചേൎത്തു പുടമിട്ട് ആറിയതിന്റെശേഷം വീണ്ടും മേൽപ്രകാരം അരച്ച് അതിലും ഭൂപുടം കൂടിയിട്ട് ഈരണ്ടു കുന്നിയിടവീതം നെയ്യിലോ മുന്തിരിങ്ങാക്കഷായത്തിലോ കടു ക്കാക്കഷായത്തിലോ സേവിച്ചാൽ പിത്തഗുന്മം ശമിക്കും.

ശ്ലേഷ്മഗുന്മത്തിനു വിദ്യാധരരസം.

രസം, ഗന്ധകം, താളകഭസ്മം, താമ്രഭസ്മം, പൊൻ മാക്കീരഭസ്മം, തുത്ഥഭസ്മം ഇവ സമം തിപ്പലിക്കഷായം ചതുരക്കള്ളിപ്പാൽ, ആട്ടിൻമൂത്രം ഇവകൾ ഓരോന്നിലും പ്ര ത്യേകം പ്രത്യേകം അരച്ചു ഈരണ്ടു കുന്നിയിടവീതം സേവി ച്ചാൽ പിത്തഗുന്മം ശമിക്കും.

ഗുന്മോദരഗജാരാതിരസം.

രസം, ഗന്ധകം, തിപ്പലി, കടുക്കാത്തൊലി, തുത്ഥം, കൊ ന്നക്കാരസം ഇവ സമം ചതുരക്കള്ളിപ്പാലൊഴിച്ചു ഒരുദിവസം അരച്ചു ഈരണ്ടു കുന്നിയിടവീതം സേവിച്ചാൽ ഗുന്മം, ഉദര രോഗം, സ്ത്രീകൾക്കുണ്ടാകുന്ന ജലോദരം ഇവ ശമിക്കും.

ഗുന്മകുഠാരം.

വെൺകാരം, രസം, ഗന്ധകം, ത്രിഫല, ത്രികടുകം, താ ളകം, വത്സനാഭി, താമ്രഭസ്മം ഇവ സമം; ഇവയെല്ലാററി ലും നേർപാതി നേർവാളം, ഇവഎല്ലാംകൂടി ഒന്നിച്ചുചേൎത്ത്, കയ്യോന്നിനീരൊഴിച്ചരച്ച് കടലക്കാപ്രമാണം ഗുളികയുരുട്ടി, അനുപാനസമേതം ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാ ഗുന്മങ്ങളും തീരും.

നാഗാദിമാത്ര.

നാഗഭസ്മം, വങ്കഭസ്മം, അഭ്രകഭസ്മം, കാന്തഭസ്മം, ഇവ ഓരോപലംവീതം; താമ്രഭസ്മം പലം നാല്; ഇവ ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരൊഴിച്ചരച്ചു കുന്നിയിടവീതം

ഗുളികയുരുട്ടി വെൺകാരവും തുവച്ചിലക്കാരവും കലക്കിയ ഇഞ്ചിനീരിൽ അരച്ച തേനുംചേൎത്തു സേവിച്ചാൽ അജീൎണ്ണം, അമ്ലപിത്തം, ഹൃദയശൂല മുതലായവയും എല്ലാവിധ ഗുന്മരോഗങ്ങളും ശമിക്കും.

ചിഞ്ചാശംഖ്വാദ്യം.

പുളിന്തോട്ടുചുട്ടഭസ്മം, ചതുരക്കള്ളിചുട്ടഭസ്മം, എരിക്കിൻക്ഷാരം ഇവ ഓരോപലംവീതം; തുവച്ചിലക്കാരം, ചവൎക്കാരം ഇവ അരപ്പലം വീതം; ഇവ ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരൊഴിച്ചരച്ചു് അതിന്റെശേഷം കൊടുവേലിക്കഷായത്തിൽ മൂന്നുദിവസമരച്ച കയ്യോന്നി, നൊച്ചി, നിലപ്പനക്കിഴങ്ങ്, ഇഞ്ചി ഇവയുടെ രസത്തിൽ പ്രത്യേകം പ്രത്യേകം ഓരോതവണ ഭാവനചെയ്തു ലന്തപ്പഴപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക രാവിലെ സേവിച്ചാൽ അനേകവിധം ഗുന്മവ്യാധികളും എല്ലാവിധ ശൂലകളും, അജീൎണ്ണം, മന്ദാഗ്നി, ഗ്രഹണിരോഗം ഇവകളും ശമിക്കും. പത്ഥ്യം:—എണ്ണവകകളും, പുളിയും, കടുകും ഉപേക്ഷിക്കണം.

# ഹൃദ്രോഗചികിത്സ.

ഹൃദയാൎണ്ണരസം.

രസം, താമ്രഭസ്മം, ഗന്ധകം ഇവ സമം ത്രിഫലക്കഷായത്തിൽ ഒരുദിവസവും, മണിത്തക്കാളിരസത്തിൽ ഒരുദിവസവും അരച്ചു് കടലക്കായപ്രമാണം ഗുളികകൾ ഉരുട്ടി അതിൽ ഓരോ ഗുളികവീതം സേവിച്ചാൽ ഹൃദയരോഗം ശമിക്കും.

രസായനം.

രസം, താമ്രഭസ്മം, ഗന്ധകം, അഭ്രകഭസ്മം ഇവ സമം മരുതിൻപട്ടരസത്തിൽ ഇരുപത്തൊന്നു പ്രാവശ്യം ഭാവനചെയ്തു് മുമ്മൂന്നു കുന്നിക്കുരുവീതം തേനുംകൂട്ടി സേവിച്ചാൽ വാതജമായും, പിത്തജമായും, കഫജമായും, ത്രിദോഷജമായും, കൃമിജമായും ഉള്ള ഹൃദയരോഗം ശമിക്കും.

# ഉദരരോഗചികിത്സ.

പ്ലീഹഗുന്മോദരത്തിനു് ഉദരാവരണരസം.

രസഭസ്മം, വംഗഭസ്മം, താമ്രഭസ്മം, ഗന്ധകം ഇവ ഓരോ പലംവീതം എരിക്കിൻപാലിലൊഴിച്ചു് ഒരുദിവസം

ഞരച്ചുരുട്ടി മടക്കിൽവച്ചു മേൽമടക്കകൊണ്ടുമൂടി ശീലമൺചെയ്തു് ഭൂധരപുടംഇട്ടു് ആറിയതിന്റെശേഷം എടുത്തു് ഈരണ്ടു കുന്നിപ്രമാണം നെയ്യിലോ, വെളുത്ത തമിഴാമപ്പൊടിയിലോ സേവിച്ചാൽ പ്ലീഹയും ഗുന്മോദരവും ശമിക്കും.

### ജലോദരത്തിനു ത്രൈലോക്യഡംബരരസം.

രസം, ഗന്ധകം, താമ്രഭസ്മം, ലോഹഭസ്മം, അഭ്രകഭസ്മം, വത്സനാഭി, വെൺകാരം, ചവക്കാരം, ചായില്യം, കവിടിഭസ്മം ഇവസമം എരിക്കിൻപാലു്, ചതുരക്കള്ളിപ്പാൽ, നൊച്ചിയിലനീരു്, കയ്യോന്നിയിലച്ചാറു്, ഇഞ്ചിനീരു് ഇവയിൽ പ്രത്യേകം പ്രത്യേകം ഓരോദിവസം ഭാവനചെയ്തു് ഈരണ്ടു കുന്നിയിടവീതം അനുപാനസഹിതം ഇരുപത്തിഒന്നു ദിവസം സേവിച്ചാൽ ഗുന്മം, ജലോദരം, വീക്കം, പാണ്ഡുക്ഷയങ്ങൾ ശൂല, അതിസാരം മുതലായതുകൾ ശമിക്കും.

### ജലോദരവിരേചനരസം.

ചുട്ടവെൺകാരം, നല്ലമുളക, രസം, ഇവ ഓരോപലം; ഗന്ധകം രണ്ടുപലം; തിപ്പലി രണ്ടുപലം; ചുക്കരണ്ടുപലം; ഇവ പൊടിച്ചു് ഇവയ്ക്കു സമം നേർവാളക്കുരുവും ചേർത്തു പൊടിച്ചു ഈരണ്ടു കുന്നിയിടവീതം സേവിച്ചാൽ വയറിളകി ഉദരരോഗം ശമിക്കും.

### ഇച്ഛാഭേദിരസം.

ചുക്കു്, മുളകു്, രസം, ഗന്ധകം, വെൺകാരം ഇവ ഓരോ പലം; നേർവാളം, മൂന്നുപലം; ഇവ ഒന്നിച്ചുചേർത്തു് ഇടിച്ചു പൊടിയാക്കി ഈരണ്ടു കുന്നിപ്രമാണം പഞ്ചസാരയുംചേർത്തു സേവിച്ചാൽ ചൂടുവെള്ളം കുടിക്കുന്നതിനു തക്കവണ്ണം വയറിളകും. പത്ഥ്യം തൈരൊഴിച്ചു ചോറുണ്ണണം.

### ജലോദരത്തിനു വഹ്നിരസം.

രസം പലംനാലു്; ഗന്ധകം പലംഎട്ടു്; മഞ്ഞൾ, ത്രിഫല, മനയോല ഇവ ഈരണ്ടുപലം; വെളുത്തശിവതവേരു്, നേർവാളക്കുരുവും, കൊടുവേലിക്കിഴങ്ങു് ഇവ മുമ്മൂന്നുപലംവീതം; ത്രികടുകം, നാഗദന്തി, ജീരകം ഇവ എട്ടെട്ടുപലംവീതം; ഇവയെല്ലാം ഒന്നിച്ചുചേർത്തുപൊടിച്ചു് മുഞ്ഞകഷായം, ചതുരക്കള്ളിപ്പാലു്, കയ്യോന്നിനീരു്, കൊടുവേലികഷായം ആവണക്കിൻവേർകഷായം ഇവ ഒരോന്നിലും ഏഴേഴുതവണവീതം അരച്ചു

ഗുളികയുരുട്ടി അരപ്പലം ചൂടുവെള്ളത്തിൽ ഓരോ ഗുളികസേവിച്ചാൽ വയറിളകും. എല്ലാ ഉദരവ്യാധികളും മൂഢവാതങ്ങളും ശമിക്കും. പത്ഥ്യം—മോരിൽ ഇന്തുപ്പുകലക്കി കുടിക്കുകയും ചൂടുവെള്ളം കുടിക്കുകയും ചെയ്യണം.

### വജ്രക്ഷാരയോഗം.

തുവർച്ചിലയുപ്പ്, ചവക്കാരം, കടലുപ്പ്, കാരുപ്പ്, ഇന്തുപ്പ്, വെൺകാരം, തുവർച്ചിലക്കാരം ഇവ സമം പൊടിച്ച് എരിക്കിൻപാല്, ചതുരക്കള്ളിപ്പാൽ ഇവയിൽ മുമ്മൂന്നുദിവസം അരച്ചുണക്കി മടക്കിൽ എരിക്കിലവച്ച് അതിനകത്ത് ഈ മരുന്നാക്കി എരിക്കിലകൊണ്ടും മൂടി മേൽമടക്കകൊണ്ടടച്ചു ശീലമൺചെയ്ത് ഗജപുടംഇട്ട് ആറിയതിന്റെശേഷം എടുത്തു പൊടിച്ച് ത്രികടുക് വിഴാലരിക്കാമ്പ് വെളുത്തകടുക് ത്രിഫല, ചൊവിയം, വെരുങ്കായം ഇവ പൊടിച്ചു പൊടിയുംകൂട്ടി മോരിൽ ബലത്തിനു തക്കതുപോലെ സേവിച്ചാൽ എട്ടുവിധ ഉദരരോഗങ്ങളും, ശോഫം, ഗുന്മം, അഷ്ഠീല, മന്ദാഗ്നി, അരുചി, പ്ലീഹ മുതലായവയും ശമിക്കും.

## അണ്ഡവൃദ്ധിചികിത്സ.

### വൃദ്ധിനാശനരസം.

രസം, ഗന്ധകം ഇവ ഓരോപലം; ഇവരണ്ടിനും സമം സ്വർണ്ണമാക്ഷീരക്കല്ല്; ഇവ ഒന്നിച്ചുചേർത്ത് കടുക്കാക്കഷായത്തിൽ മൂന്നുദിവസം അരച്ച് അതിന്റെശേഷം ആവണക്കെണ്ണയിൽ ഒരുദിവസം കൂടി അരച്ചു സേവിച്ചാൽ അണ്ഡവൃദ്ധി ശമിക്കും.

### കജ്ജലിയോഗം.

സമം രസവും, ഗന്ധകവുംകൂട്ടി ആവണക്കെണ്ണയിലും ഗോമൂത്രത്തിലും അരച്ചു കുഴമ്പാക്കി സേവിച്ചാൽ അണ്ഡവൃദ്ധി ശമിക്കും.

## വാതരക്തചികിത്സ.

### പഞ്ചാമൃതരസം.

അഭ്രകഭസ്മം രണ്ടുപ്പലം; രസം, ഗന്ധകം ഇവ ഓരോപലം; ഗുഗ്ഗുലു നാലുപലം; അമൃതിൻനീര് നാലുപലം; ഇവ

ഒന്നിച്ചുചേൎത്തു, നൊച്ചിവേർ, ഞെരിഞ്ഞിൽ, അമൃതു്, ലന്ത വേരു് ഇവയുടെ കഷായത്തിൽ ഏഴേഴുതവണ അരച്ചു് നന്നാലുകുന്നിയിടവീതം ഔഷധം ലന്തവേരിട്ടു വെച്ച കഷായത്തിൽ സേവിച്ചാൽ വാതരക്തം ശമിക്കും.

താളകേശ്വരരസം.

താളകം, അഭ്രം ഇവ സമം വെളുത്ത തമിഴാമനീരിൽ ഒരു ദിവസം അരച്ചു് വില്ലതട്ടി വെയിലത്തുവച്ചുണക്കി വെളുത്ത തമിഴാമ സമൂലം ചുട്ടുണ്ടാക്കിയ ക്ഷാരംകൊണ്ടു കഴുത്തുവരെ മൂടിയ മൂശയ്ക്കകത്തു മരുന്നുവില്ല വച്ചു് മൂടിയടച്ചു്, ശീലമൺ ചെയ്തു് വെയിലത്തുവച്ചുണക്കി അടുപ്പേററി രാപകൽ ഒന്നുപോലെ അഞ്ചുദിവസം എരിച്ചു് ആറിയതിൻെറശേഷം എടുത്തു കുന്നിപ്രമാണം അമൃതിൻകഷായത്തിൽ സേവിച്ചാൽ നോവോട്ടുക്രൂടിയ വാതരക്തങ്ങളും, പതിനെട്ടുവിധ കുഷ്ഠങ്ങളും, ഉപദംശവും, വിസൎപ്പരോഗവും, മണ്ഡലകുഷ്ഠവും, ചൊറിചിരങ്ങുകളും, വിസ്ഫോടങ്ങളും, വാതരക്തം കൊണ്ടുണ്ടാകുന്ന മററുരോഗങ്ങളും ഗരുഡനെക്കണ്ട സൎപ്പങ്ങളെപ്പോലെ ഭയന്നു മാറും.

പത്ഥ്യം:—ഉപ്പും, പുളിയും, കാരവും ഉപയോഗിക്കുകയും വെയിലും കാററും തീയും കൊള്ളുകയും ചെയ്യരുതു്. ഉപ്പു ഉപയോഗിക്കാതെ നിവൃത്തിയില്ലാത്തവർ ഇന്തുപ്പുചേൎത്തു് മധുരപദാൎത്ഥങ്ങൾ ഭക്ഷിച്ചുകൊള്ളണം.

സവ്വേശ്വരരസം.

രസം, പെരുങ്കായം, ലോഹഭസ്മം ഇവവകയ്ക്കു കാൽപലം വീതം; താമ്രഭസ്മം, ശുദ്ധിചെയ്ത ഗന്ധകം ഇവ വകയ്ക്കു രണ്ടു പലംവീതം; ഇവ ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരൊഴിച്ചരച്ച വിഷമുഷ്ടി, എരുക്കു്, ഉമ്മത്തു്, ചതുരക്കള്ളി, കണവീരം ഇവയുടെ രസംകൊണ്ടു ഏഴുതവണ ഭാവനചെയ്തുരുട്ടി വാലുകായന്ത്രത്തിൽവച്ചു എരിച്ചു് ആറിയതിൻെറശേഷം എടുത്തു മുക്കാൽപലം വത്സനാഭിയും കാൽപലം തിപ്പലിയുംചേൎത്തു ഒരു കുന്നിയിടമുതൽ രണ്ടുകുന്നിയിടവരെ ഉമ്മത്തിൻനീരിൽ സേവിച്ചാൽ വാതരക്തം ശമിക്കും.

## ശീതപിത്തചികിത്സ.

ശീതാരിരസം.

രസം ഒരു ഭാഗം; ഗന്ധകം രണ്ടുഭാഗം; ഇവ ഒന്നിച്ചുചേൎത്തു വെളുത്തതമിഴാമ, കൊടുവേലി ഇവയുടെ ചാറൊഴിച്ചു് അതിൽ

എട്ടുപങ്കു പഴുത്ത എരിക്കിലച്ചാറൊഴിച്ചു മർദ്ദിച്ച് രസത്തിൻ പകുതി വത്സനാഭിയും ചേൎത്തരച്ചു് വീണ്ടും കൊടുവേലിക്കഷായം ഒഴിച്ചു് കുറേനേരംകൂടി അരച്ച് ഒന്നു കുന്നിയിടമുതൽ മൂന്നു കുന്നിയിടവരെ ഇഞ്ചിനീരിലോ, മുളകുചൂൎണ്ണം ഇവയിലോ ഒരുമാസം സേവിച്ചാൽ ശീതപിത്തം ശമിക്കും.

## അമ്ലപിത്തചികിത്സ

### സൂതശേഖരരസം.

രസം, സ്വൎണ്ണഭസ്മം, വെൺകാരം, വത്സനാഭി, ചുക്ക്, മുളക്, തിപ്പലി, ഉമ്മത്തിൻകുരു, ഗന്ധകം, താമ്രഭസ്മം, ചതുൎജ്ജാതം, ശംഖഭസ്മം, കൂവളത്തിൻകായുടെ ഉള്ളിലെ വസ, കച്ചോലം ഇവ ഒന്നിച്ചുചേൎത്ത് കയ്യോന്നിനീരിലൊഴിച്ചു ഒരു ദിവസം അരച്ച് കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി, ദേഹബലം അനുസരിച്ചു ഒന്നോ രണ്ടോ ഗുളികവീതം തേനോ നെയ്യോ അനുപാനമായി 40ദിവസം സേവിച്ചാൽ, അഞ്ചുപ്രകാരത്തിലുള്ള ഗുന്മവ്യാധികളും അഞ്ചുവിധത്തിലുള്ള കാസങ്ങളും, ഗ്രഹണിരോഗവും, ഭയങ്കരമായ വായുക്ഷോഭവും, ഉദാവൎത്തവും, ക്ഷയവും, അമ്ലപിത്തവും ശമിക്കും.

### രസാമൃതം.

ത്രികടുക്, ത്രിഫല, മുത്തങ്ങാക്കിഴങ്ങ്, വിഴാലരിക്കാമ്പ്, കൊടുവേലിക്കിഴങ്ങ് ഇവ വകയ്ക്ക് ഓരോപലംവീതം; ഗന്ധകം, അരപ്പലം; രസം കാൽപ്പലം; ഇവ ഒന്നിച്ചുചേൎത്ത് പൊടിച്ച് നല്ലതുപോലെ മൃദുവാക്കി കാല്പലം പൊടിവീതം തേൻ, നെയ്യ്, തണുത്തവെള്ളം, പശുവിൻപാൽ ഇവയിൽ ഏതെങ്കിലും ഒന്ന് അനുപാനമായി സേവിച്ചാൽ അമ്ലപിത്തം അഗ്നിമാന്ദ്യം, പരിണാമശൂല, കാമില പാണ്ഡുരോഗം ഇവ ശമിക്കും.

## അജീൎണ്ണചികിത്സ.

### അഗ്നിമുഖരസം.

രസം, ഗന്ധകം, വത്സനാഭി ഇവ സമം ഒന്നിച്ചുചേൎത്ത്, ഇഞ്ചിനീരൊഴിച്ച്, അരയാൽ, പുളി, കടലാടി, ഇവയുടെ ക്ഷാരങ്ങളും ഇന്തുപ്പ് ക്ഷാരം, ചവൎക്കാരം, വെങ്കാരം, ജാതിക്കാ, ഇവ

വർങ്ങം, ചുക്ക്, മുളക്, തിപ്പലി, കടുക്ക, നെല്ലിക്ക, ശംഖഭസ്മം, പുഷ്കരമൂലം, മുരുക്കിൻക്ഷാരം, എള്ളുംകെട്ടി ചുട്ടക്ഷാരം, ഇവസമം, പെരുങ്കായം, ജീരകം ഇവ വകയ്ക്കു രണ്ടുഭാഗംവീതം ഇവയെല്ലാം ഒന്നിച്ചുചേൎത്ത് ചെറുനാരങ്ങാനീർ മുതലായ പുളിരസങ്ങൾ എല്ലാം ഒഴിച്ചരച്ചു കുന്നിപ്രമാണം ഗുളികയുരുട്ടി സേവിച്ചാൽ ജീൎണ്ണശക്തിയും, പാചനശക്തിയും, വിശപ്പും, ഉണ്ടാകും. അജീൎണ്ണം, ശൂല, വയറിളക്കം, ശ്വാസംമുട്ട്, ഗുന്മം, ഉദരം മുതലായ വ്യാധികൾ ശമിക്കും.

### അജീൎണ്ണാരിരസം.

രസം, ഗന്ധകം, ഇവ ഓരോപലം; കടുക്കാത്തോട് രണ്ടു പലം; ചുക്ക്, തിപ്പലി, മുളക്, ഇന്തുപ്പ് ഇവ മുമ്മൂന്നുപലം വീതം; കാഞ്ഞാവില പലം 4. ഇവയെല്ലാം ഒന്നിച്ചുചേൎത്തു ചെറുനാരങ്ങാനീരിലരച്ചു മൂന്നുപുടമിട്ടു കുന്നിപ്രമാണം സേവിച്ചാൽ ജീൎണ്ണശക്തിയും വിശപ്പും ഉണ്ടാകും.

### പാശുപതരസം.

രസം കാൽപലം; ഗന്ധകം അരപ്പലം; കാന്തഭസ്മം മുക്കാൽപലം; വത്സനാഭി ഒന്നരപ്പലം; ഇവ ഒന്നിച്ചുചേൎത്തു കൊടുവേലിക്കഷായത്തിൽ അരച്ചു, ത്രികടുക രണ്ടുപലം; ഇലവർങ്ങം, ഏലക്കാ ഇവ രണ്ടുപലം; ജാതിക്കായും ജാതിപത്രിയും ഒരുപലം; പഞ്ചലവണം ഒന്നര പലം; കള്ളി, എരുക്ക്, പുളി, കടലാടി, അരയാൽ ഇവ ചുട്ടക്ഷാരം പ്രത്യേകം പ്രത്യേകം അരപ്പലംവീതം; വെങ്കാരം, തുവർച്ചിലക്കാരം, ചവക്കാരം, പെരുങ്കായം, ജീരകം, കടുക്കാത്തോൽ ഇവ വകയ്ക്കു പലം നാലിൽ ഒന്നുവീതം; ഇവയെല്ലാം ഒന്നിച്ചുകൂട്ടിപൊടിച്ചു് അതിൽ ഏഴിൽ ഒരുഭാഗം ഉമ്മത്തിൻകുരുവിൻഭസ്മവുംചേൎത്തു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം സേവിച്ചാൽ എല്ലാ അജീൎണ്ണരോഗങ്ങളും ശമിക്കും

ഈ ഗുളിക നിലപ്പനക്കഷായത്തിലോ മോരിലോ സേവിച്ചാൽ ഉദരരോഗം ശമിക്കും. കദളിവാഴമാണത്തിന്റെ നീരിൽ സേവിച്ചാൽ അതിസാരവും, മോരും ഇന്തുപ്പും അനുപാനമായി സേവിച്ചാൽ ഗ്രഹണിയും, ചുക്കും പെരുങ്കായവും, തുവർച്ചിലയുപ്പുംകൂട്ടി സേവിച്ചാൽ ശൂലരോഗവും, മോരുമാത്രം അനുപാനയുക്തമായി സേവിച്ചാൽ മൂലവ്യാധിയും, തിപ്പലിപ്പൊടിയിൽ സേവിച്ചാൽ രാജയക്ഷ്മാവും; ചുക്കും, തുവർ

ച്ചിലയുപ്പുംകൂട്ടി സേവിച്ചാൽ വാതരോഗവും, അമൃതിൻനീരിൽ സേവിച്ചാൽ പിത്തരോഗവും, തിപ്പലിപ്പൊടിയും തേനും അനുപാനമായി സേവിച്ചാൽ ശ്ലേഷ്മരോഗവും,സൂര്യപ്രകാശം തട്ടിയ അന്ധകാരംപോലെ ശമിക്കും.

ചിന്താമണിരസം.

രസം, ഗന്ധകം, താമ്രഭസ്മം, അഭ്രകഭസ്മം, കടുക്കാ, താന്നിക്കാ, നെല്ലിക്കാ, ചുക്ക്, മുളക്, തിപ്പലി, നേർവാളം ഇവ സമം ഒന്നിച്ചുചേർത്തു തുമ്പപ്പൂരസത്തിൽ അരച്ചുണക്കി നല്ലതുപോലെ നേർമ്മിച്ച് ഓരോ കുന്നിയിടവീതമോ ഈരണ്ടു കുന്നിയിടവീതമോ ദേഹബലംപോലെ സേവിച്ചാൽ അജീർണ്ണവും, എട്ടുവിധജ്വരങ്ങളും, സകല ശൂലകളും, ആമവാതവും ശമിക്കും.

ഹുതാശനരസം.

വത്സനാഭി ഒരുഭാഗം; വെൺകാരം എട്ടുഭാഗം; മുളകു പന്ത്രണ്ടുഭാഗം; ഇവ ഒന്നിച്ചുചേർത്തരച്ചു ദേഹബലത്തിനു തക്കവണ്ണം സേവിച്ചാൽ അഗ്നിദീപനം ഉണ്ടാവുകയും, കഫവാതകോപങ്ങളെ ശമിപ്പിക്കുകയും ചെയ്യും.

## അശോരോഗചികിത്സ.

### മൂലവ്യാധികുഠിവരസം.

രസം, പൊടിവൈരം, ചെമ്പ്, അഭ്രകം, കാന്തം ഇവയുടെ ഭസ്മം സമമായി എടുത്തു മാതളനാരങ്ങാരസത്തിലരച്ചു നന്നാലു കുന്നിയിടവീതം സേവിച്ചാൽ എല്ലാവിധ മൂലവ്യാധികളും ശമിക്കും.

ലോഹാമൃതരസം.

ലോഹഭസ്മം എഴുപത്തിരണ്ടുഭാഗം; ത്രികടുകം, ത്രിഫല, കൊടുവേലിക്കിഴങ്ങ്, മുത്തങ്ങാക്കിഴങ്ങ്, കൊടിത്തൂവവേർ, നിലവേപ്പ്, വേപ്പിൻപട്ട, പേരപ്പുട്ടിൽ, കടുകരോഹിണി, അമൃത്, ദേവതാരം, വിഴാലരിക്കാമ്പ്, പപ്പടകപ്പുല്ല് ഇവ ഓരോഭാഗംവീതം പൊടിച്ചു ലോഹഭസ്മത്തോടുകൂടെചേർത്തു നേർമ്മിച്ചു തേനിലോ നെയ്യിലോ സേവിച്ചാൽ സകല മൂലവ്യാധികളും ശമിക്കും.

## ക്രമിരോഗചികിത്സ.

### ക്രമിമുക്തരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; അയമോദകം മൂന്നുഭാഗം; വിഴാലരി നാലുഭാഗം; വിഷമുഷ്ടിക്കുരു അഞ്ചുഭാഗം; മുരുക്കിൻകുരു ആറുഭാഗം ഇവ ഒന്നിച്ചുചേൎത്തുപൊടിച്ചു അഞ്ചുഞ്ചു കുന്നിയിടവീതം തേൻകൂട്ടി സേവിച്ചു പുറകേ മുത്തങ്ങാക്കഷായവും കുടിച്ചാൽ ക്രമി ശമിക്കും.

### സാവിത്രീവടകം.

മുരുക്കിൻകുരു രണ്ടുപലം; ലോഹഭസ്മം രണ്ടുപലം; കടുക്കാ, അമൃതു്, താന്നിക്കാ, നെല്ലിക്കാ ഇവ ഓരോപലം; പുങ്ക്, ചെവിയം, ത്രികടുക്, കൊടുവേലി, ഓമം, വിഴാലരിക്കാമ്പ് ഇവ ഓരോന്നു് അരപ്പലംവീതം; നല്ലെണ്ണപലം രണ്ടു്; ത്രിഫല കഷായം 16 പലം; കല്ക്കണ്ടു മുപ്പത്തിരണ്ടുപലം; ഇലവൎങ്ഗപ്പൂവ്, ഏലക്കായു, നാഗപ്പൂവ് ഇവ സമം; ഇവ എല്ലാംകൂടി പൊടിച്ചുചേൎത്തു കഴഞ്ചിക്കുരുപ്രമാണം ഗുളികകളായി ഉരുട്ടി ഉണക്കി അഗ്നിബലത്തിനുതക്കവണ്ണം സേവിച്ചാൽ ക്രമി, കുഷ്ഠം, അഗ്നിമാന്ദ്യം, വീക്കം, ഗുന്മം, ഉദരം, വ്രണം, കാമില, പാണ്ഡുരോഗം, മൂലവ്യാധി, ഭഗന്ദരം ഇവ ശമിക്കും.

## തൃഷ്ണാരോഗചികിത്സ

### രസാദിചൂൎണ്ണം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; പച്ചക്കൎപ്പൂരം മൂന്നുഭാഗം; കന്മദം നാലുഭാഗം; ഇരുവേലി അഞ്ചുഭാഗം; നല്ലമുളക് ആറുഭാഗം; പഞ്ചസാര ഏഴുഭാഗം; ഇവ ഒന്നിച്ചുചേൎത്തു നല്ലതുപോലെ പൊടിച്ചു മുമ്മൂന്നു കുന്നിപ്രമാണം സേവിക്കുകയും രാത്രിയിൽ കോരി അടച്ചുവച്ചിരുന്ന പച്ചവെള്ളം അതിരാവിലെ കുടിക്കുകയും ചെയ്താൽ എത്ര വലിയ തൃഷ്ണയും ശമിക്കും.

## ഉന്മാദരോഗചികിത്സ.

### ഉന്മാദഗജകേസരിരസം.

രസം, ഗന്ധകം, മനയോല, ഇവ സമം; ഇവയെല്ലാറ്റിനും തുല്യം ഉമ്മത്തിൻകുരുവ്; ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു

പൊടിച്ചു്, വയമ്പുകഷായത്തിലും, കൊട്ടുവേലികഷായത്തിലും ഏഴേഴുതവണ ഭാവനചെയ്തു ശരിയായി പൊടിച്ചു് അയ്യഞ്ചു കുന്നിയിടവീതം നെയ്യുചേൎത്തു സേവിച്ചാൽ ഉന്മാദം, അപസ്മാരം, ഭൂതോന്മാദം, ജ്വരം ഇവകൾ ശമിക്കും.

### ഭൂതഭൈരവരസം.

രസം, താളകം, മനയോല, ലോഹഭസ്മം, സൌവീരാഞ്ജനം, താമ്രഭസ്മം, ഗന്ധകം ഇവ ഒന്നിച്ചുചേൎത്തു് ആട്ടിൻമൂത്രമൊഴിച്ചരച്ചു് ഇരട്ടി ഗന്ധകവുമായി യോജിപ്പിച്ചു നന്നാലു കുന്നിയിടവീതം നെയ്യുകൂട്ടി സേവിച്ചാൽ അപസ്മാരം, ഉന്മാദം, ഇവ ശമിക്കും. ഈ മരുന്നു സേവിച്ചതിന്റെശേഷം ത്രികടുക്, പെരുങ്കായം ഇവയുടെ പൊടി നെയ്യുകൂട്ടിയോ, ഇന്തുപ്പും മനുഷ്യമൂത്രവും ചേൎത്തോ, അല്ലെങ്കിൽ ഉമ്മത്തിൻകുരുവു പൊടിച്ചു പൊടിയും നെയ്യും അനുപാനമായോ കൊടുക്കണം.

## അപസ്മാരരോഗചികിത്സ.

### അപസ്മാരഗജാങ്കുശരസം.

പെരുങ്കായം, തുവച്ചിലയുപ്പു്, ത്രികടുക് ഇവ സമം പൊടിച്ചു് ഗോമൂത്രത്തിൽ ഒരുദിവസം ഊറയ്ക്കുവെച്ചു പിറ്റേദിവസം എടുത്തുണക്കി മൂന്നിലൊരുഭാഗം രസഭസ്മവും ചേൎത്തു ആട്ടിൻനെയ്യിൽ ഏഴുദിവസം സേവിച്ചാൽ സകല ഉന്മാദരോഗങ്ങളും, അപസ്മാരരോഗങ്ങളും ശമിക്കും.

### ഭൂതഭൈരവരസം.

രസഭസ്മം, താമ്രഭസ്മം, ലോഹഭസ്മം, താളകം, ഗന്ധകം, മനയോല, സ്രോതോഞ്ജനം ഇവസമം മനുഷ്യമൂത്രത്തിലരച്ചു് ഉണ്ടയാക്കി അതിൽ രണ്ടിരട്ടി ഗന്ധകവുംചേൎത്തു് ഇരുമ്പുകിണ്ണത്തിൽവെച്ചു് അടുപ്പേററി കുറേനേരം തീയെരിച്ചുവാങ്ങി അയ്യഞ്ചു കുന്നിയിടവീതം നെയ്യുചേൎത്തോ, പെരുങ്കായം, തുവച്ചിലയുപ്പു, ത്രികടുക് ഇവകൾ മനുഷ്യമൂത്രത്തിൽ അരച്ചുകലക്കി കാൽപലം നെയ്യുംചേൎത്തു് അതിലോ സേവിച്ചാൽ അപസ്മാരം നിവൃത്തിയാകും.

## കുഷ്ഠരോഗചികിത്സ.

### കപാലകുഷ്ഠത്തിനു സോമേശ്വരരസം.

രസം, അഭ്രകഭസ്മം, ഗന്ധകം ഇവ സമം നൊച്ചിയിലനീരിൽ ഒരുദിവസമരച്ചു മൂശയിൽവെച്ചു് അതിന്റെ മുഖംമൂ

ഭൂധരപുടമിട്ട് ആറിയതിന്റെശേഷമെടുത്തു കാർകോകലരി തൈലത്തിലോ, അതിന്റെ കഷായത്തിലോ ഒരുദിവസം വെയിലത്തുവച്ചു ഭാവനചെയ്തു് ഈരണ്ടു കുന്നിയിടവീതം കാർകോകിലരി, മണത്തക്കാളി, ത്രിഫല ഇവ സമം പൊടിച്ചു കാൽപലം പൊടിയിൽ നെയ്യുംചേത്തു സേവിച്ചാൽ കപാലകുഷ്ഠം, വിഷകുഷ്ഠം മുതലായവ ശമിക്കും.

ഔദുംബരകുഷ്ഠത്തിന കനകസങ്കോചരസം.

താമ്രഭസ്മം, അഭ്രകഭസ്മം ഇവ ഓരോഭാഗം; രസഭസ്മം എട്ടുഭാഗം; ഇവ ഒന്നിച്ചുചേത്തു വിഷ്ണുക്രാന്തി, ദേവതാളി, പേരരത്ത, ചേക്കുരുവ് ഇവകളുടെ നീരിൽ പ്രത്യേകം പ്രത്യേകം ഓരോയാമം അരച്ചുരുട്ടി അതിൽ പത്തിരട്ടി ഗന്ധകം ഇരുമ്പുപാത്രത്തിലിട്ട് അതിന്റെ മുകളിൽ ഈ ഉരുളവച്ചു മുകളിലും ഗന്ധകമിട്ടു ജീർണ്ണമാകുന്നതുവരെ മന്ദാഗ്നിയായി തീകത്തിച്ചെരിച്ചു് ആറിയതിന്റെശേഷമെടുത്തുപൊടിച്ചു ഗുൽഗ്ഗുലു, വേപ്പിൻ പഞ്ചാംഗം, ത്രിഫല, വത്സനാഭി, അതിവിടയം, പടോലം, മുഞ്ഞ, കൊന്ന ഇവ സമം പൊടിച്ചു് അതിൽ ചേത്തു് അരയ്ക്കാൽപലം തേനിൽ കാലത്തും വയ്യിട്ടും പതിനെട്ടുമാസം സേവിച്ചാൽ ഔദുംബരകുഷ്ഠം ശമിക്കും.

മണ്ഡലകുഷ്ഠത്തിന കാമധേനുരസം.

രസം ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; ഇവരണ്ടും ഒന്നിച്ചു ചേത്തരച്ചു് ഇരുമ്പുപാത്രത്തിലാക്കി തീയത്തു കുറെ വച്ചിരുന്നതിന്റെശേഷം ഇറക്കി ആററിപ്പൊടിച്ചു നാലായി മടക്കിയ വസ്ത്രത്തിലിട്ടു കിഴികെട്ടി ശാലമൺചെയ്തുണക്കി പാകമാക്കി ഒരുഭാഗം വത്സനാഭിയുംചേത്തു കാർകോകിലരിതൈലത്തിൽ മൂന്നു ദിവസം ഭാവനചെയ്തു് അരയ്ക്കാൽപലം ഗുൽഗ്ഗുലുവും, അതുപോലെതന്നെ ത്രിഫല, ഗന്ധകം ഇവകളുംചേത്തു ആവണക്കെണ്ണ ഒഴിച്ചുവച്ചു ഉരുട്ടി കാൽപലംവീതം അനുപാനസമേതം സേവിച്ചാൽ മണ്ഡലകുഷ്ഠം ശമിക്കും.

ശൈലേന്ദ്രരസം.

രസം, ഗന്ധകം, കാന്തഭസ്മം, വത്സനാഭി, കാർകോകിലരിപ്പൊടി ഇവസമം; കൊടുവേലി, വേപ്പ്, അമൃതു്, കയ്യോന്നി ഇവയുടെ നീരും, കാർകോകിലരിക്കഷായവും ഒഴിച്ചു വെവ്വേറെ ഓരോ ദിവസം അരച്ചു് ഇരുമ്പുപാത്രത്തിൽ വച്ചിരുന്നു്

അരയ്ക്കാൽപലംവീതം സേവിച്ചാലും, കുന്നിക്കുരു ചേരിൻകുരു ഇവയുടെ തൈലത്തിൽ അരയ്ക്കാൽപലം കാർകോകിലരി പ്പൊടി ചേർത്തു ദേഹത്തു പുരട്ടിയാലും സകല കുഷ്ഠങ്ങളും ശമിക്കും.

പുണ്ഡരീകകുഷ്ഠത്തിന്റ സർവാംഗസുന്ദരരസം.

രസം, ഗന്ധകം, ഇവസമം ഒന്നിച്ചുചേർത്ത് വിഷ്ണുക്രാന്തി ദേവതാളി, ചിററരത്ത, ചെറുചീര അകത്തിക്കീര, അമരി, ബ്രഹ്മി, മുരുക്ക, ഇവയുടെ നീരിൽ ഓരോദിവസം പ്രത്യേകം പ്രത്യേകംഅരച്ചു അതിൻെറശേഷം മേൽപറഞ്ഞമരുന്നിൽ ഒന്നിൻേറയോ, രണ്ടിൻേറയോ, മൂന്നിൻേറയോ രസമെടുത്തുഅതിൽ വീണ്ടും അരച്ചുരുട്ടി ഇരുമ്പുപാനയിൽവച്ചു കുറേനേരം തീയെരിച്ചു വേകിച്ചു വാങ്ങി അമ്മിയിലിട്ടു് അതിനോടുകൂടെ താമ്രഭസ്മം, വത്സനാഭി, കർപ്പൂരം ഇവപ്രത്യേകം രസത്തിൻെറ നാലിലൊരുഭാഗംവീതം ചേർത്തു അരച്ചു എട്ടെട്ടു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി മുരിക്കിലച്ചാററിൽ ഒന്നരവർഷം ഇടവിടാതെ സേവിച്ചാൽ പുണ്ഡരീകകുഷ്ഠം ശമിക്കും.

വേതാളരസം.

അഭ്രകഭസ്മം, ലോഹഭസ്മം, രസം, കന്മദം, സുവർണ്ണമാക്ഷീരക്കല്ല്, അങ്കോലത്തിൻവേരു്, കാർകോകിൽഅരി, ത്രിഫല, നിലപ്പനക്കിഴങ്ങു് ഇവ സമം പൊടിച്ചു് അതിൽ ത്രികടുകചൂർണ്ണവുംചേർത്തു് നന്നാലുകുന്നിയിടവീതം തേൻ അനുപാനമായി ഒരുമാസക്കാലം സേവിച്ചാൽ കുഷ്ഠം ശമിക്കും.

കാകണകുഷ്ഠത്തിന്റ സൂര്യകാന്തരസം.

താമ്രഭസ്മം മൂന്നുപലം; രസം ഒരുപലം; ഗന്ധകം രണ്ടുപലം; ത്രികടുക പൊടിച്ചതു ഒരുപലം; ത്രിഫല പൊടിച്ചതു ഒരുപലം, ഇവ ഒന്നിച്ചുചേർത്തു നൊച്ചി, ഇഞ്ചി, കൊടുവേലി ഇവയുടെ രസത്തിൽ പ്രത്യേകം പ്രത്യേകം ഓരോദിവസം അരച്ചു് ഇരുമ്പുപാത്രത്തിൽവച്ചു മന്ദാഗ്നിയിട്ടു ഒരുദിവസം എരിച്ചു ആറിയതിൻെറശേഷം എടുത്തു വീണ്ടും അമ്മിയിലിട്ടു കാർകോകിലരിത്തൈലം ഒഴിച്ചു മൂന്നുദിവസം ഭാവനചെയ്തു് അരയ്ക്കാൽപലംവീതം പതിനെട്ടുമാസം സേവിച്ചാൽ കാകണകുഷ്ഠവും മററുള്ള സകല കുഷ്ഠങ്ങളും ശമിക്കും.

### ഗജചമ്മകുഷ്ഠത്തിനു് ലങ്കേശ്വരരസം.

രസം ഒരുപലം, ഗന്ധകം കാൽപലം, താമ്രഭസ്മം കാൽ പലം, വത്സനാഭി ഒരുപലം, ഇവയെല്ലാം ഒന്നിച്ചു ചേത്തരച്ചു അതിനുസമം ഗന്ധകവും ചേത്തു് അരച്ചു നെയ്യുതടവിയ ഇരു മ്പുപാത്രത്തിൽവച്ചു ഒരുയാമം മന്ദാഗ്നിയായി തിയെരിച്ചു വാ ങ്ങി വില്ലകളാക്കി വാഴയിലയിൽ വച്ചുണക്കി ദീപാഗ്നികൊണ്ടു അതിനെ പർപ്പടകംപോലെ പൊരിച്ചു നല്ലതുപോലെ പൊ ടിച്ചു് കുന്നിയാടവീതം ഔഷധം സേവിച്ചു് പുറകേ കാർകോ കിൽഅരി പൊടിച്ചതു തേൻകൂട്ടി ഉപയോഗിച്ചാൽ ഗജചമ്മ കുഷ്ഠം ശമിക്കും.

### കിടിഭകുഷ്ഠത്തിനു വജ്രപാണിരസം.

രസഭസ്മം, അഭ്രകഭസ്മം, താമ്രഭസ്മം, വത്സനാഭി ഇവസമം ഒന്നിച്ചുചേത്തു കാർകോകിലരിത്തൈലത്തിൽ ഒരുയാമം അര ച്ചു് ഗുളികയുരുട്ടി ഇരുമ്പുപാത്രത്തിൽവച്ചു് അതിൽ രണ്ടുഭാഗം ഗന്ധകം, വെളുത്തകടുകുപൊടി, നല്ലെണ്ണ ഇവചേത്തു അടു പ്പേൽവച്ചു ഗന്ധകവും കടുകുപൊടിയും എണ്ണയും മരുന്നും ഒന്നിച്ചാകുന്നതുവരെ തീയെരിച്ചു വാങ്ങിയുരുട്ടി അതിനുസമം ഇരുമ്പുഭസ്മവും, വേപ്പിൻപഞ്ചാംഗവും ചേത്തു തേനൊഴിച്ചര ച്ചു നന്നാലു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി ഓരോ ഗുളിക വീതം ഓരോനേരം സേവിച്ചു പുറകേ മഞ്ഞൾ പലം 1, തിപ്പ ലി പലം 2, ചുക്കു പലം 3, പെരുമരപ്പട്ട പലം 4, കൊടുവേ ലിക്കിഴങ്ങു പലം 5, സുവണ്ണമാക്ഷികം പലം 6, ഇവയെല്ലാം കൂടി ഒന്നിച്ചുചേത്തു ഗോമൂത്രത്തിൽ അരച്ചു കുടിച്ചാൽ കിടിഭ കുഷ്ഠം ശമിക്കും.

### വൈപാദികകുഷ്ഠത്തിനു മഹാകാളിരസം.

രസം, താമ്രഭസ്മം, കൊട്ടം, ഗന്ധകം, വെൺകാരം, തിപ്പ ലി ഇവസമം ഒന്നിച്ചുചേത്തു് മാതളങ്ങാനീരൊഴിച്ചു് ഒരു ദിവസം അരച്ചു അതിനുസമം ത്രിഫലപ്പൊടിയും ചേത്തു് വീണ്ടും അരച്ചു് മൺപാത്രത്തിൽ ആക്കി നന്നാലു കുന്നിപ്ര മാണം മരുന്നു് കാർകോകിലരിക്കഷായത്തിൽ സേവിച്ചാൽ വൈപാദികകുഷ്ഠം ശമിക്കും.

### വിചർച്ചികാകുഷ്ഠത്തിനു കുഷ്ഠനികൃതിരസം.

രസം, വത്സനാഭി, ഗന്ധകം, സുവണ്ണമാക്ഷികം, കന്മദം,

താമ്രഭസ്മം, ഉരുക്കുഭസ്മം, ലോഹഭസ്മം, ഇവ സമം ഒന്നിച്ചു ചേൎത്ത് മണത്തക്കാളി, (കുട്ടിത്തക്കാളി) ദേവതാളി, പാവൽ ഇവയുടെ രസത്തിൽ പ്രത്യേകം പ്രത്യേകം മുമ്മൂന്നുദിവസം അരച്ചുരുട്ടി മൂശയിൽവച്ചു വാമൂടി ഒരുദിവസം ഭൂധരപുടം ഇട്ടോ മൂന്നു ദിവസം ദീപാഗ്നിയിൽ എരിച്ചോ ആറിയതിന്റെശേഷം എടുത്തു മുമ്മൂന്നു കുന്നിയിടവീതം തേനിലൊ, ചെക്കുരുവ്, കാർകോകിലരി, കടക്കാപ്പുരിപ്പ്, വിഴാലരിക്കാമ്പ്, കാൎത്തികക്കിഴങ്ങ്, എള്ള്, ജീരകം, ലന്തവേര് ഇവ സമം ചേൎത്തുവച്ച കഷായവും അതിനു സമം ശൎക്കരയും ഒന്നിച്ചുകൂട്ടിയതിലോ പതിനെട്ടുമാസം സേവിച്ചാൽ വിചർച്ചികാകുഷ്ഠം ശമിക്കും.

ദദ്രുകുഷ്ഠത്തിന് പാരിഭദ്രരസം.

രസം, നെല്ലിക്കാ, വേപ്പിൻകാ ഇവ സമം ഒന്നിച്ചുചേൎത്തു വെൺവേലപ്പട്ടക്കഷായത്തിൽ ഒരുദിവസം അരച്ചു നന്നാലു കുന്നിപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളികവീതം സേവിക്കുകയും വയലെള്ളു ചുട്ട ക്ഷാരവും, കാട്ടുപരുത്തി ചുട്ട ക്ഷാരവും, രസവും, ഗന്ധകവും, ത്രികടുകം, വെൺകാരവും, തുവച്ചിലക്കാരവും, താമരപ്പൂഭസ്മവും സമം ചേൎത്തു കാട്ടുപരുത്തി രസത്തിൽ അരച്ച്, ശരീരത്തിൽ ആറുമാസം പൂശുകയും ചെയ്താൽ ദദ്രുകുഷ്ഠം ശമിക്കും.

വിസ്ഫോടകകുഷ്ഠത്തിനു ബഡവാനലരസം.

രസം രണ്ടുപലം; ഗന്ധകം നാലുപലം; ഇവ രണ്ടുംകൂടി ചേൎത്തരച്ചു കുപ്പിയിൽവച്ചു വാലുകായന്ത്രത്തിൽ എരിച്ചാൽ രസം ഭസ്മമാകും. ആ ഭസ്മവും, കാൽറാത്തൽ ചുട്ട വെങ്കാരവും, ഗന്ധകം, താമ്രഭസ്മം, ചുക്ക്, കൊട്ടം, തിപ്പലി ഇവ വെവ്വേറെ രസത്തിൽ ഏഴിൽ ഒരുഭാഗംവീതവും, ഒന്നിച്ചുചേൎത്തു മാതളനാരങ്ങാനീരിൽ അരച്ച്, അയ്യഞ്ചു വരാഹനിടവീതം തേനും നെയ്യും അനുപാനമായി ഏഴുദിവസത്തിൽ ഒരിക്കൽ വീതം ഏഴുതവണ സേവിച്ചാൽ പതിനെട്ടുവിധ കുഷ്ഠങ്ങളും ശമിക്കും. ഈ മരുന്നു ഇടവിടാതെ ഒരുവൎഷം സേവിക്കുന്നവന്റെ മലജലാദികൾകൊണ്ടു ചെമ്പു സ്വൎണ്ണമാക്കാം.

കശ്യപകുഷ്ഠത്തിനു കഠാരരസം.

രസഭസ്മം, അഭ്രകഭസ്മം, താമ്രഭസ്മം, കാന്തഭസ്മം ഇവ ഓരോഭാഗം; ഗന്ധകം നാലുഭാഗം; നെയ്യ് മുപ്പത്തിരണ്ടുഭാഗം,

അമൃത്, നിലപ്പനക്കിഴങ്ങ്, അടയ്ക്കാമണിയൻ, സമുദ്രപ്പച്ച, ശതാവരിക്കിഴങ്ങ് ഇവയുടെ കഷായം 128 ഭാഗം; ഇവയെല്ലാം ഒന്നിച്ചുചേർത്തുകാച്ചി നെയ്യെടുത്തു വീണ്ടും ആ നെയ്യിൽ നാലിരട്ടി കയ്യോന്നി, അമൃത്, പാല, നിലപ്പൂശണി ഇവയുടെ കഷായമൊഴിച്ചു കാച്ചി നെയ്യാക്കി സേവിച്ചാൽ കശ്യപകുഷ്ഠം ശമിക്കും.

ശേപതകുഷ്ഠത്തിന്ന ചന്ദ്രപ്രഭാരസം.

രസം പലം ഒന്ന്; ഗന്ധകം പലം രണ്ട്; ഇവ ഒന്നിച്ചുചേർത്തു ചെറുപ്പടി, വേപ്പ് ഇവയുടെ നീരൊഴിച്ചു പ്രത്യേകം പ്രത്യേകം ഓരോദിവസമരച്ച്, അതിന്റെശേഷം ഗോമൂത്രത്തിലും കാർകോകിലിന്റെ ഇല കുത്തിപ്പിഴിഞ്ഞ നീരിലും അരച്ച്, സമം മുത്തങ്ങാക്കിഴങ്ങുപൊടിയും കൂടിച്ചേർത്തു ഭൂധരപുടമിട്ട് ആറിയതിന്റെശേഷമെടുത്ത് അതിൽ പത്തിരട്ടി കാർകോകിൽ അരിയുംചേർത്തു ഗോമൂത്രത്തിലരച്ച് അയ്യഞ്ചു കുന്നിയിടവീതം സേവിച്ച്, പുറകേ പേയകത്തിവേര പച്ചവെള്ളത്തിൽ അരച്ചുകലക്കി കുടിച്ചാൽ ശേപതകുഷ്ഠം ശമിക്കും. ഈ മരുന്നു പതിനെട്ടുമാസം ഇടവിടാതെ സേവിക്കണം.

പ്രസൂതികുഷ്ഠത്തിന്ന സവ്വേശ്വരരസം.

രസം ഒരുപലം; ഗന്ധകം നാലുപലം; ഇവയൊന്നിച്ചുചേർത്ത് ഒരു യാമമരച്ച് അതിനോടു താമ്രഭസ്മം, അഭ്രകഭസ്മം, ലോഹഭസ്മം, ചായില്യം ഇവ ഓരോപലംചേർത്ത് എല്ലാംകൂട്ടി ഒന്നിപ്പിച്ചു ചെറുനാരങ്ങാനീര്, ഉമ്മത്തിലനീര്, ആടലോടകത്തിലച്ചാറ്, ചതുരക്കള്ളിപ്പാല്, എരിക്കിൻപാല്, കാഞ്ഞിരപ്പഴം, അലരിപ്പഴം ഇവകളിൽ ഓരോന്നുകൊണ്ടും ഏഴേഴു ദിവസംവീതം അരച്ചുരുട്ടി വസ്ത്രംകൊണ്ടു പൊതിഞ്ഞു ശീലമൺചെയ്തു നിഴലുണക്കി വാലുകായന്ത്രത്തിൽവച്ചു മൂന്നുദിവസം മന്ദമായി തീയെരിച്ച് ആറിയതിന്റെ ശേഷം വാങ്ങി മഷിപോലെ പൊടിച്ചു, ഒരുപലം വത്സനാഭിയും, രണ്ടുപലം തിപ്പലിപ്പൊടിയും ചേർത്ത് ഈരണ്ടു കുന്നിപ്രമാണം തേനുംകൂട്ടി സേവിച്ച്, പുറകെ കാൽപലം കാർകോകിലരിയും ദേവതാരവും ഇട്ടുവച്ച കഷായത്തിൽ ആവണക്കെണ്ണയൊഴിച്ചു കുടിച്ചാൽ പ്രസൂതികുഷ്ഠം ശമിക്കും.

### ഷഡ്പലഗന്ധകചൂർണ്ണം.

ഗന്ധകം പലം ആറ്; ത്രിഫല, വിഴാലരിക്കാമ്പ്, ത്രികടുകം, ത്രിജാതകം, കടല, ചേരിൻകുരുവ്, ജീരകം ഇവ ഓരോ പലംവീതം; ഇവയെല്ലാംകൂടി ചേർത്തുപൊടിച്ച് ശീലപ്പൊടി തട്ടി ഒരുപലം കൊടുവേലിക്കിഴങ്ങുപൊടിച്ച് പൊടിയുംചേർത്തു തേനിലോ, വെണ്ണയിലോ, ചൂടുവെള്ളത്തിലോ, വാഴച്ചാററിലോ, പഞ്ചസാരയിലോ, നെയ്യിലോ ഇഷ്ടംപോലെ ദേഹബലത്തിന തക്കവണ്ണം ഒന്നോ രണ്ടോ മൂന്നോ വരാഹനിടവീതം സേവിച്ചാൽ കുഷ്ഠങ്ങൾ പതിനെട്ടും, ഗുന്മനും, ഗ്രഹണിയും, മററനവധി രോഗങ്ങളും ശമിക്കും. ബലവും ദീർഘായുസ്സും ഉണ്ടാകും.

## കണ്ഠമാലാചികിത്സ.

### കണ്ഠമാലാഖണ്ഡനരസം.

രസം ഒരുപലം; ഗന്ധകം അരയ്ക്കാൽപലം; താമ്രഭസ്മം കാലേഅരയ്ക്കാൽപലം; മണ്ഡൂരഭസ്മം മുക്കാൽപലം; മുളക് അരപ്പലം; ഇന്തുപ്പ് അരയ്ക്കാൽപലം; വലിയ മലയകത്തിക്കാ പൊടിച്ചതു പലം മൂന്ന്; ഗുഗ്ഗലു പലം മൂന്ന് ഇവയെല്ലാം ഒന്നിച്ചുചേർത്തു പശുവിൻനെയ്യിലരച്ച് ദേഹബലംപോലെ ഇരുപത്തിയൊന്ന കുന്നിപ്രമാണംവരെ അളവുവരുന്ന ഗുളികകൾ ഉരുട്ടി സേവിച്ചാൽ ഭയങ്കരമായ കണ്ഠമാലയും ശമിക്കും.

### ഗന്ധകാദിലേപം.

ഗന്ധകം, വെങ്കാരം, ഇന്തുപ്പ്, മഞ്ഞൾ, നവസാരം, തുവച്ചിലയുപ്പ്, ചവക്കാരം, തുവർച്ചിലക്കാരം, കാരുപ്പ്, സിന്ദൂരം, കർപ്പൂരം, കോലരക്ക്, പാഷാണം, എലിച്ചെവി, നേർവാളം ഇവ സമം ചെറുനാരങ്ങാനീരിൽ അരച്ച് കണ്ഠമാലയെ കത്തികൊണ്ടുകീറി അതിൽ ഈ മരുന്ന ചെലുത്തി മൂന്നുദിവസം ആവണക്കില പൊതിഞ്ഞു കെട്ടിവച്ചിരുന്നാൽ കണ്ഠമാല, ഗ്രന്ഥി, ഗളഗണ്ഡം ഇവകൾ ഉടഞ്ഞു് അവയുടെ ദോഷങ്ങൾ വെളിക്കുപോയി ശമിക്കും.

### ഭല്ലാതകാദിലേപനം.

ചേരിൻകുരുവ്, ധാതുകാസീസം, കൊടുവേലിക്കിഴങ്ങ്, നാഗദന്തി, ശർക്കര ഇവസമം ഒന്നിച്ചുചേർത്തു പത്തുരക്കള്ളിപ്പാ

ലും എരിക്കിൻപാലും ഒഴിച്ചരച്ചു ലേപനം ചെയ്താൽ കണ്ഠമാല ശമിക്കും.

നേർവാളപത്രലേപനം.

നേർവാളത്തിന്റെ ഇല അതിന്റെ നീരിൽ അരച്ചു ഗുളികയുരുട്ടിയുണക്കി അരച്ചു കണ്ഠമാലയിൽ ലേപനം ചെയ്താൽ ശമിക്കും.

## അർബുദചികിത്സ.

രൌദ്രരസം.

രസം, ഗന്ധകം, ഇവസമം മൃദുവായിപൊടിച്ചു് തിപ്പലിപ്പൊടിയും ചേർത്തു വെററിലഞെട്ടിൻചാറും, കരുന്തോട്ടിക്കഷായവും, ചെറുചീരരസവും, വെളുത്ത തമിഴാമക്കഷായവും ഗോമൂത്രവും ഒഴിച്ചു നന്നാലുയാമം അരച്ചു നാലുപുടം ഇട്ടു് കുന്നിപ്രമാണം മരുന്നു, തേൻ അനുപാനംചേർത്തു് കാലത്തും വൈകുന്നേരവും സേവിച്ചാൽ അർബ്ബുദം ശമിക്കും.

ഹരിദ്രാദിലേപനം.

മഞ്ഞൾ, പാച്ചോററി, രസകർപ്പൂരം, ശക്കര, പുകയറ, മനയോല ഇവ സമംപൊടിച്ചു് തേനും ചേർത്തരച്ചു് ലേപനം ചെയ്താൽ എല്ലാവിധ അർബ്ബുദരോഗങ്ങളും ശമിക്കും.

## വ്രണരോഗചികിത്സ

ത്രിഫലാദികഷായം.

ത്രിഫലക്കഷായത്തിൽ ഗുഗ്ഗുലുപ്പൊടി ചേർത്തു സേവിച്ചാൽ കുത്തുംവേദനയും, രക്തംപോക്കും, ദുർഗ്ഗന്ധവും ഉള്ള വ്രണങ്ങളും ശമിക്കും.

ദന്തിമൂലാദിലേപനം.

നാഗദന്തിവേരു്, കൊട്ടവേലിക്കിഴങ്ങു്, ചതുരക്കള്ളിപ്പാലു്, ശക്കര, ചേരിൻകുരുവു്, ധാതുകാസീസം, ഇന്തുപ്പു് ഇവ സമം അരച്ചു തേച്ചാൽ വ്രണംമൂലം ഉണ്ടാകുന്ന എത്ര വലിയ നീരും ശമിക്കും.

മനശ്ശിലാദിലേപനം.

മനയോല, മഞ്ചട്ടിപ്പൊടി, അരക്കു്, മഞ്ഞൾ, മരമഞ്ഞൾ ഇവ സമംപൊടിച്ചു തേനുംകൂട്ടി അരച്ചു ലേപനംചെയ്താൽ തൊലി ശുദ്ധമാവുകയും വ്രണങ്ങൾ ശമിക്കുകയും ചെയ്യും.

### അയോരജാദിലേപനം.

ലോഹഭസ്മം, അന്നഭേദി, ത്രിഫല, ഇലവർങ്ങം, മരമഞ്ഞൾ ഇവസമം അരച്ചു ലേപനംചെയ്താൽ, വ്രണങ്ങൾ ശമിച്ചു പുതിയതൊലിയുണ്ടാകും.

### പാരദാദിമലഹരഘൃതം.

രസം, ഗന്ധകം, ഇവ മഷിപോലെ അരച്ചുചേർത്തു സമം മൃതാശ്രംഗിയുംകൂട്ടി എല്ലാം തമ്മിൽ നല്ലതുപോലെ മർദ്ദിച്ചു് അതിനെല്ലാത്തിനും സമം കമ്പില്ലവും സപ്തച്ഛം മയിൽതുത്തവും ചേർത്തു നല്ലതുപോലെ അരച്ചു മരുന്നിൽ നാലിരട്ടി നെയ്യൊഴിച്ചു് നല്ലതുപോലെ മർദ്ദിച്ചുചേർത്തു അതിൽ പഴന്തുണിക്കഷണം മുക്കി വ്രണത്തിൻെറ മുകളിൽ പററിച്ചാൽ ഏതു ദുഷ്ടവ്രണങ്ങളും ഉടൻ ശുദ്ധിയായി ഉണങ്ങും.

### സൌവർച്ചകാദിഘൃതം.

ചവക്കാരം, തുവർച്ചിലക്കാരം, കമ്പില്ലം, കാട്ടുമുളക്, വെങ്കാരം, വെളുത്തകരിങ്ങാലിക്കാതൽ, തുത്ഥം, ഇവസമം പൊടിച്ചു് പശുവിൻ നെയ്യിൽ ഒരുയാമം അരച്ചു് ലേപനം മുതലായതു ചെയ്താൽ സകല വ്രണങ്ങളും ശമിക്കും.

### വിഡംഗാദി ഗുഗ്ഗുലുവടകം.

വിഴാലരിക്കാമ്പു്, ത്രിഫല, ത്രികടുകു്, ഇവസമം പൊടിച്ചു പൊടിക്കു സമം ഗുൽഗുലുവും ചേർത്തു നെയ്യൊഴിച്ചരച്ചു ഗുളികയുരുട്ടി സേവിച്ചാൽ ദുഷ്ടവ്രണങ്ങളും, അപചി, മേഹം, കുഷ്ഠം, നാഡീവ്രണം മുതലായതുകളും ശമിക്കും.

## ഭഗന്ദരചികിത്സ.

### രവിതാണ്ഡവരസം.

രസം, ഒരുഭാഗം; ഗന്ധകം രണ്ടുഭാഗം; ഒന്നിച്ചുചേർത്തു കററാർവാഴച്ചാറൊഴിച്ചു മൂന്നുദിവസം അരച്ചുരുട്ടി രസത്തിൻെറയും ഗന്ധകത്തിൻെറയും തൂക്കംവരുന്നചെമ്പുഡപ്പിയിൽ ആക്കി അടച്ചു ബന്ധിച്ചു ഹണ്ഡികായന്ത്രത്തിൽവച്ചു് അതു നിറയെ ചാമ്പൽഇട്ടു് അടുപ്പേൽവച്ചു് ഗാഢാഗ്നികൂട്ടി മൂന്നുയാമം എരിച്ചു് ആറിയതിൻെറശേഷം എടുത്തു് പൊടിച്ചു നാരങ്ങാനീരിൽ ഏഴുതവണ അരച്ചു് ഏഴുതവണ പുടമിട്ടു്

അതിൽ ഒരു കുന്നിയിടവീതം തേൻകൂട്ടിയോ, നെയ്യുകൂട്ടിയോ നിലപ്പനക്കിഴങ്ങു വെള്ളുള്ളി ഇവ അരച്ചുകലക്കിയ കാടിയിലോ സേവിച്ചാൽ ഭഗന്ദരം ശമിക്കും.

## ഉപദംശചികിത്സ.

### ഗൈരികാദികഷായം.

കാവിമണ്ണു്, രസാഞ്ജനം, മഞ്ചെട്ടി, അതിമധുരം, ഇരുവേലി, താമരവളയം, ചന്ദനം, കരിംകൂവളക്കിഴങ്ങു് ഇവ സമം കഷായംവച്ചു സേവിച്ചാൽ പിത്തോപദംശം ശമിക്കും.

### സജ്ജകാദിപൊടി.

തുവച്ചിലക്കാരം, മയിൽതുത്ഥം, അന്നഭേദി, കന്മദം, രസാഞ്ജനം, മനയോല ഇവ സമം പൊടിച്ചു തടവിയാൽ വ്രണം, വിസർപ്പം ഇവ ശമിക്കും.

### സകലവ്യാധിഹരണം.

രസം ഒരുഭാഗം; രസകർപ്പൂരം രണ്ടുഭാഗം; ഗന്ധകം ഒരു ഭാഗം; ഇവ സമം അരച്ചു ചെളിയാക്കി കോഴിമുട്ടയിൽവച്ചു അഞ്ചുതവണ ശീലമൺചെയ്തു വാലുകായന്ത്രത്തിൽവച്ചു മന്ദാഗ്നി, മദ്ധ്യാഗ്നി, ഗാഢാഗ്നി ഇവയാൽ തപിപ്പിച്ചു് ആറിയതിൻെറശേഷമെടുത്തു നാലു കുന്നിക്കുരുപ്രമാണംവീതം ബ്രാഹ്മണപൂജകംചെയ്തു വെററിലയിൽ പൊതിഞ്ഞു വായിലിട്ടു ചവച്ചിറക്കിയാൽ ഷണ്ഡത്വം, മൂഢത, ഹൃദയശൂല, കഫവാതകോപങ്ങൾ, ഉപദംശം ഇവകൾ ശമിക്കും. പുത്രലബ്ധിയും, ആയുർവൃദ്ധിയും ഉണ്ടാകും.

### ദാരുഹരിദ്രാദി ലേപനം.

മരമഞ്ഞൾ, ശംഖം, വത്സനാഭി, രസാഞ്ജനം, അരക്ക, ഗോമയം, തൈരു്, എണ്ണ, നെയ്യു്, പാലു് ഇവ സമം ഒന്നിച്ചു ചേർത്തു നല്ലതുപോലെ അരച്ചു ലേപനംചെയ്താൽ ഉപദംശം, വ്രണങ്ങൾ, എരിച്ചിൽ, വീക്കം ഇവകൾ ശമിക്കും.

### രസാഞ്ജനാദിലേപനം.

രസാഞ്ജനം, കാട്ടുവാഴക്കിഴങ്ങു്, കടുക്കായു് ഇവ സമം തേനിൽ അരച്ചു ലേപനംചെയ്താൽ വ്രണം വേഗത്തിൽ പാകമാകും.

ലിംഗരോഗഹരലേപനം.

വലിയശംഖം പച്ചവെള്ളത്തിൽ അരച്ചു ലിംഗത്തിൽ ലേപനംചെയ്താൽ ഉപദംശരോഗം ശമിക്കും.

ബാലഹരീതക്യാദിയോഗം.

കടുക്കാത്തൊലി ഒരുപലം; ശുദ്ധിചെയ്ത മയിൽതുത്ഥം കാൽപലം; ഇവ ചെറുനാരങ്ങാനീരൊഴിച്ചു് ഏഴുദിവസമരച്ചു കടലക്കാപ്രമാണം ഗുളികയുരുട്ടി നിഴലുണക്കി തണുത്തവെള്ളത്തിൽ പ്രതിദിനവും സേവിച്ചാൽ ഇരുപതുദിവസത്തിനകം എല്ലാപ്രകാരത്തിലുള്ള ഉപദംശരോഗങ്ങളും ശമിക്കും.

പത്ഥ്യം:—ഗോതമ്പുചോറു, ചെറുപയറുകൊണ്ടുവച്ച പരിപ്പും, പശുവിൻനെയ്യും ഉപയോഗിക്കാം. മറ്റൊന്നും ഉപയോഗിക്കരുതു്.

## കണ്ണരോഗചികിത്സ.

ഗന്ധകം, മനയോല, മഞ്ഞൾ ഇവ നന്നാലുഭാഗം; വെളുത്ത കടുകെണ്ണ മുപ്പത്തിരണ്ടുഭാഗം; ഉമ്മത്തിലച്ചാറു് മുപ്പത്തിരണ്ടുഭാഗം; ഇവ ഒന്നിച്ചുചേർത്തു കാച്ചി ചെവിയിൽ ഉറച്ചാൽ കണ്ണരോഗം ശമിക്കും.

## ദന്തരോഗചികിത്സ.

കാസീസാദിഗുളിക.

ആന്നഭേദി, പെരുങ്കായം, തുവരിമണ്ണു്, ദേവതാരം ഇവ സമം പച്ചവെള്ളത്തിലരച്ചു ഗുളികയാക്കി പല്ലിൽ വച്ചാൽ കൃമി, ദന്തശൂല ശമിക്കും.

## നേത്രരോഗചികിത്സ.

ത്രികടുകാദ്യഞ്ജനം.

ത്രികടുകു്, ത്രിഫല, വാലുഴവം, ഢിശാലരിക്കൊമ്പു്, പുങ്കരി, ഇവ നന്നാലുഭാഗം; പുണ്ഡരീകക്കരിമ്പു്, അതിമധുരം, താമ്രഭസ്മം, ഇന്തുപ്പു്, പടികാരം, ശംഖഭസ്മം, ഇവ മുമ്മൂന്നുഭാഗം; രസാഞ്ജനം, കാവിക്കൽ, ചന്ദനം, രക്തചന്ദനം, മുന്തിരിങ്ങാപ്പഴം, മഞ്ഞൾ, വെളുത്തപൊച്ചോറ്റി, പാച്ചോറ്റി, ഇവ ഈരണ്ടുഭാഗം; മയിൽതുത്ഥം, മരമഞ്ഞൾ, കടുകരോഹിണി,

ഇവ ഓരോഭാഗം; ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു പുങ്കിൻനീററിലരച്ചു ഗുളികയുരുട്ടി പച്ചവെള്ളത്തിൽ അരച്ചെഴുതിയാൽ കാചം, പൂവ്, പടലം, വ്രണം, ദുൎമ്മാംസം, എരിച്ചിൽ, ചുകപ്പ്, മാലക്കണ്ണ് മുതലായ നേത്രരോഗങ്ങളും ശമിക്കും.

കതകാദ്യഞ്ജനം.

തേററാംപരൽ, ശംഖഭസ്മം, ഇന്തുപ്പ്, ത്രികടുക്, പഞ്ചസാര, കടൽനുര, രസാഞ്ജനം, തേൻ, വിഴാലരിക്കാമ്പ്, മനയോല, കോഴിമുട്ടത്തോട് ഇവ സമം മുലപ്പാലിലരച്ചു ഗുളികയുരുട്ടി നിഴലുണക്കി ചെറുനാരങ്ങാനീരിൽ ഉരച്ചെഴുതിയാൽ കാഴ്ചകുറവ്, തിമിരം, പടലം, കാചം, അൎമ്മം, പൂവ്, ചൊറിച്ചിൽ, നീരൊഴുക്ക്, പീളയെട്ടപ്പ് മുതലായവ ശമിക്കും.

ഗരുഡാഞ്ജനം.

തേററാംപരൽ, ഇന്തുപ്പ്, മയിൽതുത്ഥം, ത്രികടുക്, പടികാരം, ശംഖഭസ്മം, കവടിഭസ്മം, രസാഞ്ജനം, മനയോല, താമ്രഭസ്മം, ഇരുമ്പുഭസ്മം, പച്ചക്കർപ്പൂരം, കടുകരോഹിണി, കടൽനുര, വയമ്പ്, മനുഷ്യന്റെ തലയോട്, ഈയഭസ്മം, രസഭസ്മം വെൺകാരം, സൌവീരാഞ്ജനം, ത്രിഫല, അതിമധുരം ഗോരോചന ഇവസമം ഒന്നിച്ചുചേൎത്തു പുങ്കിൻനീരിൽ അരച്ചു ഗുളികയുരുട്ടി നിഴലുണക്കി പച്ചവെള്ളത്തിൽ ഉരച്ചെഴുതിയാൽ നേത്രസംബന്ധമായ സകലരോഗങ്ങളും ശമിക്കും. ഗരുഡനെപ്പോലെ കാഴ്ചയുണ്ടാകും.

നേത്രാഞ്ജനം.

തിപ്പലി, സൌവീരാഞ്ജനം, കർപ്പൂരം, ഈയഭസ്മം, രസഭസ്മം, ഇരുമ്പുഭസ്മം, വത്സനാഭി, ഇവ ഇരുമ്പുപാത്രത്തിൽ ഇട്ട് നന്ത്യാർവട്ടപ്പൂവിന്റെ നീരൊഴിച്ചു ഇരുമ്പുഗുണ്ടുകൊണ്ടരച്ച് സമം പടികാരം ചേൎത്തുവീണ്ടും അരച്ചു ഗുളികയുരുട്ടി നിഴലുണക്കി പച്ചവെള്ളത്തിലരച്ചെഴുതിയാൽ പൂവ് പിത്തകാമില ഇവ ശമിക്കും.

താമ്രാദ്യഞ്ജനം.

താമ്രഭസ്മം, ധാന്യാഭ്രം, മയിൽതുത്ഥം, കബരി, ഇവ അഞ്ചരപ്പലംവീതം പൊടിച്ചൊന്നിച്ചുചേൎത്ത് മടക്കിൽ വച്ചു അടപ്പേററി തീയെരിച്ചു ഏഴരപ്പലം ഗന്ധകം പൊടിച്ചു കുറേശ്ശ

കുറേശ്ശയായി അതിൽചേൎത്തു് പുക വെളിയിൽപോകാതെ സൂക്ഷിച്ചു ഗന്ധകം മുഴുവഌം ഉരുകിച്ചേൎന്ന് അതു ശുദ്ധമാകുമ്പോഠം വാങ്ങി ആറിയതിൻറശേഷം എടുത്തു് പതിനാറു പലം വെള്ളം ഒഴിച്ചു അരച്ചു് വെള്ളത്തിനടിയിൽ ഇരിക്കുന്ന മരുന്നെടുത്തു് മറെറാരുപാത്രത്തിലാക്കി, വെള്ളം വടിയുന്നതുവരെ വെയിലത്തുവച്ചുണക്കി തോൎന്നതിൻറശേഷം എടുത്തു് അരയ്ക്കാൽപലം മയിൽതുത്ഥവും കന്മദവും പൊടിച്ചു വസ്ത്രഗാളിതംചെയ്തു അതിൽചേൎത്തു, ഗുളികയുരുട്ടി തേനിലോ, നെയ്യിലോ, മുലപ്പാലിലോ അരച്ചെഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

### രസാഞ്ജനാദ്യഞ്ജനം.

രസാഞ്ജനം, കടൽനുര, പടികാരം, ചായില്യം, ആമയോടു് ഇവസമം; ഇവയെല്ലാററിനും തുല്യം ചുവന്ന മനയോല; മനയോലയിൽ ഇരട്ടി ത്രികടുകം; അതിൽ ഇരട്ടി ഇന്തുപ്പു്; ഇന്തുപ്പിൽ ഇരട്ടി ഇരുമ്പുഭസ്മം, ഇരുമ്പുഭസ്മത്തിനു തുല്യം അകിവിടയം; ഇവയെല്ലാംകൂടി ഒന്നിച്ചുചേൎത്തു് തേനിലോ, നെയ്യിലോ അരച്ചുരുട്ടി നിഴലുണക്കിയെഴുതിയാൽ അൎമ്മം മുതലായ നേത്രരോഗങ്ങഠം ശമിക്കും.

### സൈന്ധവാദ്യഞ്ജനം.

ഇന്തുപ്പു്, രസഭസ്മം, ഈയഭസ്മം, നെല്ലിക്കാത്തോടിൻപൊടി, രസാഞ്ജനം, തിപ്പലി ഇവസമം ഓട്ടുപാത്രത്തിൽ ഇട്ടു് നെയ്യു്, പഞ്ചസാര, പാനകം, തേൻ, വെററിലച്ചാറു്, ഇവകഠം ഒഴിച്ചു ചെമ്പുഗുണ്ടുകൊണ്ടു ഒരുദിവസം അരച്ചു ഗുളികയുരുട്ടി നിഴലുണക്കി അരച്ചെഴുതിയാൽ സൎവ്വപ്രകാരത്തിലുള്ള നയനരോഗങ്ങളും ശമിക്കും.

### ചന്ദ്രകാഞ്ജനം.

മയിൽതുത്ഥം, താമ്രഭസ്മം, ഇരുമ്പുഭസ്മം, അതിമധുരം, വയമ്പു, പാൽതുത്ഥം, ഇലവങ്കപ്പട്ട, ഇന്തുപ്പു്, ശംഖഭസ്മം, ത്രികടുകം, വിഴാലരിക്കാമ്പു്, രസഭസ്മം, തേററാംപരൽ, മരമഞ്ഞഠം, ആലിൻവേടു്, നെല്ലിക്കാത്തോടു്, താളകം, പുങ്കരി, നീലാഞ്ജനം, ഇവസമം ചെറുനാരങ്ങാനീരിലും, മാതളപ്പഴച്ചാററിലും അരച്ചു് ഗുളികയുരുട്ടി നിഴലുണക്കി വെള്ളത്തിൽ അരച്ചു് കണ്ണിൽ എഴുതിയാൽ സകലനേത്രരോഗങ്ങളും തീരും.

മറെറാരുവിധം.

പടികാരം, പാച്ചോററിത്തൊലി, രസാഞ്ജനം, തകരഭസ്മം; മയിൽതുത്ഥം, ഈയഭസ്മം, കബരി, ഇന്തുപ്പ്, പുങ്കരി, അതിവിടയം, ത്രികടുക്, വിഴാലരി, കടുക്കാ ഇവസമം കയ്യോന്നിനീരിലും മാതളപ്പഴച്ചാററിലും അരച്ചു ഗുളികയാക്കി എഴുതിയാൽ നയനരോഗങ്ങൾ ശമിക്കും.

മറെറാരുവിധം.

തേററാംപരൽ, മനയോല, നെല്ലിവററൽ, പാൽതുത്ഥം ചായില്യം, അതിമധുരം, പാച്ചോററിത്തൊലി, താളകം, സൌവീരാഞ്ജനം, ത്രികടുക്, പുങ്ങിൻപട്ട, മയിൽതുത്ഥം, ദേവതാരം മരമഞ്ഞൾ, നല്ലമുളക്, പടികാരം, വെളുത്ത ആമ്പൽ, ശംഖഭസ്മം, താമ്രഭസ്മം, നാകഭസ്മം, അഭ്രകഭസ്മം, കാന്തഭസ്മം ചുവന്നമനയോല, തിപ്പലി, ഇന്തുപ്പ്, കടൽനുര, കാവിക്കല്ല്, ഇവസമം ഒന്നിച്ചുചേർത്ത് ആലിൻവേട്, ചുക്ക്, കയ്യോന്നി, ഇഞ്ചി, ഇവയുടെ നീരിൽ അരച്ചു ഗുളികയുരുട്ടി പശുവിൻ വെണ്ണയിലോ, നെയ്യിലോ, തേനിലോ അരച്ച് എഴുതിയാൽ ഏതുപ്രകാരത്തിൽ ഉള്ള നയനരോഗങ്ങളും ഉടൻ ശമിക്കും.

ചന്ദ്രപ്രഭാഞ്ജനം.

കടൽനുര, ഇരുമ്പുഭസ്മം, തേററാംപരൽ, മനുഷ്യൻെറ തലയോട്ടി, കോഴിമുട്ടത്തോട്, മനയോല ഇവ സമം ജീരകക്കഷായത്തിൽ അരച്ച് ഗുളികയുരുട്ടി അരച്ചെഴുതിയാൽ ജന്മാന്ധതയും ശമിക്കും.

നേത്രാഞ്ജനം.

നാകസിന്ദൂരം, രസകർപ്പൂരം, വെൺകാരം, സൌവീരാഞ്ജനം, പടികാരം, താലഭസ്മം, ലോഹസിന്ദൂരം, പച്ചക്കർപ്പൂരം, കടുകരോഹിണി, തേററാംപരൽ, ഇന്തുപ്പ്, പാൽതുത്ഥം, ത്രികടുക്, ത്രിഫല, അതിമധുരം, ഇവ സമം ചേർത്ത് പുങ്കിൻപട്ട നീരൊഴിച്ച് അരച്ചുഗുളികയുരുട്ടി നിഴലുണക്കി അരച്ചെഴുതിയാൽ ഗരുഡദൃഷ്ടിക്കു തുല്യമായ കാഴ്ചയുണ്ടാകും.

മാഞ്ജിഷ്ഠാദ്യഞ്ജനം.

മഞ്ചട്ടി, അതിമധുരം, ആമ്പൽകിഴങ്ങ്, കടൽനുര, തിപ്പലി, ഇലവർങ്ഗത്തൊലി, ഇരുവേലി, ഗോരോചന, ജടാമാഞ്ചി, രക്തചന്ദനം, ശംഖഭസ്മം, പത്രി, കന്മദം, പുഷ്പാഞ്ജ

നം ഇവ സമം പച്ചവെള്ളത്തിലരച്ചു ഗുളികയുരുട്ടി നിഴലുണക്കി അരച്ചെഴുതിയാൽ ശുക്ലം മുതലായ നേത്രരോഗങ്ങൾ മാറും.

### നയനാമൃതം.

പച്ചക്കർപ്പൂരം, സൌവീരാഞ്ജനം, മയിൽതുത്ഥം, രസാഞ്ജനം, മരമഞ്ഞൾ, കടുകുരോഹിണി, കവിടിഭസ്മം, ഇന്തുപ്പ്, ത്രികടുകം, കടൽനുര, അതിമധുരം, ചന്ദനം, ശംഖഭസ്മം ഇവ സമം മാതളപ്പഴനീരിൽ അരച്ചു ഗുളികയുരുട്ടി നിഴലുണക്കി നെയ്യിലോ തേനിലോ അരച്ച് എഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

### മറെറാരു നയനാമൃതം.

മയിൽതുത്ഥം, ഇന്തുപ്പ്, പാൽതുത്ഥം, കടൽനുര, രസാഞ്ജനം, വെൺകാരം, മുളക് ഇവ സമം ചെമ്പുപാത്രത്തിലിട്ടു നാരങ്ങാനീരൊഴിച്ചു മൂന്നുദിവസമരച്ചു ഗുളികയുരുട്ടി നിഴലുണക്കി അരച്ചെഴുതിയാൽ കാചം, അർമ്മം മുതലായ നേത്രരോഗങ്ങളൊക്കെയും ശമിക്കും.

### അർദ്ധചന്ദ്രോദയം.

പച്ചക്കർപ്പൂരം, പടികാരം, ശംഖം, ചന്ദനം, അതിമധുരം, മരമഞ്ഞൾ, തേററാമ്പരൽ, കാവിക്കല്ല്, മഞ്ചട്ടി ഇവ സമം; ഇവയെല്ലാത്തിനും സമം മയിൽതുത്ഥം; ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്ത് ചെറുനാരങ്ങാനീരൊഴിച്ചരച്ചു ഗുളികയുരുട്ടി നിഴലുണക്കി അരച്ചെഴുതിയാൽ മാലക്കണ്ണ്, തിമിരം, കാചം മുതലായ നേത്രരോഗങ്ങൾ എല്ലാം ശമിക്കും.

### ഗജകേസരിവത്തി.

മനയോല, ഈയഭസ്മം ഇവ ഓരോഭാഗം; ഇവയുടെ സമം മയിൽതുത്ഥം; ഇവയും അല്പം പച്ചക്കർപ്പൂരവുംകൂടി ചേർത്തു തുമ്പപ്പൂവിന്റെ നീരിൽ ഒരുദിവസമരച്ചു ഗുളികയാക്കി നിഴലുണക്കി അരച്ചെഴുതിയാൽ അഭിഷ്യന്ദം ശമിക്കും.

### ചന്ദ്രോദയവത്തി.

ശംഖഭസ്മം, വത്സനാഭി, താന്നിക്കാപ്പരിപ്പ്, കടുക്കാ, മനയോല, കുരുമുളക്, തിപ്പലി, കൊട്ടം, വയമ്പ് ഇവ സമം ആട്ടിൻപാലിൽ മഷിപോലെയരച്ചു യവധാന്യംപോലെ നീളത്തിൽ ഗുളികയുരുട്ടി നിഴലുണക്കി കാട്ടുമുളകിന്റെ ഇടവീതം

എടുത്തു പച്ചവെള്ളത്തിലരച്ചു കണ്ണിൽ എഴുതിയാൽ തിമിരം, മാംസവൃദ്ധി, കാചം, പടലം, അർബ്ബുദം ഇവകൾ ശമിക്കും.

താരകാദ്യവടകം.

വെള്ളിഭസ്മം, താമ്രഭസ്മം, രസഭസ്മം, മയിൽത്തുത്ഥം, കബരി, മരമഞ്ഞൾ, കടുകരോഹിണി, രസാഞ്ജനം, വെങ്കലഭസ്മം, ശംഖഭസ്മം ഇവ സമം ചെരുപ്പടിച്ചാററിൽ ഒരുദിവസമരച്ചു വത്തിയാക്കി അഞ്ജനമെഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

ശംഖാദിവടകം.

ശംഖഭസ്മം ഭാഗം നാലു്; ചുവന്ന മനയോല ഭാഗം രണ്ടു്; മുളകുഭാഗം ഒന്നു്; ഇന്തുപ്പു ഭാഗം അര; ഇവയെല്ലാം കൂടി ഒന്നിച്ചുചേർത്തു് ആട്ടിൻപാലിലരച്ചു വത്തിയാക്കി കണ്ണിലെഴുതിയാൽ കാചം, കൺപൂവു്, ദുർമ്മാംസം, കൺചുവപ്പു് ഇവകൾ ഉടൻ ശമിക്കും.

മറെറാരുയോഗം.

മരമഞ്ഞൾ, കടുകരോഹിണി, കവിടി, ഇന്തുപ്പു്, ത്രികടുക്, കടൽനര, അതിമധുരം, ചന്ദനം, ശംഖം ഇവ പൊടിയാക്കി അമ്മിയിൽ ഇട്ടു മാതളനാരങ്ങാനീരൊഴിച്ചരച്ചു ഗുളികയാക്കി തേനിലോ നെയ്യിലോ അരച്ചു കണ്ണിലെഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

മറെറാരു നയനാമൃതം.

മയിൽതുത്ഥം, ഇന്തുപ്പു്, പാൽതുത്ഥം, കടൽനര, രസാഞ്ജനം, പൊൻകാരം, നല്ലമുളകു് ഇവ സമം ഇടിച്ചുപൊടിച്ചു പൊടിയാക്കി ചെമ്പുപാത്രത്തിലിട്ടു ചെറുനാരങ്ങാനീരൊഴിച്ചു മൂന്നുദിവസമരച്ചു കണ്ണിൽ കുറേശ്ശയായി എഴുതിയാൽ കാചം, അർമ്മം മുതലായ പല രോഗങ്ങളും ശമിക്കും.

ഗജകേസരിവത്തി.

മനയോല, ഈയഭസ്മം, ഈയഭസ്മത്തിൽ രണ്ടിരട്ടി മയിൽത്തുത്ഥം, പച്ചക്കർപ്പൂരം ഇവ അമ്മിയിലിട്ടു തുമ്പച്ചാർ ഒഴിച്ചു് ഒരുദിവസം അരച്ചു ഗുളികയാക്കി കണ്ണിൽ എഴുതിയാൽ അഭിഷ്യന്ദം ശമിക്കും.

തിമിരപടലവത്തി.

താന്നിക്കാ, അതിമധുരം, നെല്ലിക്കാ, നല്ലമുളകു്, പാൽ

ഇരട്ടം ഇവ സമം പച്ചവെള്ളത്തിൽ അരച്ചു വത്തികളാക്കി നിഴലുണക്കി കുറേശ്ശയെടുത്തു പച്ചവെള്ളത്തിൽതന്നെ അരച്ചു കണ്ണിലെഴുതിയാൽ തിമിരവും പടലവും ശമിക്കും.

അന്യചന്ദ്രോദയവത്തി.

മരമഞ്ഞൾ, വേപ്പിൻതളിരു്, തിപ്പലി, മുളകു്, താന്നിക്കാ, പുങ്കരി, ശംഖ്, വത്സനാഭി, മനയോല, ഇവ സമം പൊടിയാക്കി അമ്മിയിലിട്ടു് ആട്ടിൻമൂത്രമൊഴിച്ചു് അരച്ചു വൃത്തിയാക്കി കുറേശ്ശ എടുത്തു പച്ചവെള്ളത്തിൽ അരച്ചു കണ്ണിൽ എഴുതിയാൽ കാഴ്ചക്കുറവു്, ദുർമ്മാംസം, വളച്ചു, മാലക്കണ്ണു് ഇവ ഒരുമാസത്തിനകം ശമിക്കും.

മാലക്കണ്ണവത്തി.

രസാഞ്ജനം, മഞ്ഞൾ, മരമഞ്ഞൾ, ജാതിക്കാമരത്തളിര്, വേപ്പിൻതളിർ, ഇവ സമം ചാണകപ്പാലിലരച്ചു വത്തികളാക്കി കുറേശ്ശ എടുത്തു പച്ചവെള്ളത്തിലരച്ചു കണ്ണിലെഴുതിയാൽ മാലക്കണ്ണു് ശാന്തമാകും.

നേത്രാഞ്ജനരസക്രിയ.

മയിൽതുത്ഥം, സ്വർണ്ണമാക്ഷികക്കല്ലു്, ഇന്തുപ്പു്, കല്ലുപ്പു്, ശംഖ്, മനയോല, കാവിക്കല്ലു്, കടൽനുര, നല്ലമുളകു് ഇവ സമം പൊടിച്ചു തേനൊഴിച്ചരച്ചു ഗുളികകളാക്കി കണ്ണിലെഴുതിയാൽ സകല നേത്രരോഗങ്ങളും ശമിക്കും.

## വിഷചികിത്സ.

ഭീമരുദ്രരസം.

സ്വർണ്ണഭസ്മം, രസം, സ്വർണ്ണമാക്ഷികം, ഇവ സമം; ഇവയ്ക്കുസമം ഗന്ധകം; എല്ലാംകൂടി ഒന്നിച്ചുചേർത്തു കററാർവാഴനീരൊഴിച്ചു് ഒരുദിവസമരച്ചു നിഴലുണക്കി അഞ്ചു കുന്നിപ്രമാണം ഗുളികകൾ ഉരുട്ടി അതിൽ ഓരോ ഗുളിക കല്ലുപ്പും തേനും അനുപാനമായി സേവിച്ചു പുറകെ കൊട്ടവേലിയിട്ടു വച്ച പാൽക്കഷായം കുടിച്ചാൽ എല്ലാവിധ കൃത്രിമവിഷങ്ങളും ശമിക്കും.

സമാപ്തഃ

## രസക്രിയയ്ക്കുപയോഗിക്കേണ്ടു ചില യന്ത്രങ്ങളുടെ പടങ്ങൾ.



വജ്രമൂശ.



ഡോളായന്ത്രം.



വിദ്യാധരയന്ത്രം.





ടങ്കണയന്ത്രം.



വാലുകായന്ത്രം



ഗർഭയന്ത്രം.



കച്ഛപയന്ത്രം.



ജലയന്ത്രം.



ഗൌരീയന്ത്രം.





കോഷ്ഠയന്ത്രം.



തുലായന്ത്രം.



പാതാളയന്ത്രം.



രതരജ്ഞായന്ത്രം.

# വൈദ്യഗ്രന്ഥങ്ങൾ.

## വിഷവൈദ്യജോത്സ്നിക.

വിസ്തരിച്ചെഴുതിയ വ്യാഖ്യാനസഹിതം. രൂ. 1. ണ. 2

## വൈദ്യസാരസംഗ്രഹം.

അഗസ്ത്യമഹർഷി കണ്ടുപിടിച്ചിട്ടുള്ള പലപല സിദ്ധൌഷധങ്ങളും ഒററമൂലിപ്രയോഗങ്ങളും ഇതിൽ അടങ്ങിയിരിക്കുന്നു. കൂടാതെ ഔഷധങ്ങളുടെ ഗുണങ്ങൾ പരിഷ്കൃതസമ്പ്രദായത്തിൽ മാംസരസം—സൂപ്പ്—മുതലായവ പാകപ്പെടുത്തുന്നതിനുള്ള വിധികൾ തുടങ്ങി അറിഞ്ഞിരിക്കേണ്ടതായ മററു പല സംഗതികളും ഈ പുസ്തകത്തിൽനിന്നും ഗ്രഹിക്കുവാൻ കഴിയും. വില അണ 9.

## ധന്വന്തരി

(ഭാഷാവ്യാഖ്യാനത്തോടുകൂടിയതു്.)

ആയുർവേദസമുദ്രത്തിലെ ഉജ്ജ്വല രത്നങ്ങൾ തിരഞ്ഞെടുത്തു് കോർത്തിണക്കിയ ഒരു ദിവ്യമാല്യതല്ലജമാണു്. "ധന്വന്തരി" വൈദ്യസംബന്ധമായ നിദാനലക്ഷണചികിത്സാവിധികൾ സമഗ്രമായി ഇതിലടങ്ങിയിരിക്കുന്നു. അഷ്ടപരീക്ഷ, നാഡീപരീക്ഷ, മരണലക്ഷണങ്ങൾ ഔഷധങ്ങളുടെ ഉൽപത്തി, വീര്യഗുണവിപാകം, ചര്യാക്രമം, മുതലായവ സവിസ്തരം അനുബന്ധിച്ചിട്ടുള്ളതും, അനർഘങ്ങളും അസാധാരണങ്ങളുമായ യോഗങ്ങളാൽ അലംകൃതവുമായ ഈ ഗ്രന്ഥം ഒന്നുമാത്രംകൊണ്ടു് ഏതു മഹാവൈദ്യനും ആശ്രയപരമായ ചികിത്സ നടത്താവുന്നതാണു്. ജ്വരചികിത്സതുടങ്ങി വിഷചികിത്സവരെ നിദാനലക്ഷണവിശിഷ്ടമായി ഇതിൽ പ്രതിപാദിച്ചിരിക്കുന്നു. സാക്ഷാൽ "ധന്വന്തരി" പ്രണീതമായ ഈ അമൂല്യഗ്രന്ഥം ഇതുവരെ ഭാഷയിൽ വ്യാഖ്യാനിച്ചിട്ടില്ലാത്തതും, അതിരഹസ്യവുമാകുന്നു. "ധന്വന്തരി"കൈവശമുള്ള വൈദ്യനു് മററു യാതൊരു വൈദ്യഗ്രന്ഥത്തിൻേറയും സഹായമാവശ്യമില്ല. മററു ഗ്രന്ഥങ്ങളിലില്ലാത്ത പല രോഗവിവരണങ്ങളും, അവയുടെ

നിദാനവും, രസികയോഗങ്ങളും ഇതിലുണ്ടു്. വിശേഷിച്ചും വാജീകരണാധികാരം ജീവിതസുഖകാംക്ഷികളായ ഏവൎക്കും സംതൃപ്തിയും, ആഹ്ലാദവും ജനിപ്പിക്കത്തക്ക സിദ്ധൌഷധവിധികളാൽ വിസ്തരിക്കപ്പെട്ടിരിക്കുന്നു. സദാചാരപരമായ സ്ത്രീപുരുഷവശ്യപ്രയോഗങ്ങളും വാജീകരണാധികാരത്തിന്റെ ഒടുവിൽ ചേൎത്തിരിക്കുന്നു. വില രൂപാ 3.

## മസൂരിചികിത്സാമാല.

ഭയങ്കരങ്ങളായ സാംക്രമികരോഗങ്ങളിൽവെച്ചു് വളരെ ശക്തിയേറിയവയും പാപവ്യാധിയെന്ന അപരനാമത്താൽ അറിയപ്പെടുന്നവയുമായ മസൂരിരോഗത്താൽ ബാധിതരായി കഷ്ടപ്പെടുന്ന ആളുകളെ ചികിത്സിക്കുന്നതിനു് ഈ വിശിഷ്ടമായ പുസ്തകാദ്ധ്യയനം അത്യാവശ്യമാണു്. അന്യസഹായം കൂടാതെ സ്വയമേ ഗ്രഹിക്കത്തക്ക രീതിയിൽ എഴുതപ്പെട്ടിരിക്കുന്നു. വില അണ 6.

## മാധവനിദാനം.

(സാരചന്ദ്രിക എന്ന വ്യാഖ്യാനത്തോടുകൂടിയതു്.)

"നിദാനേ മാധവഃ ശ്രേഷ്ഠഃ" എന്നുള്ളതുകൊണ്ടു സൎവ്വനിദാനഗ്രന്ഥങ്ങളിലുംവെച്ചു മാധവനിദാനം അത്യുത്തമമായ ഒരു നിദാനഗ്രന്ഥമാകുന്നുവെന്നു സിദ്ധമാകുന്നു. ഈ മഹാഗ്രന്ഥത്തിനു സാരചന്ദ്രികയെന്ന അതിവിശിഷ്ടമായ വ്യാഖ്യാനത്തോടുകൂടി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. വില രൂപാ 2.

## മൎമ്മചികിത്സ.

ഒരു മനുഷ്യന്റെ ശരീരത്തിൽ നൂററിഏഴു മൎമ്മങ്ങൾ ഉണ്ടു്. അവ ജീവന്റെ ആശ്രയസ്ഥാനങ്ങളാകുന്നു. അവയിൽ എവിടെയെങ്കിലും മുറിവോ ചതവോ മററുവിധത്തിലുള്ള വല്ല ഉപദ്രവമോ നേരിട്ടാൽ വലിയ അപകടത്തിനു സംഗതിയാകും. മൎമ്മങ്ങളെ കണ്ടുപിടിച്ചു ചികിത്സിക്കണമെന്നു വിചാരിക്കുന്നവർ ഈ പുസ്തകം നിശ്ചയമായും വാങ്ങിക്കേണ്ടതാകുന്നു. വില അണ 4 പൈ. 6.

റെഡ്യാർപ്രസ്സ്, തിരുവനന്തപുരം.

